# ബ്രഹ്മശ്രീ രാമാനന്ദ ഗുരുദേവ സച്ചരിതാമൃതം

ഗ്രന്ഥകർത്താവ്

ആയിരോടി നാരായണൻ

വടകര-1.

വില: 15 രൂപ.

# ആമുഖം

ശ്രീനാരായണ ഗുരുദേവ തൃപ്പാദങ്ങളുടെ മാതാവി വിന്റെ സമാധിദിനം ആർഭാടമായി കൊണ്ടാടുക പതി വാണ്. 1986ൽ ഞാൻ സമാധി ആഘോഷവേളയിൽ നടത്തപ്പെടാറുള്ള അഖണ്ഡനാമ ജപത്തിൽ പങ്കെടു ക്കുവാൻ മണ്ണൂർ രാമാനന്ദാശ്രമത്തിലേക്ക് പോയി. തദവസരത്തിൽ ബ്രഹ്മശ്രീ പരമേശ്വരാനന്ദ സ്വാമി കളും ബ്രഹ്മശ്രീ വേലായുധാനന്ദസ്വാമികളും മററു ചില ഗ്രഹസ്ഥ ഭക്തൻമാരും "നാരായണാ നീ സ്വാ മിതൃപ്പാദങ്ങളുടെ ജീവചരിത്രം എഴുതണം" എന്നു നിർദ്ദേശിച്ചു. ഗുരുദേവന്റെ സച്ചരിതാമൃതം എഴു തുവാനുള്ള വ്യുൽപത്തിയോ, ത്രാണിയോ, അറിവോ എനിക്കില്ലെന്ന് സ്വാമികളോട് പറഞ്ഞപ്പോൾ "നാരാ യണാ നീ ചെറുപ്പത്തിൽ ഗുരുദേവന്റെ മടിയിലിരു ന്നു കളിച്ചവനല്ലേ. സ്വാമിതൃപ്പാദങ്ങളെ മനസ്സിൽ ധ്യാനിച്ചു എഴുതിക്കൊള്ളുക. ഗുരുദേവൻ തന്നെ നി നക്ക് വഴി കാട്ടിത്തരും" എന്നു കല്പിച്ചു.

ഞാൻ അതുപ്രകാരം ഗുരുദേവന്റെ ചരിത്രമെഴു തുവാൻ വ്രതമനുഷ്ഠിച്ചുകൊണ്ട് തുടങ്ങി. അതി നായി പല ഗുരുഭക്തൻമാരെയും സമീപിക്കേണ്ടി വന്നു.

ഗുരുദേവൻ ജീവിച്ചിരിക്കുമ്പോൾതന്നെ ജീവചരി ത്രം പ്രസിദ്ധീകരിക്കേണ്ട ആവശ്യമില്ലെന്നു ശിഷ്യ ന്മാർക്ക് നിർദ്ദേശം കൊടുത്തിരുന്നു. സൂര്യൻ ഉദിച്ചു പൊങ്ങിയാൽ പകലാണെന്നു പ്രസിദ്ധീകരിക്കണോ എന്നായിരുന്നു ഗുരുദേവൻ പറഞ്ഞത്. ആ യതി ശ്രേഷ്ഠന്റെ ദൈനംദിന ലീലാവിലാസങ്ങൾ അവസ രോചിതം പ്രസിദ്ധപ്പെടുത്താത്തതുകൊണ്ട് മിക്കതും നമുക്ക് അജ്ഞാതമാണ്.

ചരിത്രം ഒരു വിധത്തിൽ ഞാൻ പൂർത്തീകരിച്ചു കെട്ടിവെച്ചു പക്ഷെ പ്രസിദ്ധീകരിക്കാൻ ധൈര്യ മില്ല. ഗുരുദേവഭക്തൻ ശ്രീമാൻ ജയപ്രകാശ്, പുതു

പ്പണം (വടകര) ഗുരുദേവ ചരിത്രം താമസംവിനാ പ്രസിദ്ധീകരിക്കണമെന്ന് വെച്ചുകൊണ്ട് എനിക്കൊരു കത്തെഴുതി. ആ കത്തെഴുതുവാൻ കാരണം മുഖദാവിൽ കണ്ടപ്പോൾ അദ്ദേഹം വിവരിച്ചുതന്നു. ചരിത്രം എഴുതിവെച്ച സ്ഥിതിക്ക് അതു പ്രസിദ്ധീകരിക്കാമോ എന്നാരായുവാൻ ഞാനും ജയപ്രകാശും 1987 ഡിസംബർ മാസമാദ്യം മണ്ണൂർ ആശ്രമത്തിൽ ചെന്നു അവിടുത്തെ അങ്കണത്തിൽവെച്ച് ബ്രഹ്മശ്രീ പരമേശ്വരാനന്ദസ്വാമികളുടെ സാന്നിദ്ധ്യത്തിൽ ബ്രഹ്മശ്രീ വേലായുധാനന്ദസ്വാമികൾ വായിച്ചു. ചില ഖണ്ഡികകൾ അതിൽനിന്നു നീക്കം ചെയ്തു. ഒട്ടേറെ നടന്ന സംഭവങ്ങൾ അവിടെനിന്നു പറഞ്ഞുതന്നത് അപ്പോൾതന്നെ എഴുതി പൂർത്തീകരിച്ചു സ്വാമിതൃപ്പാദങ്ങളിൽ സമർപ്പിച്ചു. അതു പുസ്തകമാക്കി പ്രസിദ്ധീകരിക്കുവാനുള്ള അനുവാദം ലഭിച്ചു.

ഈ ചരിത്രം പൂർണ്ണമല്ലെന്ന് എനിക്കറിയാം. കാരണം സന്നിധിയുമായി ബന്ധമുള്ള അനേകായിരം ഭക്തൻമാരിൽ ചിലരെ മാത്രമെ നേരിട്ടു ബന്ധപ്പെടാൻ സാധിച്ചിട്ടുള്ളു. ഗുരുഭക്തന്മാർക്ക് ഇതിൽ ചേർക്കാത്ത ഗുരുദേവന്റെ വല്ല ചെയ്തികളെപ്പററിയും നേരിട്ടറിവുണ്ടെങ്കിൽ അതു ആധികാരികമായി എഴുതി അറിയിച്ചുതന്നാൽ മേലിൽ അടുത്തുതന്നെ പ്രസിദ്ധപ്പെടുത്തുവാനിടയുള്ള പതിപ്പുകളിൽ ഉൾക്കൊള്ളിക്കുന്നതാണ്

ബ്രഹ്മശ്രീ രാമാനന്ദഗുരുദേവനുമായി ബന്ധപ്പെട്ട ചില ഭക്തന്മാരെ ഈ പതിപ്പിൽ ചേർക്കാൻ വിട്ടുപോയതിനാൽ സർവ്വശ്രീ ടി. കെ രാമൻ, ഗോവിന്ദൻ, അച്ചുതൻ, ദാമോദരൻ കൂടാതെ തങ്കപ്പശാന്തി, ടി. ടി. ശങ്കരൻ മുതലായ ഗുരുഭക്തന്മാരെ ഇവിടെ സ്മരിക്കട്ടെ.

ഒരു യതിവര്യന്റെ ചരിത്രമെഴുതി പ്രസിദ്ധീകരിച്ചു പണം സമ്പാദിക്കുവാനുള്ള ഉദ്ദേശത്തോടുകൂടിയല്ല ഈ കൃതിയെഴുതിയത്. നിഷ്ക്കാമമായ

ഒരു കർമ്മം നിർവ്വഹിച്ചു എന്നേയുള്ളു. ഈ കൃതിയുടെ 3000 കോപ്പിയടിക്കുന്നതിൽ 1000 കോപ്പി ഗുരുസന്നിധിയിലേക്കും 1000 കോപ്പി പുതുപ്പണം ഭജനമഠം ക്ഷേത്രത്തിലേക്കും ബാക്കി 1000 കോപ്പി വിററു കിട്ടുന്ന സംഖ്യ പുസ്തകം അച്ചടിക്കാൻ ഭക്തജനങ്ങൾ സംഭാവന ചെയ്തതു പോരാതെ വന്നിരിക്കയാൽ അത് നികത്തുവാൻ ഉപയോഗിക്കുവാനുമാണ് തീർച്ചപ്പെടുത്തിയത്. സന്നിധിയുടെ അനുഗ്രഹമല്ലാതെ ശ്രീരാമാനന്ദാശ്രമത്തിൽ നിന്നോ പുതുപ്പണംഭജനമഠംക്ഷേത്രത്തിൽ നിന്നൊ ഒരു പ്രതിഫലവും പ്രതീക്ഷിക്കുന്നില്ല. ആയിരം പുസ്തകം വിററുകിട്ടുന്ന സംഖ്യയും അച്ചടിചെലവു കഴിച്ചുബാക്കി ഉണ്ടാവാനിടയുള്ള സംഖ്യയും ചേർത്തു പുതുപ്പണം ഭജനമഠം ക്ഷേത്രത്തിൻെറ പേരിൽ സ്ഥിരനിക്ഷേപമായി വെക്കുവാനും അതിൽനിന്നു കിട്ടാനിടയുള്ള വരുമാനംകൊണ്ട് പൂജാകർമ്മങ്ങൾ മുടങ്ങാതെ നിർവഹിക്കുവാനും ഉദ്ദേശിക്കുന്നു. ഈ പുസ്തകത്തിൻെറ കോപ്പി റൈററ് (പ്രസിദ്ധീകരണ അവകാശം) പുതുപ്പണം ഭജനമഠംക്ഷേത്രത്തിലേക്ക് നൽകുകയും, മേലാൽ വല്ല പതിപ്പുകളും ആവശ്യമാണെന്നു തോന്നുന്ന പക്ഷം ക്ഷേത്രത്തിലെ അപ്പപ്പോളുണ്ടാവുന്ന പ്രസിഡണ്ടും സിക്രട്ടറിയും ഒത്തു ചേർന്ന് ആയതു സദുദ്ദേശത്തോടുകൂടി കൈകാര്യം ചെയ്യേണ്ടതുമാണ്.

ഈ കൃതി വൃത്തിയായി അച്ചടിക്കുവാൻ സഹായസഹകരണങ്ങൾ ചെയ്ത വടകരയിലെ പാപ്കോസ് പ്രസ്സ് ജീവനക്കാരോടും എൻെറ അപേക്ഷ സദയം സ്വീകരിച്ചു ഗുരുഭക്തിയോടെ ഈ കൃതി വായിച്ചു അവതാരികയെഴുതിത്തന്ന ഡോ: എസ്. വിജയനോടും എനിക്കുള്ള നന്ദി സീമാതീതമാണ്.

എന്ന് വിധേയൻ,

ആയിരോടി നാരായണൻ.

ശ്രീ ബാലനിവാസ്,
വടകര-1, ഫോൺ: 2972



# അവതാരിക

മഹാത്തുക്കളുടെ ജീവിതം മാനവരാശിക്ക് എന്നുമെന്നും പ്രചോദനം പ്രദാനം ചെയ്യുന്ന ഉറവററാത്ത സ്രോതസ്സുകളം തന്നെയായിരുക്കും. ആദ്ധ്യാത്മിക പ്രാധാന്യതയുള്ളതാണ് ഭാരതീയ സംസ്കാരം. നിരന്തരമായ വൈദേശിക ആക്രമണങ്ങളെ എതിരിട്ട് ക്ഷീണിച്ച ഭാരതാംബ 19–ാം നൂററാണ്ടിൻെറ ഉത്തരാർദ്ധത്തിലാണ് വസന്തം അനുഭവിക്കുവാൻ തുടങ്ങുന്നത് ഈ കാലഘട്ടം തീർത്തും ഭാരതത്തിൻെറ നവോത്ഥാനത്തിന് തുടക്കം കുറിക്കുന്നതായി കാണാൻ പ്രയാസമില്ല. ആ നവോത്ഥാന പ്രക്രിയയുടെ അടിത്തറ ആദ്ധ്യാത്മികവുമായിരുന്നു എന്ന് നിസ്സന്ദേഹം പറയാൻ കഴിയും ശ്രീരാമകൃഷ്ണപരമഹംസർ, വിവേകാനന്ദസ്വാമികൾ, ശ്രീ ശാരദാദേവി, സ്വാമിരാമതീർത്ഥർ, മഹർഷി അരവിന്ദഘോഷ്, രമണമഹർഷി, ഗുരുനിത്യാനന്ദസ്വാമികൾ,സ്വാമി ശിവാനന്ദസരസ്വതി ശ്രീതപോവനമഹാരാജ്, ശ്രീനാരായണഗുരുസ്വാമികൾ, ശ്രീചട്ടമ്പിസ്വാമികൾ, ബ്രഹ്മാനന്ദശിവയോഗി, വാഗ്ഭടാനന്ദഗുരുദേവർ, ശ്രീരാമാനന്ദഗുരുദേവർ തുടങ്ങിയ അനവധി മഹാത്മാക്കൾക്ക് ഭാരതാംബ പിറവി നൽകിയ കാലവും മറെറാന്നല്ല. സാക്ഷാൽ ശങ്കരാചാര്യർക്ക് ജന്മംനൽകിയ കേരളത്തിന്ന് തന്നെയാണ് ശ്രീരാമാനന്ദഗുരുദേവരുടെ തിരുവവതാരം ഉൾക്കൊള്ളുവാനുള്ള പരമഭാഗ്യം കൈവന്നത്.

ആദ്ധ്യാത്മിക പുരോഗതിക്കുള്ള സധനാമാർഗ്ഗങ്ങളെപ്പററി പ്രതിപാദിക്കുന്ന ഭാഗമാണ് യോഗമെന്നത്. യുജ്ധാതുവിൽനിന്ന് യോഗം എന്നപദം ഉത്ഭവിക്കുന്നു. കർമ്മയോഗം. ഭക്തിയോഗം, രാജയോഗം, ജ്ഞാനയോഗം എന്നിങ്ങനെ യോഗങ്ങളെ വിഭജിച്ചു പറയാറുണ്ടെങ്കിലും മനഃശാസ്ത്രപരവും പ്രായോഗികവുമായി മറെറാരുതരം വിഭജനമാണ് ശാസ്ത്രങ്ങളിൽ കാണുക. അവയാണ് മന്ത്രയോഗം, ഹഠയോഗം, ലയയോഗം, രാജയോഗം എന്നീ 4 യോഗമാർഗ്ഗങ്ങൾ.

രാജയോഗം എന്നത് തികച്ചും മനോമയമായ ഒരു പ്രക്രിയയത്രെ. ഇരിക്കുവാൻ പററിയ ഒരാസനവും ലഘുവായ പ്രാണായാമവും കഴിഞ്ഞാൽ ധാരണധ്യാനാദികളിൽകൂടിത്തന്നെ സമാധിയിലേക്ക് അത് സാധകനെ നയിക്കുന്നു. പതജ്ഞലിയുടെ യോഗസൂത്രങ്ങളിലാണ് ഈ യോഗത്തെപ്പററി വിശദമായി പറയുന്നത്. അതിൽ ആധാരചക്രങ്ങളേയും കുണ്ഡലിനിശക്തിയേയും കുറിച്ചുള്ള പരാമർശങ്ങൾ കാണുകയില്ലെങ്കിലും, ആസൂത്രങ്ങളെ വിവേകാനന്ദസ്വാമികൾ വ്യാഖ്യാനിക്കുന്ന രാജയോഗമെന്ന ഗ്രന്ഥത്തിൽ മേൽപറഞ്ഞ കാര്യങ്ങളെ കുറിച്ചുള്ള ആധികാരികമായ പഠനങ്ങൾ കാണാവുന്നതാണ്.

മനുഷ്യൻെറ സ്ഥൂലസൂക്ഷ്മാദിദേഹങ്ങളിൽ ഉറങ്ങിക്കിടക്കുന്ന ഈശ്വരീയ ശക്തിയുടെ (കുണ്ഡലിനിശക്തി) ജാഗരണമാണ് ആദ്ധ്യാത്മിക സാധനയുടെ ഉള്ളടക്കം. അങ്ങനെ ആ ചൈതന്യം പൂർണ്ണമായി പ്രകാശിക്കുമ്പോൾ നാം ഈശ്വരത്വം പ്രാപിക്കുകയും ചെയ്യും. ആ ശക്തി ഉറങ്ങിക്കിടക്കുന്നത് മനുഷ്യൻെറമൂലാധാരംഎന്നഏററവുംതാഴത്തെ ചക്രത്തിലാണെന്നും. ആ ചക്രം സ്ഥൂലദേഹത്തിൽ ഗുദലിംഗങ്ങളുടെ അന്തരാളത്തോട് ബന്ധപ്പെട്ട സ്ഥലത്താണെന്നും ഭാരതമഹർഷിവര്യന്മാർ മനസ്സിലാക്കിയിരുന്നു.

പ്രാണായാമധ്യാനാദിപ്രക്രിയകളുടെ സഹായത്തോടെയാണ് മൂലാധാരാത്തിൽനിന്ന് ആ കുണ്ഡലിനീശക്തിയെ ഉണർത്തേണ്ടത് സുഷുമ്നാന്തരാളത്തിലൂടെ ഉപരിചക്രങ്ങളെ ഭേദിച്ചുകൊണ്ട് ശിരസ്ഥാനത്തുള്ള സഹസ്രാരപത്മത്തോളം ഉയരുന്നതിനിടയിൽ വിവിധങ്ങളായ കാഴ്ചപ്പാടുകളും, അനുഭൂതികളും ഉണ്ടാകുകമാത്രമല്ല, നിരവധികഴിവുകളും, സിദ്ധികളും നമുക്ക് സ്വാധീനമാവുകകൂടി ചെയ്യും. രാജയോഗമാർഗ്ഗം സ്വീകരിച്ച ശ്രീ രാമാനന്ദസ്വാമികളുടെ സിദ്ധികളുടെ രഹസ്യവും മറ്റൊന്നല്ല ബാഹ്യമായുള്ള രണ്ടു കണ്ണുകളുടേയും മദ്ധ്യത്തിൽ, ആജ്ഞാചക്രസ്ഥാനത്ത് മറഞ്ഞിരിക്കുന്ന മൂന്നാമത്തെ കണ്ണാണ് ജ്ഞാന നയനമായി കണക്കാക്കുന്നത്. പുറമേയുള്ള കണ്ണുകൾ അടഞ്ഞാൽ മാത്രമെ ഈ മൂന്നാമത്തെ അകക്കണ്ണ് തുറക്കുകയുള്ളു. സ്വാമിജിയുടെ ജ്ഞാന പ്രവാഹത്തിന്റെ ഉറവിനുള്ളകാരണവും യോഗസിദ്ധിയത്രെ. മഹർഷിപരമ്പരയെ അനുസ്മരിക്കത്തക്ക വിധത്തിൽ ആശ്രമങ്ങളും, ക്ഷേത്രങ്ങളും ഗുരുദേവൻ സ്ഥാപിച്ചിരിക്കുന്നതായി നമുക്ക് കാണാം. ഈശ്വരദർശനം അഥവാ തപോവന ചരിതം എന്ന ഗ്രന്ഥത്തിൽ നിന്നും പൂജ്യപാദശ്രീതപോവനസ്വാമികൾക്ക് ശ്രീ രാമാനന്ദഗുരുദേവനുമായുണ്ടായിരുന്ന ബന്ധം നമുക്ക് മനസ്സിലാക്കാം.

ശ്രീ രാമാനന്ദഗുരുദേവനെക്കുറിച്ച് വേണ്ടത്രപഠനങ്ങൾ ഇനിയും നടക്കേണ്ടതായിട്ടാണ് ഇരിക്കുന്നത്. ശ്രീ ആയിരോടി നാരായണൻ ഒരു ഭക്തൻേറയും, ശിഷ്യൻേറയും അത്യഗാധ ആരാധകദൃഷ്ടിയിലൂടെ എഴുതിയതാണ് ഈ ജീവചരിത്രം. വേണ്ടത്ര പഴയ കൃതികൾ ഇല്ലാത്തതിനാൽ ഇതിന്റെ രചനക്ക് പല പ്രയാസങ്ങളും നേരിട്ടിരിക്കും. ഗുരുദേവരുടെ ജീവിതത്തിലേക്കുള്ള ഒരു എത്തിനോട്ടമായി ഇതിനെ കണക്കാക്കിയാൽ മതി. അറിയാൻ പാടില്ലാത്ത കാര്യങ്ങളെ അന്ധവിശ്വാസമാണെന്ന് ജല്പിച്ചുതള്ളുന്ന പ്രവ

ണൻത ആധുനിക വിദ്യാഭ്യാസംനേടി എന്നഭിമാനിക്കുന്ന വരുടെ കുത്തകയാണ് ആഴത്തിൽ ചിന്തിക്കാതെ അന്ധവിശ്വാസ ഫലങ്ങളായ അത്ഭുതകഥകളുടെ നായകൻ എന്ന് മേൽപ്രസ്താവിച്ചവകക്കാർ കരുതിയേക്കാമെങ്കിലും ആത്യന്തികമായി അദ്വൈതബോധ നിമഗ്നനായ സന്യാസിയായിത്തന്നെയാണ് ഗ്രന്ഥകാരൻ ഗുരുവിൻെറ ചിത്രം നമുക്കുമുമ്പിൽ പ്രകാശിപ്പിക്കുന്നത്.

മററു പലകൃതികളുടേയും കർത്താവായ ഗ്രന്ഥകാരൻ ഈ സരസ്വതീപൂജനംകൊണ്ട് എല്ലാകേരളീയരുടേയും പ്രശംസ പിടിച്ചുപററിയിരിക്കുന്നു എന്ന് നിസ്സംശയം പറയാം. ലളിതമായ ഭാഷ അധികം വളച്ചൊടിക്കാതെയുള്ള പ്രതിപാദനശൈലി, വിവിധ വിഷയങ്ങളുടെ തരംതിരിച്ചുള്ള ക്രമീകരണം എന്നിവകൊണ്ട് ഗ്രന്ഥത്തിന് ലാളിത്യം കൈവരിക്കാൻ സാധിച്ചിട്ടുണ്ട്. 'ഗുരുകല്പന' എന്ന വിഷയം ചേർത്തത് തികച്ചും അർത്ഥവത്തായി. ഗുരുദേവൻ കാട്ടിത്തന്ന മാർഗ്ഗത്തിലൂടെ മുന്നോട്ട് പോകുന്നതിന് വേണം യഥാർത്ഥ ഭക്തൻമാർ ശ്രദ്ധിക്കേണ്ടത്. ആദ്ധ്യാത്മിക കേരളംകണ്ട ആതുല്ല്യപ്രഭാവനായിരുന്ന ശ്രീ രാമാനന്ദഗുരുദേവരുടെ പ്രവർത്തനമേഖലകളെകുറിച്ചുള്ള ഗവേഷണപഠനങ്ങൾക്ക് ഈ ഗ്രന്ഥം മാർഗ്ഗദർശകമായിഭവിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

സ്ഥിതപ്രജ്ഞനും അവധൂതനുമായ ശ്രീ രാമാനന്ദഗുരുദേവ അവതാരചരിത്രത്തെ എല്ലാ കേരളീയരും ഹൃദയപൂർവ്വം സ്വാഗതം ചെയ്യുമെന്ന് ആശിക്കുകയും അതിനായി വിനയപൂർവ്വം അപേക്ഷിക്കുകയും ചെയ്തുകൊണ്ട് ഈഗ്രന്ഥം സഹൃദയരുടെ മുമ്പിൽ അവതരിപ്പിച്ചുകൊള്ളട്ടെ.

ഡോ: എസ്. വിജയൻ,
മന്ത്രാലയ, വടകര
4-2-1988.

# ബ്രഹ്മശ്രീ രാമാനന്ദഗുരുതൃപ്പാദങ്ങളുടെ സച്ചരിതാമൃതം

## താളുകൾ മറിക്കുമ്പോൾ



"ഭസ്മോദ്ധൂളിത വിഗ്രഹം
വരദചിന്മുദ്രാധരം സുന്ദരം
കാഷായാംബരധാരിണം ഗളതലെ
രുദ്രാക്ഷമാലാന്വിതം
ബ്രഹ്മാനന്ദസുഖപ്രശോഭിത മുഖം
വീരാസനേ സംസ്ഥിതം
രാമാനന്ദയതീശ്വരം ഗുരുവരം
ഭൂയോനമസ്യാമ്യഹം"

## ജനനവും ബാലലീലകളും

ഷൊർണൂർ–പാലക്കാട് റോഡിൽ പത്തിരിപ്പാല ബസ്സ്റ്റോപ്പിൽനിന്നു ഏകദേശം രണ്ടു കി. മീ.. വടക്കോട്ട് കോങ്ങാട്ട് റോഡിന്റെ പടിഞ്ഞാറുവശത്ത് മണ്ണൂർ എന്ന ദേശത്താണ്, കൊല്ലവർഷം 1041 വൃശ്ചികമാസം 25–ാംനു- ശനിയാഴ്ച കൃഷ്ണാഷ്ടമി ദിവസം രാത്രി 16 നാഴിക കഴിഞ്ഞു പൂരം നക്ഷത്രം സിംഹലഘ്നശുഭമുഹൂർത്തത്തിൽ കാളിയമ്മയുടെ (തില്ലമ്മ എന്നും വിളിക്കാറുണ്ട്) പ്രഥമസന്താനമായി ശ്രീരാമാനന്ദഗുരുദേവൻ അവതരിച്ചത്. പുത്തൻപുരയിൽ ചാമിയാണ് (സ്വാമിനാഥൻ എന്നും തദ്ദേശവാസികൾ സംബോധന ചെയ്യാറുണ്ട്) അച്ഛൻ. കാളിയമ്മക്ക് 15വയസ്സായപ്പോഴാണ് മകനെ പ്രസവിച്ചത്

ഈ ദമ്പതികളുടെ ഇഷ്ടദേവത ശ്രീ സുബ്രഹ്മണ്യസ്വാമി ആയിരുന്നു. സ്വതേ ഭക്തരായിരുന്ന ആ

കുടുംബം സാധുജനങ്ങളെ കഴിയുംവിധം സഹായിച്ചിരുന്നു.

സ്വന്തം വീട്ടിന്റെ ഉമ്മറത്ത് ഒരു ആൽമരത്തിന്റെ തറയിൽ കാളിയമ്മ മുടങ്ങാതെ കൃത്യനിഷ്ഠകളനുഷ്ടിച്ചുകൊണ്ട് സുബ്രഹ്മണ്യസ്വാമിയെ ദീപാരാധന ചെയ്തുകൊണ്ടിരുന്നു. അഞ്ചാറുകൊല്ലത്തിനുശേഷം രണ്ടു ആൺകുട്ടികളും ഒരു പെൺകുട്ടിയും പിറന്നു. ഈ നാലു കുട്ടികളുടെ ശൈശവലീലകൾ കണ്ടാനന്ദിക്കുവാനേ ചാമിക്ക് കഴിഞ്ഞുള്ളൂ. അകാലത്തിൽ ആ പുണ്യാത്മാവ് ദിവംഗതനായി. ഒരിടത്തരം കുടുംബത്തിൽപെട്ട കാളിയമ്മക്ക് നാല് പിഞ്ചുകുട്ടികളെ വളർത്തുവാൻ വളരെ പ്രയാസപ്പെടേണ്ടിവന്നു. കുട്ടികളുടെ മാതുലൻ സാമാന്യം വിദ്യാഭ്യാസവും സംസ്കൃതഭാഷയിൽ വ്യുൽപത്തിയുമുള്ള ആളായിരുന്നു. രാമൻ (ശിവരാമൻ എന്നും വിളിക്കാറുണ്ട്) തന്റെ അമ്മാവന്റെ വീട്ടിൽതാമസിച്ച് പ്രാഥമികപാഠങ്ങളെല്ലാം നിഷ്പ്രയാസം ഗ്രഹിച്ചു. ബാലലീലകൾക്കിടയിൽ വെള്ളത്തിൽ കിടന്നു നിശ്ചലനായി ഒഴുകിപ്പോകുക, പ്രവാഹത്തിനെതിരായി നീന്തുക, വെള്ളത്തിന്നടിയിൽ അധികനേരം ശ്വാസമടക്കിക്കിടക്കുക, വെള്ളത്തിന്റെ ഉപരിതലത്തിൽ ചലനമില്ലാതെ കിടക്കുക. നിലത്തു തല കീഴായി നിൽക്കുക എന്നിങ്ങനെ തന്റെ സഹപ്രവർത്തകൻമാർക്ക് ചെയ്യുവാൻ സാധിക്കാത്ത പലതും ചെയ്യുക പതിവായിരുന്നു. കൂടാതെ കുട്ടിക്കാലത്ത് മരത്തിൻമേൽ എത്രഉയരത്തിലും നിഷ്പ്രയാസം കയറുക, കാൽ പിണച്ചിട്ട് കീഴക്കാംതൂക്കായി തൂങ്ങുക, ഒരു കൊമ്പിൽനിന്നു മറ്റൊരു കൊമ്പിലേക്ക് ചാടുക മുതലായ ബാലവിനോദങ്ങൾ ചെയ്തുകൊണ്ടിരുന്നു.

മരുമകൻെറ ആപൽക്കരമായ പ്രവൃത്തി കണ്ടു മനം നൊന്ത മാതുലൻ ഒരുദിവസം മരുമകനെ ശിക്ഷി ക്കുവാൻ മുതിർന്നു. രാമൻ ഓടി ഒരു അഗാധമായ കുളത്തിൽ ചാടി. ബാലൻ പൊന്തിയില്ല. ആളുകൾ കുളത്തിനു ചുററും കൂടി. ചിലർ രാമൻ ചെളിയിൽ പൂണ്ടുപോയിരിക്കുമെന്ന് സംശയിച്ചു കുളത്തിൽ ഇറങ്ങി തപ്പി. അപ്പോൾ രാമൻ കുളത്തിന്നടിയിൽ ശ്വാസമടക്കിപ്പിടിച്ചു പതിഞ്ഞുകിടക്കുന്നതാണ് കണ്ടത്. രാമനെ കുളത്തിൽനിന്നു കയററി. വെള്ളം ഒട്ടും കുടി ക്കാതെ ആരോഗ്യവാനായി രാമനെ കണ്ടപ്പോൾ കൂടി നിന്നവർ അത്ഭുതംകൊണ്ടു.

ശിവരാമന്ന് (രാമന്ന്) ആറോ ഏഴോ വയസ്സായി ക്കാണും. ഒരു ദിവസം പള്ളിക്കൂടത്തിൽ നിന്ന് തൊണ്ടും മണലുംഓലയും എടുത്ത് (പണ്ടുകാലത്ത് പള്ളി ക്കൂടത്തിൽപോകുമ്പോൾ ഇന്നത്തെമാതിരി പുസ്തകങ്ങളല്ല ഉപയോഗിക്കാറ്) വീട്ടിലേയ്ക്ക് മടങ്ങുമ്പോൾ മൂത്രശങ്കയുണ്ടാവുകയും വഴിയിൽകണ്ട കല്ലിന്മേൽ മൂത്രം ഒഴിക്കുകയും ചെയ്തു. ഒരു മുസൽമാൻ അതു കാണുകയും "അല്ല രാമ നീ എന്താണ് ചെയ്യുന്നത് ഹിന്ദുക്കൾ പൂജിക്കുന്ന കല്ലിന്മേലാണോ മൂത്രമൊഴി ക്കുന്നത്" എന്ന് പുച്ഛരസത്തിൽ പറഞ്ഞു. രാമൻ ഉടനെ "അല്ല നിങ്ങൾക്ക് അമ്മയും ഭാര്യയുംഉണ്ടല്ലോ. രണ്ടും പെണ്ണുങ്ങളല്ലേ. അവരോട് നിങ്ങൾഒരു പോലെയാണോ പെരുമാറുന്നത്" എന്ന ചുട്ടമറുപടി കൊടുത്തപ്പോൾ ആകുസൃതിക്കാരനായ മുസൽമാൻ രാമനെ മനസ്സാപുകഴ്ത്തി ലജ്ജിച്ചു തലതാഴ്ത്തി സ്ഥലംവിട്ടു "മുളയിലറിയാംവിള" രാമൻെറ ബുദ്ധിശക്തി ഇതിൽ നിന്നും മനസ്സിലാക്കാമല്ലോ.

# വിദ്യാഭ്യാസം

രാമന്നു 7 വയസ്സായപ്പോരം ഉപരിപഠനാർത്ഥം കവിയും ഭക്തനുമായ വടക്കേതിൽ കൃഷ്ണനെഴുത്തച്ഛൻെറകൂടെപോയി ശിഷ്യപദം സ്വീകരിച്ചു. മഹാഭക്തനായ അദ്ദേഹമാണ് "ഗുരുവായൂർ വാണങ്ങരുളും ശ്രീകൃഷ്ണാ ഭഗവാനെ തൃക്കാൽ വണങ്ങുന്നേൻ" എന്ന മഹത്കൃതി രചിച്ചതെന്നൊരഭിപ്രായമുണ്ട്. അദ്ദേഹം അക്കാലത്തെ ഒരനുഗ്രഹീത ഭക്തനായിരുന്നു. രണ്ടുമൂന്നു വർഷങ്ങരംകൊണ്ട് പ്രതിഭാശാലിയായ ശിഷ്യന്ന് പുരാണേതിഹാസങ്ങളിലും കാവ്യങ്ങളിലും വിജ്ഞാനം നേടിക്കൊടുത്തു. വെണ്ണീരാൽ മൂടപ്പെട്ട തീക്കനൽ ഊതിജ്വലിപ്പിക്കുന്നപോലെ പൂർവ്വ ജൻമതീതമായിത്തന്നെ വൈശിഷ്ട്യമുള്ള ശിഷ്യൻെറ യോഗ്യത തെളിയിക്കുവാൻ ഗുരു പ്രയാസപ്പെടേണ്ടിവന്നില്ല.

കൃഷ്ണനെഴുത്തച്ഛൻെറ വീട്ടിൽനിന്നു വിട്ടതിനുശേഷം പല്ലഞ്ചാത്തനൂർ എന്ന സ്ഥലത്തുള്ള മാതുലഗൃഹത്തിൽതന്നെ വന്നുചേർന്നു. ഒരു നല്ല ഗ്ര

ന്ഥശേഖരമുണ്ടായിരുന്ന മാതുലൻെറ ഗൃഹത്തിൽ വെച്ച് പല ഗ്രന്ഥങ്ങളും പാരായണം ചെയ്യുവാനുള്ള അവസരം ലഭിച്ചു. കുട്ടിയുടെ ബുദ്ധിവൈഭവംകണ്ട ഒരു ബ്രാഹ്മണൻ, മരുമകൻ ഒരു മഹാനാകുമെന്നു പ്രവചിക്കുകയും അവനെ യഥേഷ്ടം ആയതാർജ്ജി ക്കുവാൻ വിടണമെന്ന് ഉപദേശിക്കുകയും ചെയ്തു. വിദ്യാഭ്യാസംകഴിഞ്ഞു മടങ്ങിവന്ന തൻെറ ഓമനക്കു ഞ്ഞിനെ അച്ഛനില്ലാത്തസ്ഥിതിക്ക് ഒന്നുകൊണ്ടും വേദനിപ്പിക്കരുതെന്നു കരുതി വാത്സല്യമൂർത്തിയായ അമ്മ മകനെ അതിററു സ്നേഹിച്ചു. മകൻ അമ്മയേ യും ആദരിച്ച് ബഹുമാനിച്ചു ദിവസങ്ങരം കഴിച്ചു.

പ്പാശ്ശേരി കുഞ്ഞൻ ആയിരുന്നു രാമൻെറ പ്രാണ മിത്രം. ഇരുവർക്കും സമപ്രായം. ഒരുദിവസം അടു ത്തുള്ള ഒരു ക്ഷേത്രത്തിൽ പോയി ഉത്സവംകണ്ടു മട ങ്ങിവന്നപ്പോരം രാമനു സഹിക്കാനാവാത്ത തലവേദന യും കഠിനമായ പനിയും അനുഭവപ്പെട്ടു. കുഞ്ഞൻ അടുത്തിരുന്ന് വേണ്ടുന്ന ഒത്താശകരം ചെയ്തു. കാ ളിയമ്മ മകനെ ശുശ്രൂഷിച്ചു. പനി വർദ്ധിച്ചു. വസൂ രിരോഗമാണ് പിടിപെട്ടതെന്ന് മനസ്സിലായിട്ടും അമ്മ യോടൊപ്പം ആത്മസുഹൃത്തിനെ ശുശ്രൂഷിക്കുവാൻ കുഞ്ഞൻ യാതോരു വൈമനസ്യവും കാണിച്ചില്ല. ഇ ന്നത്തെപ്പോലെയല്ല അന്ന്. വസൂരി പിടിപെട്ടാൽ വീ ട്ടിൽനിന്നും, അടുത്ത വീടുകളിൽനിന്നും ആളുകരം ഒ ഴിഞ്ഞുമാറിത്താമസിക്കുക സാധാരണയായിരുന്നു. ആധുനിക ചികിത്സാരീതികളൊന്നുമില്ലാത്ത കാലം. കഴിയുന്നതെല്ലാം അമ്മയും പ്പാശ്ശേരി കുഞ്ഞനും നോക്കി. പക്ഷെ വിധി തടുക്കുവാൻ ആരാലും സാദ്

ധ്യമല്ലല്ലൊ. വസൂരിരോഗം മാറിയതോടുകൂടി രാമ ൻെറ രണ്ടു കണ്ണുകളും നഷ്ടപ്പെട്ടു. സ്വർണ്ണകുല ത്തിൽ ജനിച്ച തനിക്ക് ഇനി തൻെറ കുലത്തൊഴിൽ ചെയ്യേണ്ടിവരികയില്ലെന്നു ഉറപ്പായി. തൻെറ നേത്ര ങ്ങൾ പോയതു് ഒരനുഗ്രഹമായി അദ്ദേഹം കരുതി. ഗന്ധം, സ്പർശം, രസം, ശബ്ദം, കാഴ്ച എന്നിവ യാണല്ലൊ മനുഷ്യനെ ഭൗതികവാസനയിലേക്ക് വലി ച്ചിഴക്കുന്നത്. പ്രകൃതിതന്നെ കണ്ണിൻെറ കാഴ്ചയി ല്ലായ്മ ചെയ്തതുകൊണ്ട് ഈശ്വരാന്വേഷകനും ത ത്വചിന്തകനുമായ രാമന്ന് അതൊരനുഗ്രഹമായി.

"യദാഹിനേന്ദ്രിയാർത്ഥേഷു
ന കർമ്മസ്വനുഷജ്ജതേ
സർവസങ്കല്പസന്യാസീ
യോഗാരൂഢസ്തദോച്യതേ". (ഭ.ഗീ. 6–4)

സുഹൃത്തിൻെറ കണ്ണുകൾ പോയെങ്കിലും കുഞ്ഞൻ കൂടുതൽ ആത്മീയമായി ബന്ധപ്പെടാനിടയായി. കാളിയമ്മ മകൻെറ ജീവൻ കിട്ടിയതിലും കുഞ്ഞന് മകനോടുള്ള സ്നേഹവും അടുപ്പവും കാണുകയാലും മനം കുളിർത്തു.

# പഴനിമല സന്ദർശനം

അമ്മയുടെ ഇഷ്ടദേവതയായ സുബ്രഹ്മണ്യസ്വാമിയെ ദർശിക്കുവാൻ മകൻ അമ്മയോട് അനുവാദംചോദിച്ചു ശ്രീ സുബ്രഹ്മണ്യഭക്തയായ കാളിയമ്മ തന്റെ മകന് സുബ്രഹ്മണ്യനല്ലാതെ വേലാൽ യാതൊരു ഗതിയുമില്ലെന്നു മനസ്സിലാക്കി തീർത്ഥയാത്രക്ക് അനുവാദം കൊടുത്തു. ഒരുദിവസം പ്രഭാതത്തിൽ ആ പിഞ്ചുഭക്തശിരോമണി അമ്മയുടെ പാദാരവിന്ദങ്ങളിൽവീണു നമസ്കരിച്ച് അനുഗ്രഹംവാങ്ങി, സുഹൃത്തായ കുഞ്ഞന്റെ കൂടെ പഴനിമല ദർശനത്തിനായി പുറപ്പെട്ടു. തല മുണ്ഡനം ചെയ്തു സന്യാസികളായി പ്പാശ്ശേരി കുഞ്ഞന്റെ കൈയും പിടിച്ച് ആ ബാലഭക്തൻ കാൽനടയായിനാടുചുറ്റി പ്രയാണം ചെയ്തു. മാസങ്ങൾക്കുശേഷം പഴനിമലയടിവാരത്തിലെത്തി. കുമാരതീർത്ഥത്തിൽ കുളിച്ചു ദണ്ഡപാണിയുടെ ദർശനത്തിനായി മലകയറി. ശംഖധ്വനികളും മണിനാദവും ഹരഹരകീർത്തനങ്ങളും കേട്ട് ആ യുവസന്യാസികളുടെ ഹൃദയം ഭക്തിനിർഭരമായ പരമാനന്ദാനുഭൂതിയിൽ ലയിച്ചു. 'ഭക്തി

ഭാവതരളിതമായ ഹൃദയത്തിൽനിന്നു ശബ്ദമുയർന്നില്ല. ഏകാന്തമോഹനമായ മൗനത്തിൽ അവരീശ്വരനെ സ്തുതിച്ചു സാക്ഷാത്കരിച്ചു. രാമാനന്ദഗുരുദേവൻെറ പ്രാർത്ഥന ഇതായിരുന്നു.

യാത്രാമയാ സർവ്വഗതാഹതാതേ
ധ്യാനേനചേതഃപരതാഹതാതേ
സ്തുത്യാനയാവാക്പരതാഹതാതേ
ക്ഷന്തവ്യമേതൽത്രയമേവ ശംഭോ.

ശ്രീകാശിയിൽവെച്ചു വിശ്വേശ്വരദർശനം ലഭിച്ച ശ്രീശങ്കരഭഗവൽപാദർ പ്രാർത്ഥിച്ച അതേ പ്രാർത്ഥന ഈ സ്ഥലത്തുവന്നു അങ്ങയുടെ ദർശനം നടത്തുന്ന എനിക്കു മൂന്നു മഹാപരാധങ്ങൾ ചെയ്വാനിടയായിട്ടുണ്ട് ഒന്നു അങ്ങയെ കാൺമാൻ വന്നത്. മററൊന്ന് അങ്ങയെ മനസ്സിൽ ധ്യാനിച്ചത്. പിന്നെ ഒന്ന് അങ്ങയെ സ്തുതിച്ചതും ആകുന്നു. സർവ്വവ്യാപിയായ അങ്ങയെ ഈ ക്ഷേത്രത്തിലിരിക്കുന്നവനെന്നു ഭാവിക്കയും അങ്ങയെ സന്ദർശിപ്പാൻ ഇവിടെ വരികയും ചെയ്തത് ഒരപരാധം. അപൂർണ്ണമായ ഹൃദയത്തിന്നു ഗ്രഹിപ്പാൻ സാധിക്കാത്ത അങ്ങയെ മനസ്സിൽ രൂപപ്പെടുത്തി ധ്യാനിച്ചത് മററൊരപരാധം. വാക്കുകൾക്ക് വിഷയമല്ലാത്ത അങ്ങയെ വാക്കുകളാൽ വർണ്ണിച്ചു സ്തുതിപ്പാൻ പുറപ്പെട്ടതു മൂന്നാമത്തെ അപരാധം. ഈ എല്ലാ അപരാധങ്ങളും ക്ഷമിച്ചു എന്നെ അനുഗ്രഹിക്കുക''. ഇന്നും പഴനിമലഗിരി ചുററുമ്പോൾ ദുർഗ്ഗാക്ഷേത്രത്തിൻെറ രണ്ടുവാര മേലോട്ടു കയറിയാൽ സന്നിധിയിൽനിന്നു തപസ്സിരുന്ന ഗുഹ കാണാം.



ഗുരുദേവ തൃപ്പാദങ്ങളുടെ മാതാവ്
(കാളിയമ്മ)

ദിവസങ്ങൾ എണ്ണിക്കഴിയുന്ന അമ്മയെ ദർശിക്കുവാൻ രാമഭക്തനും കുഞ്ഞനും സ്വദേശത്തേക്ക് പുറപ്പെട്ടു. അമ്മയെ കാണുവാനുള്ള വെമ്പലും, തിരിച്ച് ദീർഘ യാത്ര ചെയ്യണമെന്നുള്ള ചിന്തയും അലട്ടിക്കൊണ്ടിരിക്കുമ്പോൾ സന്ധ്യകഴിഞ്ഞിരുന്നു. ഒരു കാള വണ്ടിക്കാരൻ പഴനിമലയുടെ അടിവാരത്തിൽ വെച്ച് കാണുകയും വണ്ടിയിൽകയറിക്കൊള്ളുവാൻപറയുകയും ചെയ്തു. ക്ഷീണത്താൽ ഇരുവരും ഗാഢനിദ്രയിൽ ലയിച്ചു. അരുണോദയത്തോടുകൂടി അവർ ഉണർന്നപ്പോൾ പത്തിരിപ്പാലയിൽ മണ്ണൂരിന്ന് സമീപം, അതായത് സ്വദേശത്ത് എത്തിക്കഴിഞ്ഞതായി കണ്ടു. അന്ധാളിച്ചുകൊണ്ടവർ വണ്ടിക്കാരന് വല്ലതും കൊടുക്കേണ്ടെ എന്ന വിചാരിച്ചു വണ്ടിയിൽ നിന്നിറങ്ങിയതും, കാളവണ്ടിയും വണ്ടിക്കാരനും പെട്ടെന്ന് അപ്രത്യക്ഷമായെന്നും ഒരു ഐതിഹ്യമുണ്ട് സുബ്രഹ്മണ്യ സ്വാമിക്ക് ഭക്തന്മാരെ സഹായിക്കണമെന്ന് വിചാരിച്ചാൽ എന്താണ് ചെയ്യുവാൻ അസാദ്ധ്യമായത്; രാമാനന്ദ സ്വാമികളെപ്പോലെയുള്ള മഹാസിദ്ധന്മാർക്ക് ഇതിലും കൂടുതൽ അത്ഭുതങ്ങൾ കാണുവാനും കാണിക്കുവാനും സാധിക്കുമെന്ന് ഈ ചരിത്രത്തിൻെറ പിന്നീടുള്ള അദ്ധ്യായങ്ങളിൽനിന്നു മനസ്സിലാക്കാവുന്നതാണ്. അക്ഷമയായി കാത്തുനിന്ന അമ്മയുടെ പാദങ്ങളിൽ ആ രാമഭക്തൻ നമസ്കരിച്ചു മകൻെറ പഴനിദർശനത്തിൽ ആ ഭക്ത നിർവൃതി കൊണ്ടു.

# കണ്ണങ്കോട്ട് സ്വാമിയും രാമഭക്തനും

കണ്ണങ്കോട്ട് സ്വാമികൾ അക്കാലത്തെ ഏററവും മഹാനായ ഒരു സിദ്ധയോഗിയായിരുന്നു വടക്കേതിൽ എഴുത്തച്ഛന്മാരുടെ നിർദ്ദേശത്തോടും അനുഗ്രഹത്തോടുംകൂടി ആ പരമാചാര്യൻെറ സന്നിധിയിലേക്ക് കുഞ്ഞൻെറ സഹായത്തോടുകൂടി ഇരുപതു നാഴികയോളം സഞ്ചരിച്ച് സ്വാമികളുടെ ഭവനത്തിലെത്തി. സ്വാമികളുടെ വീടിൻെറ മുററത്ത് മഴപെയ്ത് ചളി കെട്ടിയിരുന്നു. രാമഭക്തനും കുഞ്ഞനും കാൽ കഴുകി എവിടെയോ പോയിരുന്ന സ്വാമികളുടെ വരവുംകാത്തിരുന്നു സ്വാമി പടികയറിവന്ന ഉടനെ മുററത്ത് ചളിയിൽ ആണ് നിൽക്കുന്നതെന്ന് ആലോചിക്കാതെ രാമഭക്തൻ സാഷ്ടാംഗനമസ്കാരം ചെയ്തു. ഇതു വേണ്ടിയിരുന്നില്ലെന്നു സ്വാമികൾ പറഞ്ഞപ്പോൾ ചളി കളയുവാനാണ് അങ്ങയുടെ അടുത്തേക്ക് വന്നതെന്നാണ് രാമഭക്തൻ മറുപടി കൊടുത്തത്. ദിവ്യദൃക്കും, സിദ്ധനും ആയ ആചാര്യൻ തനിക്കു ലഭിക്കുവാൻ പോകുന്ന ശിഷ്യൻെറ ആത്മപ്രഭാവം ഒററ

ഹോട്ടത്തിൽ കണ്ടറിഞ്ഞിരുന്നു. ശ്രീരാമകൃഷ്ണൻ നരേന്ദ്രന്റെ (സ്വാമി വിവേകാനന്ദൻ) വരവിനെ കാത്തിരുന്ന.ഒരു പ്രതീതിയായിരിക്കാം അപ്പോൾ കണ്ണങ്കോട്ട് സ്വാമികൾക്ക് അനുഭവപ്പെട്ടത്.

കണ്ണങ്കോട്ട്സ്വാമി മററു ശിഷ്യന്മാരോടൊപ്പം രാമഭക്തനേയും കുഞ്ഞനേയും ശിഷ്യന്മാരായി സ്വീകരിച്ചു. കണ്ണുകൾ കാണാത്ത രാമഭക്തൻ ഇന്ദ്രിയവ്യാപാരങ്ങളിൽനിന്നെല്ലാം വിമുക്തനായതിനാൽ പല അവസരങ്ങളിലും ബാഹ്യരംഗങ്ങളെ വിസ്മരിച്ച് സുഷുപ്തിയിലാണ്ടപോലെ നിശ്ചലനായി കാണപ്പെടാറുണ്ട്. മററു ശിഷ്യന്മാർ രാമഭക്തൻ ഉറങ്ങുകയാണെന്നുകൂടി വിചാരിച്ച് ഗുരുവിനോട് ആവലാതിപ്പെട്ടിട്ടുണ്ട്. സിദ്ധനായ രാമഭക്തന്റെ സവിശേഷതയറിയുന്നതുകൊണ്ട് അവൻ ഉറങ്ങുകയല്ല എന്ന് ശിഷ്യൻമാരെ പറഞ്ഞു മനസ്സിലാക്കിയിരുന്നു. ഗുരുസന്നിധിയിൽവെച്ച് രാജയോഗമാർഗ്ഗം ശീലിച്ച രാമഭക്തന്ന ചുരുങ്ങിയ കാലംകൊണ്ട് മഹാസിദ്ധികളെല്ലാം കൈവന്നു. രാജയോഗത്തിന്റെ സമാധിപര്യന്തമുള്ള പ്രായോഗികാനുഷ്ഠാനങ്ങളെല്ലാം യഥാവിധി സമ്പാദിച്ച രാമഭക്തൻ ആദ്ധ്യാത്മവിദ്യയുടെ മറുകര കണ്ട സാഹസികനാണെന്നും ആചാര്യനാണെന്നുമുള്ള പ്രസിദ്ധി ക്രമേണ നാടെങ്ങും പരന്നു. കണ്ണങ്കോട്ട് സ്വാമിയുടെ അനുഗ്രഹത്തോടെ തിരിച്ചുവന്നശേഷം ഗൃഹത്തിന്റെ സങ്കുചിതഭിത്തിക്കുള്ളിൽ ഒതുങ്ങിനിൽക്കുന്നത് ഉചിതമല്ലെന്നു രാമഭക്തൻ തീർച്ചപ്പെടുത്തി. ജനക്ഷേമം നിർവ്വഹിപ്പാൻ ധാർമ്മികമായ ചില ചുമതലകളുണ്ടെന്നും അതിനായി വിശാലമായ ലോകത്തിലിറങ്ങുകയാണ് ഉത്തമമെന്നും നിശ്ചയിച്ചു.

അമ്മയോട് താൽക്കാലികാനുവാദംവാങ്ങി ശ്രീ രാമാചാര്യൻ ഒരു പ്രഭാതത്തിൽ വീടുവിട്ടിറങ്ങി. പരദേശങ്ങളിൽ പലേടത്തും ചുററിസഞ്ചരിച്ചു രാമാചാര്യന്ന് ആദ്ധ്യാത്മികചിന്താഗതിയിൽ വലിയ പരിവർത്തനംവന്നുചേർന്നു 'തോൽകാപ്പിയം','തിരുക്കുറൽ', 'ചിലപ്പതികാരം' ഇങ്ങിനെ പല തമിഴ്കൃതികളുടെ പൊരുളം വശത്താക്കി മൂന്നുകൊല്ലത്തെ പരദേശ സഞ്ചാരത്തിനു ശേഷം മാതാവിനെക്കാണാൻ മണ്ണൂരിലക്കു തിരിച്ചു.

# രാമാനന്ദാശ്രമം

നീണ്ട ജടകളും വളർന്നുവന്ന താടിയും കാലടി വരെയുള്ള കാഷായവസ്ത്രവും രുദ്രാക്ഷമാലയും മെതിയടിയും ധരിച്ച് ഭസ്മലേപനംചെയ്ത ഒരു സ്വാമിയെകണ്ട് മണ്ണൂർ ഗ്രാമവാസികളുടെയിടയിൽ നവോന്മേഷത്തിന്റെ ആവേശം തിരതല്ലി. കണ്ണുകൾക്ക് ബാഹ്യലോകത്തെ നോക്കുവാനുള്ള കഴിവ് നഷ്ടപ്പെട്ട ഒരു യുവസന്യാസി; ദീർഘകായൻ സുന്ദരൻ. ആരെയും തന്നിലാകർഷിക്കുവാൻ കഴിവുള്ള മുഖപ്രസാദം. അന്യാദൃശമായ ഒരു പ്രകാശപടലം ആ യുവസന്യാസിയുടെ മുഖകമലത്തിൽ വലയംചെയ്യുന്നുണ്ടെന്നുകണ്ട മാത്രയിൽ ജനങ്ങൾക്ക് മനസ്സിലാക്കുവാൻ സാധിച്ചു. ഒട്ടധികംപേർ സന്യാസിയെ കാണുവാൻവന്ന കൂട്ടത്തിൽ സ്വാമിയുടെ അമ്മയായ കാളിയമ്മയും ഉണ്ടായിരുന്നു. കാളിയമ്മ ജനങ്ങളുടെയിടയിൽ എത്തിയതും കണ്ണുകൾ കാണാത്ത സ്വാമി 'അമ്മേ' എന്നു പറഞ്ഞ് അമ്മയുടെ പാദാരവിന്ദങ്ങളിൽ വീണു നമസ്കരിക്കുകയും ചെയ്തു. കൂടിനിന്നവർ അമ്പരന്നു. കാളിയമ്മയുടെ മകനാണ് ഈ യുവ

സന്യാസിയെന്ന് ജനങ്ങൾക്ക് പിന്നീടാണ് മനസ്സിലായത്.

യദാഹിനേന്ദ്രിയാർത്ഥേഷു
നകർമ്മസ്വനുഷജ്ജതേ
സർവ്വസങ്കല്പസന്യാസീ
യോഗാരൂഢസ്തദോച്യതേ. (ഭ. ഗീ. 6–4)

''മനസ്സിനെ നിയന്ത്രിക്കുവാൻ സാധിച്ചെങ്കിലേ കാമത്തിൽനിന്നും തന്മൂലമായ കർമ്മത്തിൽനിന്നും ഒഴിഞ്ഞുപോരുവാൻ നിവൃത്തിയുള്ളു. എല്ലാ കാമകർമ്മങ്ങളിലും കർത്തവ്യതാബുദ്ധി കൈവെടിയുവാൻ കഴിഞ്ഞാൽ അവൻ യോഗാരൂഢനായെന്നു പറയാം''.

കണ്ണുകൾ കാണാത്ത ഒരു വ്യക്തി ഈ ജനക്കൂട്ടത്തിൽ അമ്മയെ എങ്ങിനെ തിരിച്ചറിഞ്ഞു ? അത്ഭുതം. സ്വാമി മഹാസിദ്ധനാണെന്നതിൽ സംശയമില്ല; ജനങ്ങൾ വിധിച്ചു.

വീട്ടിനടുത്തുള്ള ഒരു ആൽമരം മുറിച്ചു അവിടെ ക്ഷേത്രം പണിയിച്ചു, കൊല്ലവർഷം 1064–ൽ സുബ്രഹ്മണ്യപ്രതിഷ്ഠാകർമ്മം നടത്തി. ആ സുബ്രഹ്മണ്യക്ഷേത്രം ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടുവന്നു. ജൻമിക്ക് ക്ഷേത്രം പണിതത് അത്ര ഇഷ്ടമായിരുന്നില്ലെങ്കിലും ഒരു ദിവസം സ്വാമികളെ സന്ദർശിക്കുവാൻ ഇടവരികയും, മനഃപരിവർത്തനം വന്ന ജൻമി സ്ഥലം സ്വാമികൾക്ക് ദാനമായി എഴുതിക്കൊടുക്കുകയും ചെയ്തു.

എടത്തറ പെരിയങ്ങോട്ട് ശങ്കരപ്പണിക്കർ എന്ന മാന്യൻ സ്വാമികളുടെ ശിഷ്യപദം സ്വീകരിക്കുകയും ക്ഷേത്രത്തിൻെറ തൊട്ട് കിഴക്ക്ഭാഗത്തുള്ള സ്ഥലം

വിലയ്ക്ക് വാങ്ങി കൊല്ലവർഷം 1096–ൽ സ്വാമികൾ ക്കായി ദക്ഷിണചെയ്യുകയും ചെയ്തു. ക്ഷേത്രസ്ഥലവും എടത്തറ പെരിയങ്ങോട്ട് പണിക്കർ ദക്ഷിണ ചെയ്ത സ്ഥലവുംചേർത്ത് കൊല്ലവർഷം 1096–ൽ വിശാലമായ ഒരു ആശ്രമം പണിതു. ആദ്യകാലത്ത് സിദ്ധാശ്രമം എന്ന പേരിലാണ് അറിയപ്പെട്ടതെങ്കിലും ആശ്രമം വിപുലീകരിച്ചതോടുകൂടി ആവർഷം തന്നെ രാമാനന്ദാശ്രമമായി രജിസ്റ്റർ ചെയ്യപ്പെട്ടു. ആ യതി വര്യന്റെ ത്രികാലജ്ഞാനവും പ്രവചനങ്ങളും ഭാരതത്തിൽ പ്രത്യേകിച്ച് കേരളത്തിൽ അടുത്തകാലത്ത് ആവിർഭവിച്ചു ജനങ്ങളെ സദുപദേശം ചെയ്തു ഭക്തിമാർഗ്ഗത്തിലേക്ക് വഴികാട്ടിയ രമണമഹർഷി, ചട്ടമ്പി സ്വാമികൾ, ശ്രീനാരായണഗുരുസ്വാമികൾ മുതലായ യോഗീശ്വരൻമാരെക്കൂടി കവച്ചുവെച്ചു എന്നു നിഗമനം ചെയ്യുന്നതിൽ തെററില്ല രാജാറാം മോഹൻ റോയ്, രവീന്ദ്രനാഥടാഗോർ, ശ്രീരാമകൃഷ്ണപരമഹംസൻ, സ്വാമി വിവേകാനന്ദൻ, മഹാദേവ ഗോവിന്ദ റാനഡെ, ബാലഗംഗാധരതിലകൻ, മഹാത്മാഗാന്ധി ശ്രീ അരവിന്ദഘോഷ് ഇങ്ങിനെ ഒട്ടേറെ മഹാത്മാക്കൾ ജനങ്ങളെ ഭൗതികമായും പ്രത്യേകിച്ചു ആത്മീയമായും ഉപദേശിച്ചു ഉദ്ധരിച്ചു. പക്ഷെ ഈ മഹത്തുക്കൾക്കെല്ലാം കണ്ണുകളുണ്ടായിരുന്നു. ബാഹ്യലോകത്തെ വീക്ഷിക്കുവാനും വേണ്ട വിദ്യാഭ്യാസം കൈവരിക്കുവാനും അവർക്ക് സാധിച്ചിരുന്നു. ഈ ഭാരതാംബയുടെ മണ്ണിൽ ബാഹ്യമായ നേത്രങ്ങൾ നഷ്ടപ്പെട്ടിട്ടും ഉൾക്കണ്ണുകൊണ്ട് ലോകമാസകലം കണ്ടറിഞ്ഞ സദ്ഗുരുദേവൻ ശ്രീരാമാനന്ദഗുരു മാത്രമാണെന്നു പറയുന്നതിൽ തെററില്ല ഒരു കുഗ്രാമത്തിൽ ഇടത്തരം 'വി

ശ്വകർമ്മ' കുടുംബത്തിൽ ജനിച്ച് ശൈശവത്തിൽത്തന്നെ രണ്ടു കണ്ണുകളും നഷ്ടപ്പെട്ടിട്ടും തൻെറ തേജോജ്വലമായ അന്തഃകരണങ്ങൾകൊണ്ട് ബാഹ്യലോകത്തെ കാണുവാനും, ത്രികാലങ്ങളെപ്പററി പ്രവചിക്കുവാനും, ജനലക്ഷങ്ങളെ ഭക്തിവിഷയങ്ങളിലേക്ക് നയിക്കുവാനും ശ്രീരാമാനന്ദന് കഴിഞ്ഞിട്ടുണ്ട്.

നാൾക്കുനാൾ അഭിവൃദ്ധിപ്പെട്ടുവരുന്ന ഈ ആശ്രമം ഭക്തജനങ്ങൾക്ക് ഒരാശാകേന്ദ്രമായി പരിലസിക്കുന്നു. ഉന്നതഗോപുരങ്ങൾ, മനോഹരമായ കെട്ടിടങ്ങൾ, ഒട്ടധികം ഭക്തജനങ്ങൾക്ക് ഒരുമിച്ചിരുന്ന നാമകീർത്തനം ചെയ്യാനുള്ള അങ്കണം, സർവ്വോപരി ശാന്തമായ അന്തരീക്ഷം ഇവയെല്ലാം ആശ്രമത്തിൻെറ പ്രത്യേകതയാണ്. ദർശനമാത്രയിൽതന്നെ കൈകൾ കൂപ്പിപ്പോകുന്ന ഈ ആശ്രമത്തിൽ സമയോചിതമായി ഉണ്ടാകാറുള്ള ശംഖധ്വനിയും ഘണ്ടനാദവും കേട്ടാൽ ഒരു പ്രത്യേകചൈതന്യവിശേഷം അവിടെ വിളയാടുന്നുണ്ടെന്ന് ഏതൊരു ഭക്തനും അനുഭവപ്പെടുന്നതാണ്. അഖണ്ഡനാമകീർത്തനങ്ങളും, ഹരഹര ശബ്ദവും, പരിമളധാരയുൾക്കൊള്ളുന്ന അന്തരീക്ഷവും ഈ ആശ്രമത്തിൻെറ സവിശേഷതയാണ്. ഭസ്മമാണ് അവിടുത്തെ ദിവ്യ ഔഷധം. അന്നദാനം അവിടുത്തെ പ്രത്യേകതയാണ് ശാന്തശീലന്മാരായ സന്യാസിവര്യൻമാരുടെ സ്നേഹപൂർവ്വമായ പെരുമാററവും സദുപദേശങ്ങളും ഒരുതവണ അനുഭവിക്കാൻ ഭാഗ്യം ലഭിച്ചവർക്ക് രാമാനന്ദാശ്രമദർശനം ഒരനുഗ്രഹമായി തോന്നും.

കേരളത്തിനകത്തും പുറത്തും ഒട്ടേറെ ആശ്രമങ്ങളും മഠങ്ങളും ക്ഷേത്രങ്ങളും രാമാനന്ദസ്വാമികൾ സ്

ഥാപിച്ചിട്ടുണ്ട്. വടകര (പുതുപ്പണം), കൊയിലാണ്ടി തലശ്ശേരി, കണ്ണൂർ, മലാപ്പറമ്പ്, ബാലുശ്ശേരി, തൃക്കണ്ണോട്ട്, .തഞ്ചാവൂർ, ചെങ്ങോട്ട്കാവ്, നിലമ്പൂർ തിരുവനന്തപുരം (കഴക്കൂട്ടം) അമ്പാസമുദ്രം (ഇടതൂകാൽ) കുന്നത്തറ രാമാനന്ദാശ്രമം, കൊയിലാണ്ടിക്കടുത്ത കോതേരിമഠം, മംഗലാപുരം വികർണ്ണഘട്ട്, എലത്തൂരിന്നടുത്ത് ഗുരുവരാശ്രമം. പൂക്കുന്ന് ശ്രീരാമാനന്ദശിവഗിരി മണികണ്ഠക്ഷേത്രവും മഠവും, തിരൂർ നിറമരുതൂർ രാമാനന്ദാശ്രമം എന്നിവയാണ്.

## പുതുപ്പണം ഭജനമഠം

കണ്ണുകൾ കാണാത്ത ഒരു സന്യാസി, 21വയസ്സ് ദീർഘകായൻ, കാലടിവരെ നീണ്ട കാഷായവസ്ത്രം, മെതിയടി ചവുട്ടി ഭസ്മലേപനം ചെയ്തു രുദ്രാക്ഷ മാലയും ധരിച്ച് തേജോമയനായി കോഴിക്കോട്ട് നഗര ത്തിൽ വന്നപ്പോൾ ജനങ്ങളുടെ ശ്രദ്ധ ആ യതിവര്യ നിൽ പതിഞ്ഞു അന്യാദൃശമായ ഒരു പ്രഭാപടലം സ്വാമിയുടെ മുഖകമലങ്ങളിൽ വിളയാടുന്നതായി ജന ങ്ങൾക്ക് അനുഭവപ്പെട്ടു. അവർ ആ മഹാത്മാവിനെ വലയം ചെയ്തു ഒട്ടേറെ ആളുകൾ ശിഷ്യന്മാരായി കോഴിക്കോട് തളിയിൽ ബംബളശ്ശേരിഅച്ചുതമേനോൻ എന്ന ശിഷ്യൻെറ ഭവനത്തിൽവെച്ച് അക്കാലത്തെ ഡി സ്ട്രിക്ട് ശിരസ്താദാർ ആയിരുന്ന പുളുക്കൂൽ ചോയി അവർകൾ (പുതുപ്പണം) ശിഷ്യപദം സ്വീക രിച്ചു ഗുരുദേവൻ ഒന്നു വടകരക്ക് എഴുന്നള്ളണ മെന്ന ആഗ്രഹം ഉണർത്തിക്കുകയും അത് ഗുരുദേവൻ അനുവദിക്കുകയും ചെയ്തു. സ്വാമികൾ വടകര വന്നത് തോണിയിലായിരുന്നു. ശിഷ്യൻമാരോടൊപ്പം

വടകരക്കടുത്ത കരിമ്പനപ്പാലത്ത് തോണിയിറങ്ങി. പുതുപ്പണത്ത് ചോയി ശിരസ്താദാർ താമസിക്കുന്ന പുളുക്കൂൽ എന്ന വീട്ടിലേക്ക് ഗുരുവിനെ മഞ്ചലിൽ ചുമന്നാണ് കൊണ്ടുപോയത്. അന്നത്തെ പ്രമുഖൻ മാരായ തച്ചിലോടി ചോയിവക്കീൽ, പി. ചോയിശിര സ്താദാർ, പടന്നയിൽ പൊക്കായി, കുററിക്കാരൻ കോ മപ്പക്കുറുപ്പ്, തുരുത്തിയിൽ കുഞ്ഞിരാമൻഗുരുക്കരം കോട്ടോള്ളതിൽ വലിയകണ്ണൻ, ടി കെ. ചന്തു, പ്രസാ മ്പിക്കൽ വലിയചോയി എന്നിങ്ങനെ അനേകം ഭക്തൻ മാരുടെ അകമ്പടിയോടുകൂടി പുളുക്കൂൽ എന്ന വീ ട്ടിലേക്ക് ആനയിച്ചു. ഒട്ടധികം പേർ ശ്രവണം വാങ്ങി ശിഷ്യൻമാരായി. ടി. കെ. ചന്തു എന്ന ഭക്തന് 2ഠാം വയസ്സിൽ ശ്രവണം വാങ്ങുവാനുള്ള അനുഗ്രഹം ലഭി ച്ചു അദ്ദേഹത്തിൻെറ മക്കരം ടി. കെ. കേളപ്പൻ, ടി. കെ. കുമാരൻ എന്നിവർ ആ യ തിവര്യൻെറ ഭക്തലക്ഷങ്ങളിൽ പ്രഥമസ്ഥാനം അല ങ്കരിക്കുന്നു. ആ കുടുംബം അന്നും ഇന്നും അനുഗ്ര ഹീതരാണ്.

സ്വാമികരം ഇടക്ക് പുളുക്കൂൽ ശിഷ്യൻമാരോടൊ പ്പം വരാറുണ്ടായിരുന്നു അപ്പോഴെല്ലാം കീർത്തനങ്ങ ളും ഭജനങ്ങളും മുറയ്ക്ക് നടന്നുകൊണ്ടിരുന്നു. പു രാണേതിഹാസങ്ങരം അതിൻെറ മൂലതത്വത്തോടുകൂടി ഗുരുദേവൻ ഭക്തൻമാർക്ക് വിവരിച്ചുകൊടുക്കുക പതിവായിരുന്നു ഒരിക്കൽ പുളുക്കൂൽ ശിഷ്യൻമാ രോടുകൂടി വന്നപ്പോരം നെല്ല് കൊയ്യാറായതിനാൽ അവിടെവെച്ച് ഭജനം നടത്തുവാൻ സൌകര്യമില്ലെന്ന് സ്വാമികരംക്ക് തോന്നി അങ്ങിനെ ചോയി ശിരസ് താദാരുടെതന്നെ സ്ഥലമായതൊട്ടടുത്തുള്ളവരയിൻെറ

വിട എന്ന സ്ഥലത്ത് ശിഷ്യൻമാരോടൊപ്പം പോകു വാനിടയായി. വരയിൻെറവിട പറമ്പിൻെറ തെക്കു പടിഞ്ഞാറു മൂലയിൽ ഒരു ഓലകൊണ്ടുള്ള പന്തൽ കെട്ടി ഭജനം നടത്തുവാൻ നിർദ്ദേശിച്ചു. കുഞ്ഞിരാ മൻഗുരുക്കൾ ഒരു നല്ല സംഗീത വിദ്വാനും ഹാർമോ ണിസ്ററും ഭക്തനുമായിരുന്നു. ഹാർമോണിയം, തബല, എന്നീ ഉപകരണങ്ങളോടുകൂടി കീർത്തനങ്ങ ളും പ്രഭാഷണങ്ങളും മുറക്ക് നടക്കുവാൻ തുടങ്ങിയ പ്പോൾ ഭക്തജനങ്ങളുടെ വരവ് അടിക്കടിയായി വർ ദ്ധിച്ചു. 1895ൽ അവിടെ മൺകട്ടകൊണ്ടുള്ള ഒരു ഭജനമഠം ഉയർന്നു. സ്വാമിതൃപ്പാദങ്ങൾ അതിൽ ദക്ഷി ണാമൂർത്തിയുടെ ഒരു ആലേഖ്യം തെക്കുമുഖമായി പ്രതിഷ്ഠിച്ചു. തുരുത്തിയിൽ കുഞ്ഞിരാമൻഗുരു ക്കൾ ഭക്തജനങ്ങളെ ഭക്തിവിഷയമായ ഗാനങ്ങൾ പാടുവാൻ ശീലിപ്പിച്ചു. സംക്രമപൂജ, മണ്ഡല പൂജ, നവരാത്രിപൂജ, ശിവരാത്രിമഹോത്സവം, കൂ ടാതെ ജയന്തി മുതലായ വിശേഷദിവസങ്ങളും നിത്യ പൂജയും മുടങ്ങാതെ നടന്നുകൊണ്ടിരുന്നു. പണ് ഡിതൻമാർ ഭാഗവതം, രാമായണം എന്നിവ ഇടയ്ക്കി ടക്ക് പാരായണം ചെയ്യുകയും പതിവായിരുന്നു. 1915ൽ മൺകട്ടകൊണ്ടുള്ള എടുപ്പ് പൊളിച്ചുമാററി ഗർഭഗൃഹവും ഇടനാഴിയും, അങ്കണവുമുള്ള ഒരു മണ് പവും പണിതു.

ഒട്ടധികം ഭജനമഠങ്ങൾ കേരളത്തിനകത്തും പുറ ത്തും ബ്രഹ്മശ്രീ രാമാനന്ദസ്വാമികൾ സ്ഥാപിച്ചി ട്ടുണ്ടെങ്കിലും അതിൽ പഴക്കം ചെന്നതും പ്രാധാന്യ മർഹിക്കുന്നതും പുതുപ്പണം ഭജനമഠമാകുന്നു,

വടകര കരിമ്പനപ്പാലത്തിന്നു തൊട്ട് തെക്ക്വശ

ത്ത് കോഴിക്കോട്ടേക്ക് പോകുന്ന പാതയിൽനിന്ന് ഏകദേശം നൂറ് വാര കിഴക്കാണ് പുതുപ്പണം ഭജനമഠം സ്ഥിതി ചെയ്യുന്നത്. സ്വാമികൾ ഇടക്കിടക്ക് ഭജനമഠം സന്ദർശിക്കുകയും ഭക്തജനങ്ങൾക്ക് ഉപദേശങ്ങൾ നൽകുകയും ചെയ്തിരുന്നു. ചിലപ്പോൾ പത്തും പന്ത്രണ്ടും ശിഷ്യൻമാരോടൊപ്പം വടകരയിൽ ഭക്തജനങ്ങളുടെ വീട്ടിൽ താമസിക്കുകയും ജനങ്ങൾക്ക് ഭക്തിമാർഗ്ഗത്തെപ്പററി അനർഘമായ സദുപദേശങ്ങൾ കൊടുക്കുകയും ചെയ്തിരുന്നു, വടകര ചോയിവക്കീലിൻെറ വീട്ടിൽ സ്വാമികളും ശിഷ്യൻമാരും പലതവണ വന്നു താമസിച്ചിട്ടുണ്ട്. അങ്ങിനെ വടകരയിലും അതിൻെറ പരിസരപ്രദേശങ്ങളിലുമുള്ള ഒട്ടധികം പേർക്ക് മഹത്തത്വങ്ങൾ ഗുരുമുഖത്തുനിന്നുതന്നെ കേൾക്കുവാനുള്ള ഭാഗ്യവും ഉണ്ടായിട്ടുണ്ട്. ഭൂത വർത്തമാന ഭാവി കാലങ്ങളെപററി ആ യതിവര്യൻ പ്രവചിച്ച സംഗതികളെക്കുറിച്ച് ചിന്തിക്കുകയാണെങ്കിൽ കണ്ണുകൾ കാണാത്ത ആ മഹാത്മാവ് കൈവരിച്ച ആത്മീയ ശക്തിയും ത്രികാലജ്ഞാനവും ആരെയും അതിശയിപ്പിക്കുന്നതാണ്.

ഒരു വയൽക്കരയിലാണ് പുതുപ്പണം ഭജനമഠം. ഒരു ഏക്കറയോളം വരുന്ന ഈ വയലിൻെറ കിഴക്കു ഭാഗത്ത് ഭജനമഠവും തെക്കും വടക്കും പടിഞ്ഞാറും പുരയിടങ്ങളുമാണ്. 1915ൽ ഭജനമഠം സ്ഥാപിച്ചതുമുതൽ നാളിതുവരെ ഭജനമഠത്തിലുള്ള എല്ലാ ഉത്സവങ്ങൾക്കും പരിപാടികൾക്കും ജനലക്ഷങ്ങൾ പങ്കെടുക്കാറുള്ളതുകൊണ്ട് ഈ വയൽ മഠത്തിന് ഒരു അനുഗ്രഹമാണ്. മഹാശിവരാത്രി ഉത്സവത്തോടനുബന്ധിച്ച് പല കലാപരിപാടികളും ഈ വയലിൽ

വെച്ചു നടത്താറുണ്ട്. നാടകം, കഥകളി, ഹരികഥാ പ്രസംഗം, കഥാപ്രസംഗം, ആദ്ധ്യാത്മികപ്രഭാഷണം മുതലായവ നടത്തുമ്പോൾ ആവശ്യമായ സ്റ്റേജ് ഈ വയലിന്റെ പടിഞ്ഞാറുവശം അമ്പലത്തിന്നഭിമുഖമായിട്ടാണ് കെട്ടാറ്. ജനങ്ങൾക്ക് ക്ഷേത്രപറമ്പിലും വയലിലും ഇരുന്നു പരിപാടികൾ കാണുവാൻ സൗകര്യപ്പെടുന്നു.

ഏകദേശം ഇരുപത്തിമൂന്ന് വർഷങ്ങൾക്ക്മുമ്പ് വയൽ വടകര മുനിസിപ്പാലിററി കുട്ടികളുടെ കളിസ്ഥലത്തിനായി എക്വയർ ചെയ്യാൻ മുതിർന്നു. വയലിന്റെ ഉടമയായ തോട്ടോളി രാമന്ന് മുൻസിപ്പാലിററി നോട്ടീസ് അയച്ചു. ഭജനമഠത്തിലെ ഭക്തനും, മെമ്പറും, ഖജാൻജിയുമായ തോട്ടോളി രാമൻ പ്രസ്തുത വയൽ ഭജനമഠത്തിലെ ഉത്സവങ്ങൾക്ക് ഉപയോഗിക്കുന്നതാണെന്നും അതുകൊണ്ട് എക്വയർ ചെയ്യാൻ പാടില്ലെന്നും അപേക്ഷിച്ചു മറുപടി കൊടുത്തു അന്വേഷണ ഉദ്യോഗസ്ഥൻമാർ വന്നു. ആ വർഷം ഉത്സവപ്പറമ്പിൽ സുപ്രസിദ്ധ സിനിമാതാരം ബഹദൂറിന്റെ "ബല്ലാത്ത പഹയൻ" നാടകം കളിച്ചുകൊണ്ടിരിക്കുകയായിരുന്നു. വയലും പരിസരവും ജനനിബിഡം. അന്വേഷണത്തിൽ പ്രസ്തുത വയൽ ഭജനമഠത്തിന്റെ ആവശ്യത്തിന്നു ഉപയോഗിച്ചുകൊണ്ടിരിക്കുന്നതാണെന്ന് സംശയംവിനാ തെളിഞ്ഞതുകൊണ്ട് വയൽ കുട്ടികളുടെ കളിസ്ഥലമാക്കാനുള്ള ഉദ്ദേശം അധികൃതർ ഉപേക്ഷിച്ചു.

ഇന്നും ആ വയൽ ക്ഷേത്രത്തിലെ ഉത്സവാഘോഷങ്ങൾക്കായി ഉപയോഗിച്ചുവരുന്നു. ഇതിന്നിടെ താമ്പൂലപ്രശ്നവും സ്വർണ്ണപ്രശ്നവും വെച്ചു

നോക്കിയപ്പോഠം ഭജനമഠത്തിന്നു അവശ്യം ആവശ്യമായ സ്ഥലങ്ങഠം ക്രമേണ ലഭിക്കുമെന്നും എല്ലാവിധ സൗകര്യങ്ങളും ഉണ്ടായിതീരുമെന്നും രാശിയിൽ തെളിഞ്ഞുകണ്ടു.

ഇതിന്നുപുറമെ പുതുപ്പണം ഭജനമഠത്തിന്നു മററൊരു നേട്ടംകൂടിയുണ്ടായി. പുതുപ്പണം പാലോളിപ്പാലത്തിന്നടുത്തുള്ള മണൽത്താഴക്കുളം അതിൻെറ ഉടമായ പാലോളിക്കണ്ടിയിൽ കൊറുമ്പൻ എന്ന ഗുരുഭക്തൻ വിപുലമായ ഒരു ചടങ്ങിൽ ഭക്തിനിർഭരമായ അന്തരീക്ഷത്തിൽ പൊൻപട്ടം കെട്ടിയ ഗജവീരൻെറ അകമ്പടിയോടുകൂടി പുതുപ്പണം ഭജനമഠത്തിലേക്ക് ദാനം ചെയ്തു. അന്നത്തെ പ്രസിദ്ധണ്ടായ ശ്രീ ടി. ഗോപാലൻ വക്കീൽ രേഖകഠം ഏററുവാങ്ങി.

പുതുപ്പണം ഭജനമഠത്തിൽ ഒരിക്കൽ യാദൃശ്ചികമായി ശ്രീനാരായണഗുരുദേവൻ വരാനിടയായി, ഭക്തൻമാർ ആ മഹാത്മാവിന് സ്വീകരണം നൽകി. ഭജനമഠത്തിൽ വന്നുകയറിയപ്പോഠം ഇവിടെ വല്ലതും ചെയ്യുവാനുണ്ടോ എന്ന് ഗുരുദേവനോടാരാഞ്ഞു. ഗുരുദേവൻ ''ഇവിടെയെനിക്കൊന്നും ചെയ്‌വാനില്ല എല്ലാം പരിപൂർണ്ണാവസ്ഥയിലാണ്.'' എന്നരുളിചെയ്തിറങ്ങിപ്പോയി.

# കുട്ടികളും സ്വാമിജിയും

എനിക്ക് എട്ടോപത്തോ വയസ്സ് പ്രായം കാണും. ബ്രഹ്മശ്രീ രാമാനന്ദ സ്വാമികൾ വടകര കുയ്യാലിൽ എന്റെ അമ്മാവൻമാരുടെ വീട്ടിൽ വന്നത് ഞാനോർക്കുന്നു. സ്വാമി തൃപ്പാദങ്ങൾക്ക് കുട്ടികളെ വലിയ ഇഷ്ടമാണ്. ഗുരുദേവൻ കിടക്കുന്ന മുറിയിൽ ചെന്നാൽ നാരായണനാണോ, കൃഷ്ണനാണോ, സുകുമാരനാണോ എന്നിങ്ങനെ ഓരോരുത്തരേയും പേരുപറഞ്ഞു വിളിക്കും. മററു ശിഷ്യൻമാർ സ്വാമികളുടെ പാദങ്ങളിൽ നമസ്കരിച്ച് അനുഗ്രഹം വാങ്ങുന്നത് കണ്ട് ഞങ്ങളും ആ യതിവര്യന്റെ പാദാരവിന്ദങ്ങളിൽ നമസ്കരിച്ച് തൃപ്പാദങ്ങൾ തടവിക്കൊടുക്കാറുണ്ട്. കുട്ടികളായ ഞങ്ങൾ ഭക്തികൊണ്ടല്ല അന്ന് സ്വാമികളുടെ അടുത്ത് ചെന്നിരുന്നത്. ഭക്തൻമാർ ഗുരുദേവന്നു കാഴ്ചവെച്ച മുന്തിരിയും കൽക്കണ്ടവും കൈനിറയെ ഞങ്ങൾക്ക് വാരിത്തരുക പതിവായിരുന്നു. ഒരിക്കലും ആ മഹാത്മാവിന്റെ മുറിയിൽ പോയാൽ ഒന്നും കിട്ടാതെ മടങ്ങിവരേണ്ടതായി വന്നിട്ടില്ല.

സ്വാമികൾ വീട്ടിൽവന്നാൽ ഒരുത്സവത്തിന്റെ പ്രതീതിയാണ്. ശിഷ്യഗണങ്ങൾ രാപ്പകലെന്നില്ലാതെ വന്നു കൊണ്ടിരിക്കും ഗുരുദേവൻ വീട്ടിൽ വന്നാൽ വീട്ടിന്റെ കതക് അടക്കുക പതിവില്ലെന്ന് തന്നെ പറയാം. ഇലക്ട്രിക്ക് ലൈററില്ലാത്ത കാലം. രണ്ടോ മൂന്നോ പെട്രോം മാക്സ് രാത്രിഅകത്തുംപുറത്തും കത്തിക്കൊണ്ടിരിക്കും ഭജനവും, പൂജയും, ഗ്രന്ഥ പാരായണവും ഇടതടവില്ലാതെ നടന്നുകൊണ്ടിരിക്കും സിദ്ധയോഗികൾ അവരുടെ സിദ്ധികൾ പ്രകാശിപ്പിക്കാറില്ലെങ്കിലും മനം നൊന്തു പ്രാർത്ഥിക്കുന്ന ഭക്തജനങ്ങളുടെ സംരക്ഷണത്തിനായി സിദ്ധികൾ ചില സമയങ്ങളിൽ പ്രകാശിപ്പിക്കാറുണ്ട്. സന്നിധിയിൽ നിന്ന് ആർജ്ജിച്ച സിദ്ധികളും അൽഭുതകൃത്യങ്ങളും പ്രസിദ്ധീകരിക്കുവാനോ, തദ്വാര ജനങ്ങളെ തന്നിലേക്കാകർഷിക്കുവാനൊ ആ മഹാത്മാവ് ഇഷ്ടപ്പെട്ടിരുന്നില്ല. ആ യതിവര്യൻകാണിച്ച പല അൽഭുതപ്രവൃത്തികളും നമുക്ക് മനസ്സിലാക്കാൻത്രാണിയില്ലാതെ നഷ്ടപ്പെട്ടിട്ടുണ്ട്. ഗുരുദേവൻ ഊമകൾക്ക് സംസാര ശക്തിയും ഭ്രാന്തന്മാർക്ക്ബുദ്ധിസ്ഥിരതയും നല്കിയിട്ടുണ്ട്. ഭക്തജനങ്ങൾ പല ആവലാതികളും കൊണ്ടു ചെന്നാൽ 'ഞാനൊരു വൈദ്യനല്ല എന്റെവശമുള്ള ഏക ഔഷധം വിഭൂതിയാണ്" എന്ന് പറഞ്ഞു ഭസ്മം കൊടുക്കും. ആ ഭസ്മം ആ മഹാത്മാവിന്റെ തൃക്കൈകളിൽ നിന്നു കിട്ടിയവർ അനുഗ്രഹീതരായി തീരാ ദുഃഖങ്ങളിൽ നിന്ന് കരകയറിയിട്ടുണ്ട്.

രണ്ടു കണ്ണുകളുംകാണാത്ത യതിവര്യൻ ചെയ്തതും കാണിച്ചതുമായ അൽഭുത സിദ്ധികം എനിക്ക് നേരിട്ടറിവുള്ളതും വിശ്വാസയോഗ്യമായതും ഭക്തജനങ്ങളുടെ അറിവിന്നായി ഈ ചരിത്രത്തിൽ ഉദ്ധരിക്കാം

## അമ്മയുടെ വിശ്വാസം

ഗുരുദേവൻ ആദ്യകാലത്ത് കോഴിക്കോട് വന്നപ്പോഴം നടന്ന ഒരു സംഭവമാണ്. രാമാനന്ദഗുരുദേവനും ശിഷ്യന്മാരും ഒരു ഭക്തന്റെ വീട്ടിൽ എഴുന്നള്ളിത്താമസിക്കുകയായിരുന്നു തദവസരത്തിൽ ആ വീട്ടിൽ ഒരു സ്ത്രീക്ക് പ്രസവവേദന അനുഭവപ്പെട്ടു പ്രസവിക്കേണ്ട സമയം കഴിഞ്ഞു. പ്രസവം നടന്നില്ല വീട്ടുകാർ പരിഭ്രാന്തരായി ആധുനിക രീതിയിലുള്ള ആശുപത്രികളോ മരുന്നുകളോ, ശസ്ത്രക്രിയകളോ, അന്നില്ല. കോഴിക്കോട്ട് നഗരത്തിൽ തന്നെ അന്ന് നാലോ അഞ്ചോ ഡോക്ടർമാരെ ഉണ്ടായിരുന്നുള്ളൂ. അതും L M P കളും അപ്പോത്തിക്കിരികളും ഡോക്ടർമാരെ വീട്ടിൽ വിളിച്ചു കൊണ്ടുവരണം. പ്രസവം നടന്നില്ലെങ്കിൽ കുട്ടിയെ പുറത്തെടുക്കണം "തള്ളയോ കുട്ടിയോ ഏതാണ് വേണ്ടത്" എന്ന് ചോദിക്കുന്ന കാലം.

ആ വീട്ടിൽ പ്രസവവേദന അനുഭവിച്ചുകൊണ്ടിരിക്കുന്ന സ്ത്രീയുടെ അമ്മ സ്വാമിഭക്തയായിരുന്നു. തന്റെ മകളുടെ പ്രാണവെപ്രാളം കണ്ടിരിക്കാൻ ആ മാതൃഹൃദയത്തിന് കഴിഞ്ഞില്ല. 'ദീർഘദണ്ഡ നമസ്ക്കാരം നിർലജ്ജ്യോ ഗുരുസന്നിധൌ' അമ്മ പൊട്ടിക്കരഞ്ഞു കൊണ്ടു സ്വാമിജിയുടെ കാലുകളിൽ വീണു. ഗുരുദേവൻ "ഞാൻ ഒരു വൈദ്യനല്ല എനിക്ക് എന്ത് ചെയ്യുവാൻ സാധിക്കും എന്ന് പറഞ്ഞപ്പോൾ ആ സ്ത്രീ കൂടുതൽ പൊട്ടിക്കരഞ്ഞു നെഞ്ചത്തടിച്ചു ഗുരുദേവന്റെ പാദാരവിന്ദങ്ങൾ കെട്ടിപ്പിടിച്ചു. അവർ നിഷ്ക്കളങ്കയായ ഒരു ഭക്തയായിരുന്നു "ഗുരുദേവാ അവിടുന്നു വിചാരിച്ചാൽ എന്റെ മകളെ രക്ഷപ്പെടുത്താം എന്റെ മകളെ കീറിമുറിക്കാൻ ഞാൻ ജീവിച്ചിരിക്കുന്ന കാലം അനുവദിക്കില്ല കരുണാകര മൂർത്തേ ഞങ്ങളെ രക്ഷിക്കുക" ആ ഭക്ത നില വിളിച്ചു നെഞ്ചത്തടിച്ചു പറഞ്ഞു. ഒരു ഗത്യന്തരവുമില്ലെന്ന് കണ്ടപ്പോൾ ആ കരുണാകരമൂർത്തി ഒരു കിണ്ടിയിൽ വെള്ളം എടുത്ത് അടച്ചുറപ്പുള്ള ഒരു മുറിയിൽ പ്രവേശിച്ചു. പ്രസവം കഴിഞ്ഞതിനുശേഷം വിളിച്ചാൽ മതിയെന്ന് പറഞ്ഞു വാതിലും ജനലുകളും അടച്ചു. അമ്മബോധരഹിതയായി കിടക്കുകയാണ്. സമയം ഏറെ വേണ്ടി വന്നില്ല പ്രസവം കഴിഞ്ഞു. കുട്ടികരഞ്ഞു ശിഷ്യന്മാർ ഗുരുദേവൻ കൽപ്പിച്ച പ്രകാരം മുറി മുട്ടിത്തുറന്നു ആശ്ചര്യം! തീപ്പെട്ടിയൊ തീയൊ ഒന്നും എടുക്കാതെയാണ് ഗുരുദേവൻ മുറിയിൽ പ്രവേശിച്ചത്. മുറിയിൽ പുക നിറഞ്ഞു കിടക്കുന്നതായും ഗുരുദേവൻ വിയർത്ത് ധ്യാനത്തിലിരിക്കുന്നതായും കാണപ്പെട്ടു. ആ കരുണാക

ർമൂർത്തിക്ക് സുബ്രഹ്മണ്യൻ പ്രത്യക്ഷമാകയന്ന് പഴനിമല സന്ദർശിച്ചു മടങ്ങിവന്നപ്പോഠം നടന്ന സംഭവത്തിൽ നിന്ന് മനസ്സിലാക്കാമല്ലൊ

ഗുരുദേവൻ പുറത്ത് വന്നപ്പോഠം ആ ഭക്തയായ അമ്മ തൃപ്പാദങ്ങളിൽ വീണു നിർവൃതികൊണ്ടു ഈ സംഭവം കോഴിക്കോട് ഏത് വീട്ടിൽ വെച്ചാണ് നടന്നതെന്ന് എനിക്ക് ആധികാരികമായി പറയുവാൻ നിവൃത്തിയില്ല ഗുരുദേവൻ കോഴിക്കോട്ട് വന്ന് ആദ്യം താമസിച്ചത് തളിക്ഷേത്രത്തിന്നടുത്തുള്ള ബംബളശ്ശേരി തറവാട്ടിലാകയാൽ അവിടെ വെച്ച് നടന്നതായിരിക്കാം. ഏതായാലും അറിയുന്നവർ തിരുത്തട്ടെ.

ബ്രഹ്മശ്രീരാമാനന്ദ ഗുരുദേവ തൃപ്പാദങ്ങളുടെ ചരിത്രഖണ്ഡികയിൽ ഈ സംഭവം ഉദ്ധരിക്കാതെ നിവൃത്തിയില്ല.

## ഗുരുദേവന്റെ ഭക്തരോടുള്ള വാത്സല്യം

ഗുരുദേവൻ കണ്ണൂർ ഭജനമഠത്തിൽ എഴുന്നള്ളിയ അവസരം. കോഴിക്കോട്ടു മാങ്കാവ്കാരൻ ശങ്കരമേനോനും ഭാര്യ ലക്ഷ്മിക്കുട്ടി അമ്മയും യതീശ്വരന്റെ ഭക്തന്മാരായിരുന്നു. ലക്ഷ്മിക്കുട്ടിയമ്മക്ക് സുഖമില്ലാതായി രോഗം മൂർച്ഛിച്ചു ആ സ്ത്രീ കഠിനമായ വ്യഥ അനുഭവിച്ചു കൊണ്ടിരുന്നപ്പോൾ തന്റെ ഗുരുദേവന്റെ ഫോട്ടോ എടുത്ത് കൊടുക്കുവാൻ പറഞ്ഞു ആ ഉത്തമ ഭക്ത ഗുരുദേവന്റെ ഫോട്ടൊ നെഞ്ചത്തു വെച്ചു 'ഗുരുദേവാ എന്നെ രക്ഷിക്കണേ' എന്ന് പറഞ്ഞു വാവിട്ടു കരഞ്ഞു ഗുരുദേവൻ പെട്ടെന്ന് ശിഷ്യരെ വിളിച്ചു തെക്കോട്ടേക്ക് ഇപ്പോൾവണ്ടിയില്ലേയെന്നന്വേഷിച്ചു വണ്ടിയുണ്ടെന്നറിഞ്ഞപ്പോൾഗുരുദേവൻ ശിഷ്യരോടൊപ്പം കോഴിക്കോട്ടേക്ക് താമസംവിനാ പുറപ്പെട്ടു,

ഗുരുദേവനും ശിഷ്യരും നേരെ മാങ്കാവിൽ ചെന്നു. എല്ലാവരും അൽഭുതപ്പെട്ടു. യാതൊരുമുന്നറിയിപ്പും കൂടാതെ സന്നിധി എഴുന്നള്ളി വന്നത് കണ്ടവർ രോമാഞ്ചപുളകിതരായി ഗുരുതൃപ്പാദങ്ങൾ വേദന കൊണ്ട് പുളയുന്ന ലക്ഷ്മിക്കുട്ടിയെ വിളിച്ചു. ആ ഭക്ത കണ്ണുതുറന്നു നോക്കിയപ്പോൾ ഗുരുദേവനെ കണ്ടു ആനന്ദപുളകിതയായി. ഗുരുദേവനെ കണ്ടമാത്രയിൽ രോഗം പകുതിയായി മാറി. ഗുരുദേവൻെറ തൃക്കൈകൾ കൊണ്ട് കിട്ടിയ വിഭൂതി കഴിച്ചപ്പോൾ അൽഭുതമെന്ന് പറയട്ടെ ലക്ഷ്മിക്കുട്ടിയുടെ രോഗം മാറി.

ലക്ഷ്മിക്കുട്ടിയമ്മയും ശങ്കരമേനോനും ഗുരുവിനെ പൂജിച്ചു ഗുരുദേവൻ കുറെ ദിവസം അവിടെ താമസിച്ചു ഭക്തജനങ്ങൾക്ക് ഉപദേശങ്ങൾ നൽകി.

ഈ സംഭവം സന്നിധിയിൽ വെച്ച് ബ്രഹ്മശ്രീ പരമേശ്വരാനന്ദ സ്വാമികൾ എന്നോട് നേരിട്ട് പറഞ്ഞതാണ്.

മയ്യഴിക്കാരത്തി കല്യാണിക്കുട്ടിയമ്മ സന്നിധിയിലെ പരമ ഭക്തന്മാരിൽ പെട്ടവരായിരുന്നു. പെട്ടെന്നൊരു ദിവസം ആ ഭക്തക്ക് സ്വാമികളെ ദർശിക്കണമെന്ന് തോന്നി യാത്ര പുറപ്പെട്ട ബസ് വഴിക്ക് വെച്ച് കേടു വന്നു അവർ പ്രയാസപ്പെട്ടു മറ്റൊരു ബസിൽ കയറി പത്തിരിപ്പാലയിൽ ഇറങ്ങി. പത്തിരാപ്പാലയിൽ ബസ്സിറങ്ങുമ്പോൾ സമയം രാത്രി എട്ടര മണിയായിരുന്നു. നിലാവില്ലാത്ത രാത്രി ഇന്ന

ത്തെപോലെ ആരും സഞ്ചാരമോ, ഓട്ടോറിക്ഷയോ, ബസ്സോ, ഇല്ലാത്തകാലം രാമാനന്ദാശ്രമത്തിലേക്ക് കാൽനടയായി തന്നെ പോകണം ബസ് കേടുപററാതെ വരുകയാണെങ്കിൽ ഉച്ചക്ക് രണ്ട് മണിക്ക് മുമ്പായി തന്നെ പത്തിരിപ്പാലയിൽ എത്താമായിരുന്നു. കല്യാണിക്കുട്ടിയമ്മ വിഷമിച്ചു നിന്നപ്പോൾ അവരെ സഹായിക്കാൻ നാലുമുസൽമാർ മുന്നോട്ടു വന്നു കല്യാണികുട്ടിയമ്മ ഒട്ടേറെ സ്വർണ്ണാഭരണങ്ങൾ ധരിച്ചിരുന്നു. ദുരുദ്ദേശികളായ അവർ അവരുടെ സ്വർണ്ണാഭരണങ്ങൾ തട്ടിപ്പറിക്കാനായിരുന്നു ഉദ്ദേശിച്ചത് സഹായിക്കാമെന്ന് പറഞ്ഞ് അവർ ആ സ്ത്രീയുടെകൂടെ കുറച്ചുനടന്നപ്പോൾ ആ പതിവ്രതക്ക് മനസ്സിൽ കൂരിരുട്ടും വിഷമങ്ങളും അനുഭവപ്പെട്ടു എന്തോ ആപത്ത് സംഭവിക്കാൻ പോവുകയാണെന്ന് മനസ്സിലാക്കിയ ആ സ്ത്രീനിസ്സഹായയായി ഗുരുദേവനെമനസ്സിൽ ധ്യാനിച്ചു കരഞ്ഞു. അതിപ്രകാശമുള്ള ഒരു ടോർച്ച് ലൈററുമായി സന്നിധിയിലെ പരിചാരകനായ കൊട്ടപ്പാടി കൃഷ്ണൻനായർ ഒരു ഊടുവഴിയിലൂടെ പെട്ടെന്ന് കടന്നുവന്നത്കണ്ടപ്പോൾ കൂടെ കൂടിയ മുസൽമാന്മാർ ഓടിമറഞ്ഞു. ധൈര്യമായി അവർ സന്നിധിയിലെ ശിഷ്യൻെറകൂടെ രാമാനന്ദാശ്രമത്തിലേക്ക് നടന്നു. കല്ല്യാണിക്കുട്ടിഅമ്മ എത്തുന്നതിന് മുൻപ് തന്നെ ഗുരുദേവൻ ഒരു ഗ്ലാസ് ചായ ഉണ്ടാക്കിവെക്കാൻ ശിഷ്യന്മാരോട് പറഞ്ഞരുന്നു. ടോർച്ച്ലൈററുമായി വഴികാട്ടിയ ആൾ പടിപ്പുരവരെ അവരെ അനുഗമിച്ചു. കല്ല്യാണിക്കുട്ടിഅമ്മ കിതച്ച് വിയർത്ത് സന്നിധിയുടെ പാദങ്ങളിൽ വീണു കൊട്ടപ്പാടി കൃഷ്ണൻനായർ

ആ സമയത്ത് ആശ്രമത്തിൽ തന്നെയായിരുന്നു. സാക്ഷാൽ ഗുരുദേവതൃപ്പാദങ്ങൾ തന്നെയായിരുന്ന തന്റെ ഭക്തയെ രക്ഷിക്കാനെത്തിയതെന്ന് പിന്നീടാണ് എല്ലാവരും അറിഞ്ഞത്. ഈ സംഭവം നടക്കുമ്പോഴുണ്ടായിരുന്ന സന്യാസി ശിഷ്യൻമാർ മുഖേനയാണ് ഈ വിവരമെനിക്കറിയുവാൻ കഴിഞ്ഞത്. സന്നിധിയുടെ മുഖമണ്ഡപത്തിൽ വെച്ചുതന്നെയാണ് ഇത് ഞാനെഴുതുന്നത്.

"അനന്യാശ്ചിന്തയന്തോ മാം യേജനാഃ
പര്യുപാസതേ,
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം
വഹാമ്യഹം"
(ഭഗവത്ഗീത 9–22)

മററൊന്നും ചിന്തിക്കാതെ എന്നെമാത്രം ആരാധിക്കുന്ന സംയമിയുടെ യോഗക്ഷേമം ഞാൻ നിർവ്വഹിക്കുന്നു.

## ശങ്കരൻവൈദ്യരുടെ ചക്കര

സ്വാമിജി അരിഭക്ഷണം കഴിക്കാറില്ല. ഗോതമ്പു തരിയും ചുട്ട പപ്പടവും ഇഷ്ടമാണ് ഇടയ്ക്ക് പഴ വർഗ്ഗങ്ങളും കൽക്കണ്ടവും കഴിക്കും തെങ്ങിൻ ചക്കര വളരെ ഇഷ്ടമാണ്. പ്രത്യേകിച്ച് 'വടകര ചക്കര'. അത് ചോക്ലേററ് തിന്നുന്നമാതിരി പൊട്ടിച്ചുതിന്നും. ഒരുദിവസം മങ്കരമഠത്തിൽ സ്വാമികൾ ഉള്ളപ്പോൾ വട ക്കൻ ചക്കര എന്നുപറഞ്ഞുകൊണ്ട് ഒരു വിൽപ്പനക്കാ രൻ വന്നു സ്വാമികളുടെ പ്രധാന ശിഷ്യൻ വിലപറ ഞ്ഞുകൊണ്ടിരിക്കുമ്പോൾ, 'വേണ്ട, വടകരയിൽനിന്ന് ചക്കര കൊണ്ടുവരുന്നുണ്ടെന്ന്'' സ്വാമികൾ പറഞ്ഞു അതു പറയുമ്പോൾ പൂതൈ ശങ്കരൻവൈദ്യർ മൂന്നു പൊതി ചക്കരയുംകൊണ്ട് വടകര നിന്ന് മങ്കരയ്ക്ക് പുറപ്പെട്ടിരുന്നു പുറപ്പെടുമ്പോൾ ഭാര്യ ദേവകി യോട് ഞാൻ സ്വാമികളുടെ അടുത്തേക്കാണ് പോകു ന്നത്, ഒന്നോ രണ്ടോ ദിവസം താമസിച്ചുപോയെന്നു വരും. ചിലവിന്നു ബുദ്ധിമുട്ടുണ്ടെങ്കിൽ വിത്തിനു വെച്ച നെല്ല് പത്തായത്തിൽനിന്നെടുത്ത് ഉപയോഗി ച്ചുകൊള്ളു എന്നുപറഞ്ഞു.

ശങ്കരൻ വൈദ്യർ ആശ്രമത്തിൽചെന്ന് ഗുരുദേവ നെ കണ്ടു നമസ്കരിച്ചു. രണ്ടുദിവസം താമസിച്ച തിന്നുശേഷം നാട്ടിലേക്ക് തിരിച്ചുപോകാനുള്ള അനു വാദം ചോദിച്ചു. ഒരുദിവസം കൂടി കഴിഞ്ഞിട്ടുപോ കാം എന്ന് സന്നിധിയിൽ നിന്ന് പറഞ്ഞപ്പോൾ 'ഗൃഹ സ്ഥനല്ലേ സ്വാമീ വീട്ടിൽ ചിലവിന്ന് ബുദ്ധിമുട്ടും'' എന്നു ശങ്കരൻ വൈദ്യർ പറഞ്ഞു. സ്വാമികൾ അതു കേട്ടപ്പോൾ ചിരിച്ചുകൊണ്ട് ''അല്ല ശങ്കരാ വിത്തിന് വെച്ച നെല്ല് എടുത്തു കുത്തി ഉപയോഗിച്ചുകൊള്ളു വാൻ ദേവകിയോട് പറഞ്ഞിട്ടില്ലെ അവൾ അത് ചെ യ്തുകൊള്ളും'' എന്നു പറഞ്ഞു. ശങ്കരൻ വൈദ്യർ സ്വാമിജിയുടെ ആത്മീയജ്ഞാനത്തെ മനസാ പുക ഴ്ത്തി ഗുരുവിന്റെ കൽപ്പനപ്രകാരം ഒരു ദിവസം കൂടി അവിടെ താമസിച്ചു. സിദ്ധൻമാർക്കറിയാത്ത രഹസ്യങ്ങൾ വല്ലതുമുണ്ടോ? ഈ അനുഭവം ശങ്കരൻ വൈദ്യർ തന്നെ എന്നോടു നേരിട്ടു പറഞ്ഞതാണ്

# ഗോപാലൻവൈദ്യരും ഗുരുദേവനും

ഗോപാലൻവൈദ്യർ എറണാകുളത്ത്കാരനാണ്. അദ്ദേഹത്തിന്റെ ഭാര്യ അകാലമരണമടഞ്ഞു. കുട്ടികൾ ഉണ്ടായിരുന്നില്ല. മനംനൊന്ത വൈദ്യർക്ക് ജീവിതനൈരാശ്യം അനുഭവപ്പെടുകയും ആത്മഹത്യ ചെയ്യുന്നതാണ് നല്ലതെന്ന് തോന്നുകയും ചെയ്തു. അദ്ദേഹത്തിന്റെ ഒരു സുഹൃത്ത് ആ ഹീനകൃത്യം ചെയ്യുവാൻ അനുവദിച്ചില്ല. മനസ്സമാധാനമില്ലാത്ത വൈദ്യർരാമാനന്ദഗുരുദേവന്റെ മാഹാത്മ്യങ്ങളെപ്പററിയറിയുവാനിടയായി. അദ്ദേഹം സ്നേഹിതനേയുംകൂട്ടി രാമാനന്ദാശ്രമത്തിൽ ചെന്നു. രാത്രി 11 മണിക്കായിരുന്നു ആശ്രമത്തിലെത്തിയത്. ആശ്രമത്തിലെ മുകളിലത്തെ ഒരു മുറിയിൽ വൈദ്യരും സ്നേഹിതനും ഉറങ്ങുവാൻ കിടന്നു. ഗുരുവിന്റെ ആത്മീയശക്തിയറിയുവാൻ ഗുരുദേവൻ വിളിച്ചല്ലാതെ ചെന്നുകാണുകയില്ലെന്ന് തീർച്ചപ്പെടുത്തിയാണ് വൈദ്യർ ഉറങ്ങുവാൻ കിടന്നത്. ഏകദേശം 12 മണിയായപ്പോൾ ഗുരുദേവൻ ശിഷ്യനായ മാധവാനന്ദസ്വാമികളെ വിളിച്ചു, എറണാകുളത്ത്നിന്ന് രണ്ടാൾ വന്നിട്ടുണ്ടെന്നും അവർക്ക് എന്നെ

വന്നുകാണാമെന്ന് അവരോട് പറയുവാനും നിർദ്ദേശിച്ചു. മാധവാനന്ദസ്വാമികൾ എറണാകുളത്തുനിന്നു വന്നവരെ തിരക്കികണ്ടുപിടിച്ചു, ഗുരുദേവനെ ചെന്നു കാണുവാൻ ഗുരുകൽപനയുണ്ടെന്ന് നിർദ്ദേശിച്ചു. വൈദ്യർക്ക് അത്ഭുതമായി. ''എന്റെ മനസ്സിൽ വിചാരിച്ചത് ഗുരുദേവന്ന് മനസ്സിലായല്ലൊ'' രണ്ടു പേരും ഗുരുവിനെക്കണ്ട് നമസ്കരിച്ചു. ഗുരുദേവൻ വൈദ്യരോട് ആത്മഹത്യ ചെയ്യരുതെന്നും പുനർവിവാഹം ചെയ്തു ഗൃഹസ്ഥാശ്രമം സ്വീകരിക്കുവാനും നിർദ്ദേശിച്ചു. വൈദ്യർ കല്യാണം കഴിച്ചു. അതിൽ കുട്ടികൾ ഉണ്ടായി. ആദ്യത്തെ കുട്ടിക്ക് കണ്ണിന്ന് കാഴ്ച കുറവായതിനാൽ വൈദ്യർ സ്വാമിജിയെക്കണ്ട് വിവരം ഉണർത്തിച്ചു ഗുരുദേവൻ കുട്ടിക്ക് പ്രകാശ് എന്ന പേരിടുവാൻ നിർദ്ദേശിക്കുകയും, പ്രകാശിന്ന് പ്രകാശം തനിയെ ഉണ്ടായിക്കൊള്ളുമെന്നരുളിച്ചെയ്യുകയും ചെയ്തു. യതീശ്വരൻമാരുടെ വാക്കുകൾ വ്യഥാവിലാകുകയില്ലല്ലൊ. വൈദ്യരുടെ മകൻ പ്രകാശിന്ന് പ്രകാശം കിട്ടി. വൈദ്യർ സ്വാമികളുടെ ശിഷ്യനായി. അദ്ദേഹത്തെ അറിയപ്പെടുന്നത് ഗോപാലാനന്ദസ്വാമികൾ എന്ന പേരിലാണ്.

# കുഷ്ഠരോഗം മാറിയത്

മണിയൂർക്കാരൻ കേളപ്പനെന്നൊരാരാം കോഴിക്കോട് താലൂക്കാപ്പീസിൽ ഒരു ശിപായിയായി ജോലിനോക്കിക്കൊണ്ടിരിക്കുകയായിരുന്നു. അദ്ദേഹത്തിന്ന് കഠിനമായ കുഷ്ഠരോഗം പിടിപെട്ടു. ജീവിതനൈരാശ്യത്താൽ നാടും വീടും വിട്ടിറങ്ങി. മണ്ണൂർ മഠത്തിലെ ശ്രീരാമാനന്ദസ്വാമികളുടെ അത്ഭുതസിദ്ധികളെപ്പററി പറഞ്ഞുകേട്ടപ്പോരം സ്വാമിജിയെ ഒന്നു കണ്ടുപോകാമെന്ന് കരുതി മങ്കര റെയിൽവേ സ്റ്റേഷനിലിറങ്ങി മഠത്തിൽ പോയി സ്വാമിജിയെ ദർശനം ചെയ്തു നമസ്കരിച്ചു. ''മണിയൂർക്കാരൻ കേളപ്പൻശിപായി അല്ലെ'' എന്ന് അങ്ങോട്ട് പേർ പറയാതെതന്നെ സ്വാമികരം പറഞ്ഞു. സ്വാമികരം കേളപ്പനെ സമാധാനിപ്പിക്കുകയും രണ്ടുമൂന്ന് ദിവസം കഴിഞ്ഞുപോകാമെന്നു പറയുകയും ചെയ്തു ഒരു വിശേഷാൽ രുദ്രാഭിഷേകം കഴിപ്പിക്കുകയും തദവസരത്തിൽ ഒരു മൺകുടത്തിൽ വെള്ളം വെച്ചു, സ്വാമികരം കേളപ്പനോട് ആ വെള്ളത്തിൽ കുളിക്കുവാൻ നിർദ്ദേശിക്കുകയും ചെയ്തു. അതിന്നുശേഷം സ്വാമികരം വിഭൂതി നൽകി,

കേളപ്പനോട് ഒരുമാസം കഴിഞ്ഞു ചെല്ലുവാൻ ഉപദേശിച്ചു. കേളപ്പൻ മങ്കരനിന്ന് കോഴിക്കോട്ടേക്ക് വരുന്ന വഴിക്ക് കുറച്ചുനേരം ഉറങ്ങിപ്പോവുകയും, ഉറക്കത്തിൽ രോഗശാന്തി വരുന്നതായി സ്വപ്നം കാണുകയും ചെയ്തു. അതു കേവലം സ്വപ്നമായിരുന്നില്ല. ഒരു മാസത്തിന്നുള്ളിൽ കുഷ്ഠരോഗം മാറി കേളപ്പൻ സ്വാമികൾ നിർദ്ദേശിച്ചപ്രകാരം മങ്കര ചെല്ലുകയും ആ മഹാസിദ്ധനായ ആചാര്യൻ കേളപ്പന്റെ നെററിയിൽ അവശേഷിച്ച ഒരു ചെറിയ പൊട്ടിൽ വിഭൂതി ജപിച്ചു സ്വന്തം തൃക്കൈകൊണ്ട് വെച്ചുകൊടുക്കുകയും ചെയ്തു. കേളപ്പന്റെ രോഗം പരിപൂർണ്ണമായി സുഖപ്പെട്ടു. അദ്ദേഹം തന്റെ പ്രവൃത്തിക്ക് ഹാജരായി സാധാരണ മട്ടിൽ അടുത്തൂൺ പററിപ്പിരിഞ്ഞു. കേളപ്പന്റെ മകൻ ഒരു പ്രമുഖ ഡോക്ടർ ആവുകയും അവരുടെ സന്താനപരമ്പരകൾ ഇന്നും ശ്രേയസ്സോടുകൂടി ജീവിക്കുകയും ചെയ്യുന്നു

യതിവര്യൻമാർ വിചാരിച്ചാൽ ഏന്തു രോഗമാണ് മാററാൻ സാധിക്കാത്തത്.

# സ്വാമിതൃപ്പാദങ്ങളുടെ അനുഗ്രഹം

ചേലക്കര പത്മാവതിയും അവളുടെ മാതാപിതാക്കളും രാമാനന്ദസ്വാമികളുടെ ഭക്തരായിരുന്നു. വിവാഹപ്രായമായ പത്മാവതിയുടെ മുഖത്ത് പാണ്ഡുരോഗം വന്നതിനാൽ ഭക്തരായ ആ കുടുംബം സ്വാമികളെ ശരണംപ്രാപിച്ചു. രോഗം കൊണ്ട് ഭയപ്പെടേണ്ടെന്നും യോഗ്യനായ ഒരു ഭർത്താവ് അവളെ കല്ല്യാണം കഴിക്കുമെന്നും ഗുരുദേവൻ അനുഗ്രഹിച്ചു. സിങ്കപ്പൂർ എസ്റ്റേററിൽ ഉയർന്ന ഉദ്യോഗമുള്ള ആരം വന്ന് പത്മാവതിയെ കണ്ടു. അദ്ദേഹത്തിന്റെ അച്ഛനും അമ്മയും പെങ്ങൻമാരും പത്മാവതിയെ കണ്ടു ഇഷ്ടപ്പെട്ടു. വിവാഹം നടന്നു. അതിന്നു ശേഷമാണ് പത്മാവതിയുടെ മുഖത്തുള്ള പാണ്ഡുരോഗം ഭർത്താവും അവരുടെവീട്ടുകാരും കാണുന്നത്. ആ ബന്ധം ഒഴിവാക്കാനുള്ള അവസരംവരെയെത്തി. ''എന്റെ മുഖത്തുള്ള പാണ്ഡുരോഗം നിങ്ങളെല്ലാം എന്നെ വന്നുകണ്ടപ്പോഴം കണ്ടിരുന്നില്ലെ'' എന്നു ചോദിച്ചപ്പോഴം ഭർത്താവും വീട്ടുകാരും പറഞ്ഞത് ''ഇല്ല''. എന്നായിരുന്നു പത്മാവതി അതു ഞാൻ ഭജിക്കുന്ന

ഗുരുദേവൻെറ കാരുണ്യത്താലാണെന്ന് പറഞ്ഞപ്പോഠം എന്നാൽ അങ്ങിനെ ഒരു ഗുരുവുണ്ടെങ്കിൽ എനിക്ക് കാണണമെന്ന് ഭർത്താവ് പറഞ്ഞു. പത്മാവതിയേയും കൂട്ടി സന്നിധിയിലെത്തി നമസ്കരിച്ചു ആ കരുണാകരമൂർത്തിയായ ഗുരുദേവൻ ഭർത്താവിനോട് പത്മാവതിയുടെ പാണ്ട് പകരുകയില്ലെന്നും അത് ഒരു ബുദ്ധിമുട്ടും മേലാൽ ഉണ്ടാക്കുകയില്ലെന്നും ഞാൻ അവളെ അനുഗ്രഹിച്ചതാണെന്നും പറഞ്ഞപ്പോഠം ഭർത്താവിന് സ്വാമികളുടെ മാഹാത്മ്യം മനസിലായി. ആ ദമ്പതികഠം സ്വാമികളുടെ അനുഗ്രഹം വാങ്ങി സമാധാനത്തോടുകൂടി തിരിച്ചുപോയി ഇന്നും ആ കുടുംബം രാമാനന്ദഭക്തന്മാരാണ്.

# സ്വാമിജിയുടെ ശിഷ്യപരമ്പരകളോടുള്ള പ്രതിപത്തി

1921ൽ തന്റെ ശിഷ്യനും സുഹൃത്തെന്നപോലെ സ്നേഹിച്ച തച്ചിലോടി ചോയിവക്കീൽ നിര്യാതനായ വിവരം സ്വാമികളറിഞ്ഞപ്പോൾ അദ്ദേഹം ശരിക്കും എത്തേണ്ട ദിക്കിൽ എത്തിയെന്നാണ് പറഞ്ഞത്. ടി. ചോയിവക്കീലിന്റെ മൂത്തമകൻ ഒരു മാസ്റ്ററും പൌര പ്രമാണിയും സാമൂഹ്യ പ്രവർത്തകനുമായിരുന്നു. ഇളയമകനായ ഗോപാലൻ അച്ഛന്റെ മരണസമയ യത്ത് B.A., B.L ന്ന് മദിരാശിയിൽ നിന്ന് പഠിക്കു കയായിരുന്നു അദ്ദേഹം വക്കീൽ പരീക്ഷ പാസ്സാ യി ആദ്യം കോടതിയിൽ പോകുമ്പോൾ വടകര കുയ്യാ ലിൽ എന്ന വീട്ടിൽ ഒട്ടധികം ജനങ്ങൾ ടി. ചോയി വക്കീലിനോടുള്ള ആദരവ് കാണിക്കുവാനും മകനായ ടി. ഗോപാലനെ പ്രോത്സാഹിപ്പിക്കുവാനും സന്നി ഹിതരായിരുന്നു.

സ്വാമികൾ ആ ദിവസം രാവിലെ കോഴിക്കോട്ട് റെയിൽവേസ്റ്റേഷനിൽ പത്തു ശിഷ്യന്മാരോടുകൂടി മങ്കരക്കുപോകാൻ ടിക്കററ് വാങ്ങി വണ്ടിവരുന്നതും കാത്തിരിക്കുകയായിരുന്നു. പെട്ടെന്ന് സ്വാമികൾ പ്രധാന ശിഷ്യനായ ചിൽപ്രകാശിനെ വിളിച്ചു വണ്ടി

വടക്കോട്ട്‌ ഇവിടെ നിന്ന്‌ മാററമാണെന്നും ടിക്കററ്‌ മടക്കിക്കൊടുത്ത്‌ വടകരക്ക്‌ ടിക്കററ്‌ വാങ്ങുവാനും നിർദ്ദേശിച്ചു ശിഷ്യൻമാർ അന്‌ധാളിച്ചു എന്താണ്‌ കാരണമെന്ന്‌ ആർക്കും മനസ്സിലായില്ല. സ്വാമികളും ശിഷ്യൻമാരും ഏകദേശം പത്തുമണിക്ക്‌ വടകര റെയിൽവെ സ്‌റേറഷനിലെത്തി ഒന്നു രണ്ടു ശിഷ്യൻമാർ രാമാനന്ദഗുരുദേവൻ വരുന്നവിവരം ഒരു എളുപ്പവഴിയിൽക്കൂടി ചെന്ന്‌ ചാത്തുമാസ്റ്ററോട്‌ പറഞ്ഞു. ചാത്തുമാസ്റ്റർ അമ്പരന്നു. തെററുപററി. തൻെറ അനുജൻ കോടതിയിൽ ആദ്യം പോകുമ്പോഠം രാമാനന്ദ സ്വാമികളെ അറിയിക്കേണ്ടതായിരുന്നു. അതു പറയുമ്പോഠം ഗോപാലൻ വക്കീൽ ലോ കോട്ടും ഇട്ട്‌ കോടതിയിൽ പോകുവാൻ വീട്ടിനകത്തുനിന്ന്‌ പുറത്തിറങ്ങുകയായിരുന്നു. കൃത്യസമയത്ത്‌ കുയ്യാലിൽ എന്ന വീട്ടിൽ കുതിരവണ്ടി വന്നുനിന്നു. സ്വാമികളും ശിഷ്യൻമാരും കുയ്യാലിൽ കയറിവന്നു. ഗോപാലൻ വക്കീൽ തൻെറ അച്‌ഛൻെറ ഗുരുവിനെ സാഷ്‌ടാംഗം നമസ്‌കരിച്ചു ചാത്തുമാസ്റ്റർ സ്വാമികളോട്‌ ക്ഷമാപണം ചെയ്‌തു "ഇല്ലമാസ്‌ററരെ എൻെറ ശിഷ്യനും സുഹൃത്തുമായ ചോയിവക്കീലിൻെറ മകൻ ആദ്യമായി കോടതിയിൽ പോകുമ്പോഠം അനുഗ്രഹിക്കണമല്ലോ എന്നു വിചാരിച്ചു വന്നതാണ്‌". ഗുരുദേവൻ പറഞ്ഞു. മങ്കരക്ക്‌ ടിക്കററ്‌ വാങ്ങിയതും പെട്ടെന്ന്‌ അതുമാററി വടകരക്ക്‌ പോകണമെന്ന്‌ നിർദ്ദേശിച്ച വിവരവുമെല്ലാം ശിഷ്യന്മാരാണ്‌ പിന്നീട്‌ പറഞ്ഞത്‌. ഫോൺ ഇല്ലാത്ത കാലം. പെട്ടെന്ന്‌ വിവരമറിയുവാൻ വേറെ ഒരു മാദ്‌ധ്യമവും ഇല്ല രാമാനന്ദസ്വാമികളുടെ ആത്‌മജ്‌ഞാനം എത്ര അപാരമാണെന്ന്‌ ഇതിൽ

നിന്നും മനസ്സിലാക്കാമല്ലോ. ഈ സംഭവം എനിക്കനുഭവപ്പെട്ടതാണ്.

ഭൂത വർത്തമാന ഭാവി കാലങ്ങളെപ്പററി യതിവര്യൻമാർക്ക് അറിയാത്ത വല്ലതുമുണ്ടോ ?

## ബ്രഹ്മശ്രീ
## വലിയചിൽപ്രകാശാനന്ദസ്വാമികൾ

സ്വാമികളുടെ ശിഷ്യഗണങ്ങളിൽ പ്രധാനിയായിരുന്നു ചിൽപ്രകാശാനന്ദസ്വാമികൾ. അദ്ദേഹത്തിന്റെ ജന്മദേശം കൊയിലാണ്ടി (മലബാർ) ആയിരുന്നു കുട്ടിക്കാലത്തുതന്നെ സംസ്കൃതഭാഷ പഠിച്ചു. രാമൻനായർ എന്നായിരുന്നു അദ്ദേഹത്തിന്റെ പേര്. നല്ല ബുദ്ധിമാൻ, ശാന്തൻ, പ്രസന്നവദനൻ. പതിനാലാം വയസ്സിൽ അദ്ദേഹം ഗുരുസ്വാമിയുടെ ആരാധകനായി. ഒന്നുരണ്ട് കൊല്ലം കൊയിലാണ്ടിയിലുള്ള പരിചയത്തിന്നുശേഷം സ്വാമികൾ രാമൻനായരെ മണ്ണൂർ മഠത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി. ഭക്തിമാർഗ്ഗങ്ങളും ആരാധനാമുറകളും അഭ്യസിപ്പിച്ചു. സ്വാമികൾ ശിഷ്യനെ ചിൽപ്രകാശാനന്ദ എന്നാണ് വിളിക്കാറ്.

ഒരു ദിവസം കാഷായവസ്ത്രം ധരിച്ചു മററു ചില സ്വാമികളുമൊത്ത് ചിൽപ്രകാശാനന്ദസ്വാമികൾ മൂകാംബികാ ദർശനത്തിന്നു പോകുമ്പോൾ മംഗലാപുരത്ത് ഒരു ക്രസ്ത്യൻ പള്ളിയുടെ പരിസരത്ത് വെച്ച് മതപ്രസംഗം നടക്കുകയായിരുന്നു കാഷായവസ്ത്രധാരിയായ ചിൽപ്രകാശാനന്ദസ്വാമികളും കൂട്ടരും പോകുന്നതുകണ്ടു പരിഹാസഭാവത്തിൽ അവരെ നോ

ക്കി ക്രിസ്തുമതം സ്വീകരിച്ച് സ്വർഗ്ഗത്തിലേക്ക് പോകുന്നതാണ് നല്ലതെന്ന് അവരെ ചൂണ്ടിക്കാട്ടിക്കൊണ്ട് പാതിരിയച്ചൻ സദസ്യരോട് പറഞ്ഞു. ചിൽപ്രകാശാനന്ദസ്വാമികൾ അക്ഷോഭ്യനായി സഭയെ വന്ദിച്ചു പാതിരിയച്ചനോട് സമ്മതം വാങ്ങി തനിക്ക് രണ്ട് വാക്കു പറയുവാൻ അനുവദിക്കണമെന്നു പറഞ്ഞു. തന്റെ പ്രസംഗം തുടർന്നു. ആയിരത്തിത്തൊള്ളായിരം കൊല്ലങ്ങൾക്ക് മുമ്പ് പാശ്ചാത്യരാജ്യത്ത് ജറൂസലേമിൽ യേശുക്രിസ്തു എന്നൊരാൾ ജനിച്ചുവെന്നും അദ്ദേഹത്തെ ദൈവപുത്രനാണെന്ന് മനസ്സിലാക്കുവാൻ ത്രാണിയില്ലാതെ നിഷ്കാരുണ്യം കുരിശിൽ തറച്ചു കൊന്നുവെന്നും, നിരപരാധിയായ ക്രിസ്തുദേവന്റെ രക്തത്തിന്റെ സ്മരണക്കായിട്ടാണ് ഞങ്ങൾ ഈ കാഷായവസ്ത്രം ധരിച്ചു നടക്കുന്നതെന്നും സഭയോടു പറഞ്ഞു. സഭാവാസികൾ ഒന്നടങ്കം സ്വാമിയെ കൈയ്യടിച്ചു അഭിനന്ദനം ചെയ്തു അനുഭാവം പ്രകടിപ്പിച്ചു. പാതിരിയച്ചൻ ക്ഷമാപണം ചെയ്തു.

മൂകാംബിക ദർശനത്തിന്നുശേഷം അടുത്ത കൊല്ലം ദേശാടനം ചെയ്തു, പുണ്യക്ഷേത്രങ്ങളും മഠങ്ങളും ദർശിച്ച് കാശിക്ക് പോയി രാമാനന്ദാശ്രമത്തിൽ തിരിച്ചുവന്നു പിന്നീട് ഗുരുദേവന്റെ നിർദ്ദേശപ്രകാരം ആശ്രമ കാര്യങ്ങൾ നോക്കിനടത്തുകയും മാതൃസമാധിമന്ദിരം, മണിമന്ദിരം മുതലായതു പണിയുവാൻ ആസൂത്രണം ചെയ്യുകയുമുണ്ടായി. ചിൽപ്രകാശാനന്ദസ്വാമികൾതന്നെയായിരുന്നു രാമാനന്ദഗുരുദേവൻ ആശ്രമത്തിലില്ലാത്ത സമയത്ത് പൂജാദികർമ്മങ്ങൾ വിധി

പ്രകാരം നടത്തുവാൻ കാളിയമ്മയെ സഹായിച്ചത്.

തന്റെ പ്രിയ ശിഷ്യന്റെ ഇഹലോകവാസം വെടിയുവാനുള്ള സമയം അടുത്തിരിക്കുന്നുവെന്നു രാമാനന്ദസ്വാമികൾക്ക് മനസ്സിലായതോടുകൂടി ചിൽപ്രകാശാനന്ദസ്വാമിയുടെ സമാധിമന്ദിരത്തിന്റെ പണി പൂർത്തിയാക്കുവാൻ ഒരുക്കങ്ങൾ കൂട്ടി മഹോദരം പിടിച്ചു അന്ത്യശ്വാസം വലിക്കുന്ന ശിഷ്യന്റെ അന്ത്യാഭിലാഷം സ്വാമികൾ മനസ്സിലാക്കി. സ്വാമികൾ സ്വന്തം മുറിയുടെ വാതിലടച്ചു. പെട്ടെന്ന് ഒരു സന്യാസി എവിടെനിന്നു വന്നുചേർന്നു എന്നറിയില്ല, കുളത്തിൽ പോയി കാലും മുഖവും കഴുകി ചിൽപ്രകാശാനന്ദ സ്വാമി കിടന്ന മുറിക്കകത്തു കടന്നു തന്റെ കാൽ ചിൽപ്രകാശാനന്ദസ്വാമികളുടെ ഹൃദയഭാഗത്ത് വെക്കുകയും "ചിൽപ്രകാശ്" എന്ന് വിളിക്കുകയും ചിൽപ്രകാശാനന്ദസ്വാമികൾ കണ്ണുകൾ തുറന്ന് നോക്കിയതിന്നുശേഷം ഉടനെ മഠം വിട്ടു ഒന്നും പറയാതെ പോവുകയും നിമിഷങ്ങൾക്കകം ചിൽപ്രകാശാനന്ദ സ്വാമികൾ മഹാസമാധിയാവുകയും ചെയ്തു. ഉടനെ വാതിൽ തുറന്ന ഗുരുദേവൻ ചിൽപ്രകാശ് സമാധിയായില്ലെ എന്നു പറയുകയും ആ വന്ന സ്വാമിയെ ചിൽപ്രകാശാനന്ദ ഒരിക്കൽ ഗുരുവായി വരിച്ചിരുന്നുവെന്നും, അന്ത്യസമയത്ത് ശിഷ്യൻ ഗുരുവിന്റെ സാന്നിദ്ധ്യം കാംക്ഷിച്ചതാണെന്നും ഗുരുദേവൻ പറഞ്ഞു. ആ നേരത്ത് വന്ന സ്വാമികൾ ഹിമാലയം ഋഷികേശത്ത് വസിഷ്ഠഗുഹയിൽ പുരുഷോത്തമാനന്ദജി ആയിരുന്നു.

ചിൽപ്രകാശസ്വാമികളുടെ സമാധിക്കുശേഷം അദ്ദേഹത്തിന്റെ മരുമകൻ ബ്രഹ്മചാരിയെ ചിൽപ്രകാശാനന്ദസ്വാമിയെന്ന് ഗുരുദേവൻ നാമകരണം ചെയ്യുകയും പ്രഥമ ശിഷ്യനായി സ്വീകരിക്കുകയും ചെയ്തു.

ആത്മീയമായി ഗുരുവിനെപോലെ സമുന്നത പദവിയിലെത്തിയ ആ പരമഭക്തനെപ്പററി ഗുരുദേവൻ തന്നെ ചിൽപ്രകാശാനന്ദസ്വാമികഠം എല്ലാ സിദ്ധികളും കൈവരിച്ച ഒരു സന്യാസി വര്യനാണെന്ന് അഭിപ്രായപ്പെട്ടിട്ടുണ്ട്

ഗുരുനാഥന്റെ അരുമശിഷ്യനായി അണുപോലും വാക്കിലും പ്രവർത്തിയിലും വിചാരത്തിലും വ്യതിചലിക്കാതെ ജീവിക്കണമെന്ന മോഹത്താൽ തന്റെ സിദ്ധിവൈഭവങ്ങളൊന്നും ചിൽപ്രകാശാനന്ദ സ്വാമികഠം പ്രകടിപ്പിച്ചില്ല എന്നിട്ടു, അറിയാതെ തുളുമ്പിപോകുന്നവ്വണ്ണ. മാത്രമായിരുന്നു തന്റെ പല ശിഷ്യഗണങ്ങഠക്കും ചിൽപ്രകാശാനന്ദസ്വാമികളുടെ സിദ്ധിവൈഭവങ്ങഠം അനുഭവിക്കാനിടയായത്. ഗുരുസന്നിധിയിലെ ഇന്നത്തെ പല ശിഷ്യൻമാരും ഇതിന്പാത്രീഭൂതരായിട്ടുണ്ട്.



ബ്രഹ്മശ്രീ വലിയ ചിൽപ്രകാശാനന്ദ സ്വാമികൾ




ബ്രഹ്മശ്രീ ചിൽപ്രകാശാനന്ദ സ്വാമികൾ
(ബ്രഹ്മചാരി സ്വാമികൾ)

## ഗോവിന്ദഭക്തന്റെ പൂജാക്രമം

മേലൂർക്കാരനായ ഗോവിന്ദഭക്തൻ സന്നിധിയിലെ ഒരു ഭക്തനായിരുന്നു. ഒരു നല്ല മന്ത്രവാദിയും വൈദ്യനും വിഷഹാരിയും കൂടിയായിരുന്നു. അദ്ദേഹം സന്നിധിയിലെ ശിഷ്യപദം സ്വീകരിക്കുന്നതിന് മുമ്പ് ഹനൂമാനെ പ്രത്യക്ഷപ്പെടുത്തണമെന്നുതോന്നി. കഠിനമായി തപസ്സ് അനുഷ്ഠിച്ചെങ്കിലും പ്രത്യക്ഷപ്പെടുന്നതിന് മുമ്പായി ഹനൂമാരുടെ പരീക്ഷണം താങ്ങാനാവാതെ മനസ്സുപതറി ബുദ്ധിക്കു സ്ഥിരതയില്ലാതായി. ബുദ്ധിസ്ഥിരത വീണ്ടുകിട്ടുവാൻ പല വൈദ്യൻമാരേയും സന്ന്യാസിമാരെയും സമീപിച്ചെങ്കിലും ഫലമില്ലെന്ന് കണ്ടപ്പോൾ രാമനാശ്രമത്തിൽവന്നു സന്നിധിയിൽ നമസ്കരിച്ചു ശിഷ്യപദം സ്വീകരിച്ചു.

ഗുരുദേവനെ ആ നിഷ്കളങ്കനായ ശിഷ്യൻ സാക്ഷാൽ ദക്ഷിണാമൂർത്തിയായി കരുതി പൂജിച്ചു ഭജിച്ചുകൊണ്ടിരുന്നു. ഗോവിന്ദഭക്തന്റെ അചഞ്ചലഭക്തിയെപ്പററി ഗുരുദേവന്ന് നല്ലവണ്ണം അറിയാമായിരുന്നു. ആശ്രമത്തിലുള്ളപ്പോൾ ഇടയ്ക്ക് ഹനൂമാരുടെ ഹാൽ ഇളകി തുള്ളിച്ചാടി അട്ടഹസിച്ച് കല്ലുകളും മററും കടിച്ച് പൊട്ടിക്കാറുണ്ട്. ഒരിക്കൽ ഹാ

ചിളകി ആർത്തട്ടഹസിച്ച് ഗുരുദേവൻെറ മുന്നിൽ ചെന്നപ്പോാം "എന്താ നിനക്കുവേണ്ടത് എന്നുപറഞ്ഞ് തൻെറ തൃകൈ നീട്ടി കടിച്ചോളൂ" എന്നുപറഞ്ഞു. ശിഷ്യൻ ഞെട്ടിക്കൊണ്ട് "വേൽ...വേൽ...." എന്നുപറഞ്ഞു പിറകോട്ട് മാറി.

ഈ സംഭവത്തിനുശേഷം ഗോവിന്ദഭക്തന് ഹാലിളകിയിട്ടില്ല. ഗോവിന്ദഭക്തൻ ഗുരുദേവനെ സാക്ഷാൽ സച്ചിദാനന്ദസ്വരൂപമായിക്കണ്ടു പൂജ ചെയ്തുകൊണ്ടിരുന്നു. ക്ഷേത്രത്തിൽ പൂജ പേരിന്നുമാത്രം കാട്ടിക്കൂട്ടി തെളിയിച്ച കർപ്പൂര ദീപവുമെടുത്ത് ഗുരുദേവൻെറ മുറിയിലേക്കോടും. ഗുരുദേവന്നുചുററും ദീപം തെളിയിക്കും. സന്നിധിയിൽ നിന്ന് ഗോവിന്ദഭക്തനാണോ എന്ന് ചോദിക്കുമ്പോഴേക്കും "അടിയനിതാ പോയിരിക്കുന്നു" എന്നു പറഞ്ഞു സ്ഥലം വിടും. ഈ വിവരം ഞാനും സന്നിധിഭക്തനായ പാലോളിക്കണ്ടി ജയപ്രകാശും (പുതുപ്പണം) രാമാനന്ദാശ്രമത്തിൽ ഗുരുദേവൻെറ ചരിത്രം എഴുതുവാൻ സാധിക്കുമോ എന്ന് വിചാരിച്ച് 1987 ഡിസംബർ മൂന്നാം തിയ്യതി ചെന്നപ്പോാം, മററ് സംഭവങ്ങാം വിവരിച്ച് തന്നതിൻെറ കൂടെ ബ്രഹ്മശ്രീ പരമേശ്വരാനന്ദ സ്വാമികളും സന്നിധിയുടെ അനുജൻെറ മകൻ വേലായുധപ്പനും പറഞ്ഞുതന്നതാണ്.

ഈ സംഭവത്തെപ്പററി തട്ടിച്ചുനോക്കുമ്പോാം നാരദമഹർഷി ശ്രീകൈലാസത്തിൽ ജ്ഞാനപ്പഴം കൊണ്ടുപോയി ത്രിലോകം ആദ്യം ചുററിവരുന്നവർക്ക് അത് കൊടുക്കുമെന്ന് പറഞ്ഞതനുസരിച്ച് സുബ്രഹ്മണ്യൻ മയിൽവാഹനത്തിൽ പുറപ്പെട്ടപ്പോാം ഗണപതി മാതാപിതാക്കളായ പരമശിവനേയും പാർവ്വതിയേയും ചുററി ത്രിലോകം ചുററിയെന്ന് പറഞ്ഞ് പഴം കൈക്കലാക്കിയതും സ്മരിക്കേണ്ടിയിരിക്കുന്നു.

ഗുരുവിനെ സർവ്വപ്രപഞ്ചശക്തിയായും സച്ചി ദാനന്ദമയമായും സാക്ഷാൽ ദക്ഷിണാമൂർത്തിയുമായി കണ്ടു പൂജിച്ച ഈ ഉത്തമഭക്തന്റെ ഗുരുഭക്തി പ്ര ശംസിക്കാതിരിക്കാൻ കഴിയുമോ ?

ഗോവിന്ദഭക്തൻ മന്ത്രവാദിയും വിഷഹാരിയും ആയതുകൊണ്ട് സ്വാമിതൃപ്പാദങ്ങളെ ധ്യാനിച്ചു വെ ള്ളം ജപിച്ചുകൊടുത്തും വിഭൂതി കൊടുത്തും വിഷം തീണ്ടിയവരെ ചികിത്സിച്ചു രക്ഷപ്പെടുത്തിയിട്ടുണ്ട്. മങ്കരയിലുള്ള പള്ളിക്കുളം രാമന്റെ മകൻ 9 വയസു പ്രായമായ വാസുദേവനെ ഒരു മൂർഖൻപാമ്പ് കൊ ത്തി വിഷമേല്പിച്ചു. വാസുദേവൻ വിഷബാധയാൽ ബോധരഹിതനായി. വാസുദേവന്റെ മുത്തച്ഛൻ അരുമമകനെയുമെടുത്ത് സന്നിധിയുടെ മുന്നിൽ അഭ യം പ്രാപിച്ചു.

ഗോവിന്ദഭക്തൻ നോക്കാമെന്നു പറഞ്ഞു വിഷം തീണ്ടിയ കുട്ടിയെ അവിടെ കിടത്താൻ പറഞ്ഞു. ആ ഭക്തൻ തന്റെ ഗുരുതൃപ്പാദങ്ങളെ കർപ്പൂരം തെളിയി ച്ചു പൂജിച്ച ശേഷം ഗുരുദേവനെ ധ്യാനിച്ചു വെള്ളം ജപിച്ചു മുറിവായിൽ തളിച്ചു വിഭൂതി കൊടുത്തു വിഷമകററി.

ഗോവിന്ദഭക്തന്റെ ഗുരുഭക്തി ലഹരിയെപ്പററി യും ഗുരുവിനെ മുൻനിർത്തി ചെയ്ത വിഷചികിത്സ കളെപ്പററിയും ആശ്രമത്തിലെ ചിത്‌വിലാസിനി യോ ഗിമാതാ പറയുകയുണ്ടായി.

## തപോവനസ്വാമികൾ സംശയനിവാരണത്തിനായി രാമാനന്ദാശ്രമത്തിൽ വന്നത്

തപോവന സ്വാമികൾ ആദ്ധ്യാത്മികമായുള്ള പല സംശയങ്ങളും തീർക്കുവാൻ ഹിമാലയപ്രാന്ത പ്രദേശങ്ങൾ, ഋഷികേശ്, ബദരീനാഥ്, കേദാർനാഥ് എന്നിങ്ങനെ ഭാരതമുടനീളം ചുററിനടന്നു സഞ്ചരിച്ചെങ്കിലും ആ മഹാത്മാവിന്നു ആത്മീയശാന്തി കൈവരിക്കുവാൻ സാധിച്ചില്ല. ഒടുവിൽ യതിവര്യനായ ബ്രഹ്മശ്രീ രാമാനന്ദഗുരുസ്വാമി തൃപ്പാദങ്ങളെ സന്ദർശിക്കാനുള്ള ഭാഗ്യമുണ്ടായതിന്നുശേഷമാണ് സംശയങ്ങൾക്ക് നിവൃത്തി വന്നത്.

തപോവന സ്വാമികൾ അനുജനായ മാസ്റ്റർക്ക് ഇതു സംബന്ധിച്ച് എഴുതിയ ഒരു പദ്യലേഖനം ഞാനിവിടെ ഉദ്ധരിക്കട്ടെ.

''സന്ദേഹമില്ല പറയാമിതുപോലെ. രാമാ–
നന്ദർക്ക് തുല്യമൊരു പേരിഹ കണ്ടതില്ല
... ... ... ... ... ....
ഏറെക്കാലം പലദിശി നടന്നെത്തി ഞാൻ
പാർത്തപാരിൽ
കൂറൊത്തെൻ വാക്കതിനുചിതമാമുത്തരം
ചൊന്നപേരേ

സാരജ്ഞാതായതിവരരിവർക്കൊത്തു
ഞാൻ കണ്ടതില്ലാ
നേരെചൊല്ലാമനുഭവമെനിക്കൊത്തു
കണ്ണുന്നു താനും"

ഈ മഹാത്മാവിൻെറ ശിഷ്യനാണ് ഗീതായജ്ഞകാരനും ലോകപ്രസിദ്ധനുമായ ചിന്മയാനന്ദസ്വാമികാ. ഗുരുവിൻെറ ഗുരുവായ ബ്രഹ്മശ്രീ രാമാവനദാശ്രമസന്നിധിയിൽ ചിന്മയാനന്ദസ്വാമികാ രണ്ടു തവണ (1982ലും 1986ലും) സന്ദർശിക്കുകയും ഗുരുദേവൻെറ സമാധിമന്ദിരത്തിൽ ധ്യാനിച്ചിരിക്കുകയും ചെയ്തിട്ടുണ്ട്

## വാഗ്ഭടാനന്ദഗുരുദേവരും സ്വാമി തൃപ്പാദങ്ങളും

കേരളത്തിലുടനീളം വിഗ്രഹാരാധനയെപ്പററി വിമർശിച്ചും തർക്കിച്ചും പേരും പെരുമയുമെടുത്ത വാഗ്ഭടാനന്ദഗുരുദേവൻ ഒരു ദിവസം രണ്ട് മൂന്ന് ശിഷ്യൻമാരോടുകൂടി ചില തർക്കപരമ്പരകൾ അവിടവിടയായി ഏർപ്പാട് ചെയ്തതിനാൽ തച്ചിലോടി ചാത്തുമാസ്ററർ താമസിക്കുന്ന കുയ്യാലിൽ (വടകര) എന്ന വീട്ടിലെത്തിച്ചേർന്നു. കുയ്യാലിലെ തെക്കുഭാഗത്തുള്ള കോലായിൽ കട്ടിലിൽ കിടക്കവിരിച്ചു ശിഷ്യന്മാരുമായി പരിപാടികളെപ്പററി സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. വിഗ്രഹാരാധനയെ നഖശിഖാന്തം എതിർത്തിരുന്നഗുരുദേവൻ പലസദസ്സുകളിലായി സംസാരിക്കുവാൻ മൂന്നുദിവസത്തെ പരിപാടി ആസൂത്രണം ചെയ്തിട്ടായിരുന്നു വടകരയിൽ വന്നത്. സമയം ഏകദേശം വൈകുന്നേരം മൂന്നുമണി. അപ്പോൾ അതാ ഇടവഴിയിൽകൂടി റെയിൽവെ സ്റേറഷനിൽ നിന്ന് മണ്ണൂർമഠത്തിലെ രണ്ടുമൂന്ന് ശിഷ്യൻമാർ രാമാനന്ദസ്വാമികൾ വരുന്നുണ്ടെന്ന വിവരമറിയിക്കുവാൻ കുയ്യാലിൽ കയറിവരുന്നു. സ്വാമികൾ വരുന്നുണ്ടെന്നറിഞ്ഞപ്പോൾ ചാത്തുമാസ്ററർ കുഞ്ഞിക്കണ്ണൻ ഗുരുക്കളോട് "നല്ല അവസരം നിങ്ങൾ വിഗ്രഹാരാധന

വേണ്ടെന്നുള്ള പക്ഷക്കാരനും സ്വാമികൾ നേരെമറി ച്ച് വിഗ്രഹാരാധന വേണമെന്ന് ജനങ്ങളെ ഉപദേശി ക്കുന്ന ഗുരുവും ആണല്ലോ. നിങ്ങളും ഗുരുദേവനും യാദൃശ്ചികമായി ഒരു ദിക്കിൽ ഒത്തുചേരുന്നതിനാൽ വിഗ്രഹാരാധനയെപ്പററി ഒന്നു സംസാരിച്ചുകൂടെ എന്ന് അഭിപ്രായപ്പെട്ടു. ഉടനെ വാഗ്ഭടാനന്ദ ഗുരു ദേവൻ സ്വാമികളും ഞാനുമായി കൂട്ടിമുട്ടി സംസാരി ക്കുന്നതായാൽ തൻെറ പേരിന്ന് മങ്ങലേൽക്കുമെന്നും സിദ്ധനായ സ്വാമികൾ സിദ്ധിയുപയോഗിച്ചു തന്നെ വശീകരിച്ച് ശിഷ്യനാക്കുമെന്നും രാമാനന്ദഗു രുദേവൻ അപാരമായ ജ്ഞാനിയാണെന്നും ആയതി നാൽ സ്വാമികൾ എത്തുന്നതിനുമുമ്പ് അവിടെനിന്ന് വേറെ ശിഷ്യൻമാരുടെ വീട്ടിലേക്ക് പോകുകയാണെ ന്നും പറഞ്ഞ് താമസംവിനാ സ്ഥലംവിട്ടു.

ഏറെ താമസിയാതെ സ്വാമികളും ശിഷ്യൻമാരും വന്നുകയറി "കുഞ്ഞിക്കണ്ണൻ തടിതപ്പിഇല്ലെ മാസ്റ്റ രെ ഏതായാലും അടുത്തുതന്നെ അവനെ ഞാൻ കാണു ന്നുണ്ട്" സ്വാമിതൃപ്പാദങ്ങൾ വന്നുകയറിയ ഉടൻ പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു. വാഗ്ഭടാനന്ദഗുരു ദേവൻെറ പേർ കുഞ്ഞിക്കണ്ണൻ എന്നല്ലേ. "അവൻ താർക്കികനാണെങ്കിലും ഭക്തനാണ്. അതാണല്ലോ തൻെറ പ്രസംഗം തുടങ്ങുന്നതിനുമുമ്പ് –ഉണരുവിന ഖിലേശനെസ്മരിപ്പിൻ, ക്ഷണമെഴുന്നേൽപ്പിൻ അ നീതിയോടെതിർപ്പിൻ– എന്നു പറയുന്നത്" എന്ന് സ്വാമിതൃപ്പാദങ്ങൾ അഭിപ്രായപ്പെട്ടു. ഈ സമയത്ത് ഞാൻ കുയ്യാലിൽ എന്ന വീട്ടിലുണ്ടായിരുന്നു.

കൊല്ലങ്ങൾ അധികം വേണ്ടിവന്നില്ല ഒരു ദിവസം

കുഞ്ഞിക്കണ്ണൻ ഗുരുക്കൾ കോഴിക്കോട് മലാപ്പറമ്പിലുള്ള ശ്രീരാമാനന്ദാശ്രമത്തിൽ ചെല്ലാനിടയായി. സ്വാമികളോട് ഒരു സംശയം ചോദിക്കുവാനുണ്ടെന്ന് പറഞ്ഞപ്പോൾ "കുഞ്ഞിക്കണ്ണന് ഒരു സംശയമല്ലേയുള്ളൂ, എനിക്കാണെങ്കിൽ മുഴുവനും സംശമാണ്" എന്ന ചുട്ട മറുപടി കൊടുത്തു. ഗുരുക്കളുടെ സംശയം കല്ലിനെ പൂജിക്കുന്നതെന്തിനാണെന്നുള്ളതാണെന്ന് സ്വാമികൾക്ക് മനസിലായി. "കുഞ്ഞിക്കണ്ണന് കല്ലിനോടുള്ള ഭ്രമം തീർന്നില്ലേ?" എന്ന് സ്വാമികൾ പറഞ്ഞപ്പോൾ തൻെറ കാതുകളിൽ രണ്ട് ചുവന്ന കല്ലുകൾ പതിച്ച ആഭരണം കണ്ണുകൾ കാണാത്ത സ്വാമികൾ എങ്ങിനെ മനസ്സിലാക്കിയെന്ന് കുഞ്ഞിക്കണ്ണൻ ഗുരുക്കൾ വിചാരിച്ച് അതിശയിച്ചു.

സ്വാമികൾ ഗുരുക്കളെ വിട്ടില്ല. "കുഞ്ഞിക്കണ്ണൻ താർക്കികനാണല്ലോ. തർക്കശാസ്ത്രം മുഖചിതവുമാണല്ലോ. താൻ ആരുടേയും കാൽപിടിക്കാറില്ലേ" എന്ന് ചോദിച്ചപ്പോൾ "ഇല്ല ഒരിക്കലും ഇല്ല" എന്നു പറഞ്ഞു. സമയം നട്ടുച്ചയായിരുന്നു. കുഞ്ഞിക്കണ്ണൻ കുടപിടിച്ചു നടന്നിട്ടല്ലെ ഇവിടെ വന്നതെന്ന് ചോദിച്ചപ്പോൾ സ്വാമികളുടെ താർക്കിക സാമർത്ഥ്യത്തെപ്പററി ആലോചിക്കാതെ "അതെ" എന്ന് മറുപടി പറഞ്ഞു. ഉടനെ സ്വാമികൾ "കുടയുടെ കാൽ പിടിച്ചിട്ടില്ലെയെന്നും ആവശ്യം വരുമ്പോൾ കാലു പിടിക്കും അല്ലെ" എന്നും ചിരിച്ചുകൊണ്ട് പറഞ്ഞു.

ഗുരുക്കൾ സ്വാമിതൃപ്പാദങ്ങളുടെ അപാരമായ ബുദ്ധിശക്തിയും, ബാഹ്യലോകത്തെ കാണാനുള്ള അന്തഃകരണപ്രഭയും, തർക്കിക്കുവാനുള്ള കഴിവും മനസാ ശ്ലാഘിച്ചു സ്ഥലംവിട്ടു.

# സ്വാമിജിക്ക് ജീവജാലങ്ങളോടുള്ള സ്നേഹം

മനുഷ്യനെ മാത്രമല്ല മത്സ്യങ്ങളെയും മൃഗങ്ങളെയും പക്ഷികളെയും ആ യതിവര്യൻ സ്നേഹിച്ചിരുന്നു, രാമാനന്ദാശ്രമത്തിലെ ഒരു കുണ്ടുകുളത്തിന്റെ കരക്ക് സ്വാമികൾ ഇടക്ക് പോയിരിക്കുക പതിവായിരുന്നു. സ്വാമികൾ വന്നാൽ മത്സ്യങ്ങളെല്ലാം സ്വാമികളെ കാണാനെന്ന മട്ടിൽ വെള്ളത്തിന്നുമീതെ പൊന്തിനിൽക്കും. ഈ കാഴ്ച ഏതൊരാളേയും കോൾമയിർ കൊള്ളിക്കും. ഗുരുദേവൻ വെള്ളത്തിൽ നിന്ന് മത്സ്യങ്ങളെ രണ്ട് കൈകളും കൂട്ടിയെടുത്ത് വെള്ളത്തിൽ മുക്കിക്കളിക്കും. ചില മത്സ്യങ്ങൾ ചാടി കൈകളിൽ വീഴും. സ്വാമികൾ ആ മത്സ്യങ്ങളെ തന്റെ കൂടെയുള്ള ശിഷ്യൻമാർക്ക് കൊടുത്താൽ ഉടനെ വെള്ളത്തിൽ ചാടും. സ്വാമികളുടെ അടുത്ത് പിന്നീടും വരും. ഇങ്ങിനെ ഗുരുദേവന്നു മത്സ്യങ്ങളുമായി കളിക്കുന്നതിൽ വലിയ പ്രതിപത്തിയായിരുന്നു.

ഒരുദിവസം രണ്ട് മുസൽമാൻമാർ രാത്രി കുണ്ടുകുളത്തിൽ വലവീശി മത്സ്യങ്ങളെ പിടിച്ചുകൊണ്ടു പോകുവാൻ മുതിർന്നപ്പോൾ എന്തോ കണ്ടു ഭയപ്പെട്ടു വല വീശാതെ നിന്നുവെന്ന് മാത്രമല്ല അവർ [illegible] ആ

കുണ്ടുകുളം വിട്ടുപോകുവാൻ സാധിക്കാതെ പരുങ്ങലിലായി. സമയം അർദ്ധരാത്രി. സ്വാമി തൃപ്പാദങ്ങൾ ശിഷ്യൻമാരെ വിളിച്ചു രണ്ട് മുസൽമാന്മാർ കുളത്തിൽ നിന്നു മത്സ്യം പിടിക്കാൻ ഉദ്ദേശിക്കുന്നുവെന്നും അവരെ വലയോടുകൂടി അടുത്തേക്ക് കൂട്ടിക്കൊണ്ടുവരാനും പറഞ്ഞു. ശിഷ്യൻമാർ ചെന്നതിന്നു ശേഷമാണ് അവരുടെ അമ്പരപ്പും ഭയവും തീർന്നത്. നിർദ്ദേശിക്കപ്പെട്ട പ്രകാരം അവരെ സ്വാമികളുടെ അടുത്തേക്ക് കൂട്ടിക്കൊണ്ടുപോയി. സ്വാമികൾ അക്ഷോഭ്യനായി ആ കുളത്തിലെ മത്സ്യങ്ങളെ പിടിക്കുവാനുള്ളതല്ലെന്നും ഉറക്കം ഒഴിഞ്ഞു ഒന്നും കിട്ടാതെ നിരാശരായി പോകുന്നത് ശരിയല്ലെന്നും പറഞ്ഞു അവർക്ക് അദ്ധ്വാനത്തിനുള്ള പണം കൊടുത്തു സദുപദേശം ചെയ്തു വിട്ടയച്ചു. ഇന്ന് ആ കുളം ആശ്രമം നവീകരിക്കുന്ന കൂട്ടത്തിൽ ഭംഗിയായി കെട്ടിപ്പടുത്ത് സിമൻറ് ചെയ്ത് ശിഷ്യഗണങ്ങൾക്ക് അതിൽനിന്ന് വെള്ളമെടുത്ത് ഉപയോഗിക്കുവാൻ തക്കവണ്ണം സജ്ജീകരിച്ചിരിക്കയാണ്. സ്വാമിതൃപ്പാദങ്ങൾ വന്നിരുന്നു ധ്യാനിക്കാറുള്ള ഒരു ഗുഹയും പരിസരവും കുളത്തിന്റെ കരയിലുള്ളത് ശിഷ്യപരമ്പരകളുടെ അറിവിന്നായിനി ലനിർത്തിയിരിക്കുന്നതു കാണാം.

1941ൽ ഞാൻ മിലിററിയിൽനിന്നു ലീവിൽ വന്നപ്പോൾ ഗുരുസന്നിധിയിൽപോയി. അന്ന് അവിടെ നമസ്കരിച്ചു നിൽക്കുമ്പോൾ ആശ്രമത്തിലുണ്ടായിരുന്ന ഒരു ചെറിയ കാളക്കുട്ടൻ ഓടി സ്വാമിജിയുടെ മുറിയിൽ കടന്നുവന്നു. ഞാൻ ഒരു ഭാഗത്ത് ഒതുങ്ങിനിന്നു. സ്വാമിജിയുടെ ആശ്രമത്തിൽ സ്വച്ഛ

ന്ദം നടക്കുന്ന ഒരു കാളക്കുട്ടനായിരുന്നു അത്. പൂജ കഴിഞ്ഞു മണിയടിക്കുമ്പോറം അവൻ പ്രസാദം കഴിക്കാൻ ഓടിയെത്തും. അന്ന് സുബ്രഹ്മണ്യക്ഷേത്രത്തിൽ പൂജ കഴിഞ്ഞു മണിയടിച്ചപ്പോറം അവൻ എവിടെയോ ചുററിനടക്കുകയായിരുന്നു. സാധാരണ കിട്ടാറുള്ള പ്രസാദം കിട്ടിയില്ല. ഒരു നിമിഷവും താമസിയാതെ സ്വാമികളുടെ അടുത്ത് ആവലാതിയും കൊണ്ടുവന്നതാണ്. ശിഷ്യൻമാർ അവന്നു വേണ്ടി പ്രത്യേകം എടുത്തുമാററിവെച്ച പ്രസാദം കൊണ്ടുവരാൻ സ്വാമിതൃപ്പാദങ്ങറം നിർദ്ദേശിക്കുകയും, തൃക്കൈകൊണ്ട് പ്രസാദം വായിൽ വെച്ചുകൊടുക്കുകയും ചെയ്തു തൊട്ടുതലോടികൊണ്ട് സ്വാമികളുടെ ലാളന കിട്ടിയതിന്നുശേഷം അവൻ പുറത്തേക്ക് പോയി. അതിന്നുശേഷം കാളക്കുട്ടന്ന് പ്രസാദം കൊടുക്കുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

ഗുരുദേവന്ന് സസ്യലതാദികറം നട്ടുവളർത്തുന്നതിലും ആസ്വദിക്കുന്നതിലും പ്രതിപത്തിയുണ്ടായിരുന്നു ഞാൻ യുദ്ധത്തിന്നു വിദേശത്തേക്ക് പോകുന്നതിന്നു മുന്നോടിയായി കുടികുടുംബങ്ങളെ കണ്ടു വിടപറയുവാൻ ഇരുപതു ദിവസത്തെ War Leave അനുവദിക്കപ്പെട്ടപ്രകാരം നാട്ടിൽ വന്നപ്പോറം ഞാൻ രാമാനന്ദാശ്രമത്തിൽ ചെന്നു. ദർശനത്തിനുശേഷം സ്വാമിജി ചിൽപ്രകാശാനന്ദസ്വാമികളെ വിളിച്ചു. ''നാരായണന്ന് നമ്മുടെ വൃന്ദാവനം ഒന്നു കാണിച്ചു കൊടുക്കൂ'' എന്ന് കല്പിച്ചു. ചിൽപ്രകാശാനന്ദ സ്വാമികറം എന്നെയും കൂട്ടി യതിവര്യൻെറ മേൽനോട്ടത്തിൽ ഭംഗിയിലും ചിട്ടയിലും നട്ടുവളർത്തിയ പൂ

ന്തോട്ടം കാണിച്ചുതന്നു. ഗുരുദേവൻ ഇടയ്ക്കിടക്ക് ആ പൂന്തോട്ടത്തിൽ വന്നിരിക്കാറുണ്ടെന്ന് ചിൽപ്രകാശാനന്ദസ്വാമികൾ പറഞ്ഞു. ലീവു കഴിഞ്ഞ ഉടനെ ഡൽഹിവഴി വൃന്ദാവനത്തിൽകൂടിയാണ് ബോംബെയിൽ കപ്പൽ കയറുവാൻ പോകേണ്ടതെന്ന് മുൻകൂട്ടി കണ്ടതുകൊണ്ടാണ് ഗുരുദേവൻ വൃന്ദാവനം കാണിച്ചുകൊടുക്കൂ എന്ന് പറഞ്ഞതിന്റെ നിഗമനമെന്ന് പിന്നീട് ഞാൻ മനസ്സിലാക്കി.

## അമ്മയുടെ സമാധി

കൊ.വ. 1086ൽ കൊയിലാണ്ടിയിൽ വെച്ച് ഭക്ത ജനങ്ങളോട് പ്രഭാഷണം ചെയ്തുകൊണ്ടിരിക്കുമ്പോ ൾ എനിക്ക് ഇപ്പോൾ തന്നെ മങ്കരമഠത്തിൽ പോകേണ്ട തിടുക്കമുണ്ടെന്ന് സ്വാമികൾ പറഞ്ഞു. സമയം തീ രെ കളഞ്ഞില്ല. സന്ധ്യയോടുകൂടി മങ്കരയിൽ മണ്ണൂ രാശ്രമത്തിൽ ഗുരുദേവൻ ശിഷ്യന്മാരോടുകൂടിയെത്തി നേരെ ചെന്ന് അമ്മയുടെ കാൽക്കൽ നമസ്കരിച്ചു. മകൻ പെട്ടെന്ന് യാതൊരു മുന്നറിയിപ്പും കൂടാതെ വ ന്നതിൽ അമ്മ അത്ഭുതപ്പെട്ടു. അമ്മക്ക് അതുവരെ അസുഖമൊന്നുമുണ്ടായിരുന്നില്ല. അന്നുരാത്രി നേരം പുലരെപ്പുലരെ അമ്മക്ക് അസുഖം അനുഭവപ്പെട്ടു. എങ്കിലും ഒന്നും കൂട്ടാക്കാതെ വേഗത്തിൽ കുളികഴി ഞ്ഞു നിത്യകർമ്മങ്ങളെല്ലാം വേണ്ടവിധം നിർവ്വഹിച്ചു. അസുഖം പിന്നെയും വർദ്ധിച്ചു. സ്വാമികൾ അടു ത്തുനിന്ന് അമ്മയെ വേണ്ടവിധം ശുശ്രൂഷിക്കുന്നുണ്ടാ യിരുന്നു. അമ്മ അധികം ക്ലേശിക്കേണ്ടിവന്നില്ല. താ രകമന്ത്രം ശ്രവിച്ചുകൊണ്ട് ആ മഹാഭക്തയും ഭാഗ്യ വതിയുമായ മാതാവ് ദിവ്യനായ പുത്രന്റെ മടിയിൽ തലവെച്ചു മഹാസമാധി കൈവരിച്ചു. മാതാവിനെ ദിവ്യയോഗിനിക്കനുചിതമായ വിധത്തിൽ സംസ്ക രിച്ചു. മുൻകൂട്ടിത്തന്നെ അമ്മയുടെ സമാധിമന്ദിരം

പണിതിരുന്നു. അതു അമ്മക്ക് മകൻ കാണിച്ചുകൊടുക്കുകയും ചെയ്തിരുന്നു. അമ്മയുടെ മരണാനന്തര കർമ്മങ്ങൾക്ക് ഒരുക്കിവെച്ച ചന്ദനമുട്ടികളും മററ് സാമഗ്രികളും അമ്മ മുൻകൂട്ടിത്തന്നെ കളഞ്ഞതിനു കാരണം തന്നെ ആ യതിവര്യൻ മനസ്സിലാക്കിയിരുന്നു. ആ മഹാഭക്തക്കുതന്നെ തൻെറ മരണം സമാധിയായിരിക്കുമെന്ന് മുൻകൂട്ടി അറിയാമായിരുന്നു. കാളിയമ്മ ഒരു സുബ്രഹ്മണ്യ ഭക്തയായിരുന്നുവെന്ന് മുൻ അദ്ധ്യായങ്ങളിൽ വിവരിച്ചിട്ടുണ്ടല്ലോ ആ ഭക്ത ദിവസേന സുബ്രഹ്മണ്യക്ഷേത്രത്തിൽ മുടങ്ങാതെ ശയനപ്രദിക്ഷണം ചെയ്യുക പതിവായിരുന്നു. വയസ്സുകാലത്ത് അമ്മയെ ശയനപ്രദക്ഷിണം ചെയ്യുന്നതിൽനിന്ന് വിരമിപ്പിക്കുവാൻ സ്വാമികൾ അമ്മയെ ഒരുപ്രാവശ്യം ഒരു മുറിയിൽ തടഞ്ഞുവെക്കുകകൂടി ചെയ്തിട്ടുണ്ട്. പക്ഷെ ശയനപ്രദക്ഷിണം ചെയ്യേണ്ട സമയമായപ്പോൾ അമ്മ പൂർവ്വാധികം ശക്തിയാർജ്ജിച്ച് അട്ടഹസിച്ചുകൊണ്ട് വാതിൽ ചവിട്ടിപൊളിച്ച് ശയനപ്രദിക്ഷണം ചെയ്തെന്നുംകൂടി തദ്ദേശവാസികൾ പറഞ്ഞുവരുന്നതായി കേട്ടിട്ടുണ്ട്. അമ്മയുടെ മഹാഭക്തികൊണ്ടായിരിക്കാം മകൻ ആദ്ധ്യാത്മികമായി ഇത്ര ഉന്നതപദവിയിൽ എത്തിച്ചേർന്നത് അമ്മയുടെ സമാധിമന്ദിരത്തിൽ നിത്യപൂജയും സമാധിപൂജയും മുടക്കം കൂടാതെ അന്നുമിന്നും നടത്തിവരുന്നു വൈശാഖമാസത്തിലെ പൂരുരുട്ടാതി ദിവസമാണ് ആ ദിവ്യമാതാവിൻെറ സമാധിദിനം. തദവസരത്തിൽ സവിസ്തരം വിഭവസമൃദ്ധമായ അന്നദാനാദി കർമ്മങ്ങളും വിശേഷാൽ പൂജയും പ്രാർത്ഥനയും മുടങ്ങാതെ നടത്തിവരുന്നു ഭക്തജനങ്ങൾ അമ്മയുടെ സമാധിമന്ദിരം സന്ദർശിക്കുക പതിവാണ്.

## ഒരു ഭക്തന് ഷൊർണ്ണൂർ സ്റ്റേഷനിൽ വെച്ചുണ്ടായ അനുഭവം

ഒരിക്കൽ സ്വാമികൾ ശിഷ്യൻമാരോടൊപ്പം ഷൊർണ്ണൂർ റെയിൽവേ സ്റ്റേഷനിൽ വണ്ടിക്ക് പോകുവാൻ എത്തിയിട്ടുണ്ടെന്നറിഞ്ഞ ഒരു ഭക്തൻ സ്വാമിജിയെ കണ്ടു നമസ്കരിക്കുവാൻ ഷൊർണ്ണൂർ റെയിൽവെ സ്റ്റേഷനിലേക്ക് പുറപ്പെട്ടു അദ്ദേഹം സ്റ്റേഷനിൽ എത്തിയതും വണ്ടി നീങ്ങിയതും ഒന്നിച്ചായിരുന്നു. സ്റ്റേഷൻ വിട്ടകന്നുപോകുന്ന സ്വാമി തൃപ്പാദങ്ങളെ വണ്ടിയിൽ കാണുവാനല്ലാതെ നമസ്കരിക്കുവാൻ കഴിയാതെ നിരാശനായി നിൽക്കുമ്പോൾ, വണ്ടി അധികദൂരം ചെല്ലുന്നതിനു മുമ്പ്തന്നെ എന്തോ എഞ്ചിൻ തകരാറ് അനുഭവപ്പെട്ടതു കാരണം അതേ പ്ലേറ്റ്ഫോമിൽതന്നെ പിറകോട്ടോടി വന്നു നിന്നു. ഗുരുവിനെ കണ്ടു നമസ്കരിക്കുവാൻ കഴിയാതെ മനംനൊന്തു നില്ക്കുന്ന ശിഷ്യൻ തൻെറ മുൻപിൽ തന്നെ സ്വാമികൾ കയറിയ കംപാർട്ട്മെൻറ് സാവധാനത്തിൽ വന്നു നിൽക്കുന്നതുകണ്ട് ആനന്ദചിത്തനായി കോൾമയിർകൊണ്ട് വണ്ടിയിൽകയറി സ്വാമിതൃപ്പാദങ്ങളെ സാഷ്ടാംഗം നമസ്കരിച്ചു. സ്വാമികൾ പുഞ്ചിരിച്ചു ശിഷ്യനെ അനുഗ്രഹിച്ചു. ഭക്തൻമാർ നിരാശപ്പെടേണ്ടിവരികയില്ല എന്നു മാത്രം

പറഞ്ഞു. ഈ അനുഭവം കണ്ട് സ്റ്റേഷനിൽകൂടി നിന്ന ഒട്ടധികം പേർ സ്വാമികളുടെ മാഹാത്മ്യത്തെ പുകഴ്ത്തി. വണ്ടിയുടെ എഞ്ചിന് വലിയ തകരാറു കളൊന്നുമുണ്ടായിരുന്നില്ല സ്റ്റേഷൻ മാസ്റ്ററും ഗാർഡും സ്വാമികളെ കണ്ടു വന്ദിച്ചു വണ്ടി വിടുവാൻ സമ്മതം ചോദിച്ചപ്പോാ "ഞാനു ഒന്നും ചെയ്തില്ലല്ലോ വണ്ടി പോകുന്നത് ആരു തടസ്സം ചെയ്യും" എന്നു പറഞ്ഞു.

സിദ്ധയോഗികളുടെ ചൊലല്പടിക്കുള്ളിൽ ഒതുങ്ങിനിൽക്കുന്നതുമാത്രമാണല്ലൊ മനുഷ്യ മനസ്സുകാ അഹങ്കരിക്കുന്ന ഭൌതിക നേട്ടം.

# കൌഢരുടെ സിനിമ

ഒരു പ്രാവശ്യം സ്വാമികളും ശിഷ്യൻമാരും വടകര വന്നപ്പോൾ പാലക്കാട്ടുകാരൻ കൌഢരുടെ ടൂറിസ്റ്റ് സിനിമ കളിച്ചുകൊണ്ടിരിക്കുകയായിരുന്നു ഇലക്ട്രിസിററിയില്ലാത്ത കാലം. ജനറേററർ പ്രവർത്തിച്ചാണ് സിനിമ പ്രദർശിപ്പിക്കുന്നത്. പടം ''കൃഷ്ണലീല''യായതുകൊണ്ടു ശിഷ്യന്മാർക്ക് കണ്ടാൽ കൊള്ളാമെന്നു തോന്നിയതിനാൽ സ്വാമികൾ സമ്മതം കൊടുത്തു. സ്വാമികളുടെ എട്ടു ശിഷ്യന്മാർ സിനിമാടെൻറിൽ കയറി കസേരയിൽ ഇരുന്നു. ഒരാൾ എല്ലാവർക്കും ടിക്കററ് വാങ്ങുവാൻ ക്യൂവിൽ നിന്നു. ടിക്കററു പരിശോധിക്കുന്ന ആൾ സ്വാമിമാരോട് ടിക്കററെടുത്തൊ എന്നു ചോദിച്ചപ്പോൾ ഞങ്ങൾക്കെല്ലാവർക്കും ടിക്കററെടുക്കുവാൻ ഒരാൾ കൌണ്ടറിൽ നില്ക്കുന്നുണ്ടെന്നു പറഞ്ഞെങ്കിലും ടിക്കററെടുത്തതിന്നുശേഷം അകത്തു കടന്നാൽ മതിയെന്നു പറഞ്ഞു ശഠിച്ചു അവരെ പുറത്താക്കി. ഈ സംഭവമെല്ലാം നടക്കുമ്പോൾ ''കൃഷ്ണലീല''യായതുകൊണ്ടു മൈക്കിൽ ഭക്തി വിഷയമായ പാട്ടുകൾകേൾക്കാമെന്നുദ്ദേശത്തോടുകൂടി സ്വാമിതൃപ്പാദങ്ങൾ, ടി ചാത്തുമാസ്റ്റർ, കുററിക്കാരൻ കോമപ്പക്കുറുപ്പ്, സ്രാപ്പ് കേളപ്പൻ, പടന്നയിൽ പൊക്കായി ഇങ്ങിനെ കുറെ ശിഷ്യന്മാരോടുകൂടി ...ന്

സ്ക്കൂളിലെ കുട്ടികളുടെ അന്നത്തെ കളിസ്ഥലത്ത് (ഇന്നത്തെ വടകര ബസ്സ് സ്റ്റാൻറ്) ശിഷ്യന്മാർ പ്രത്യേകം ഏർപ്പാട് ചെയ്ത ഒരു ചാരുകസേരയിൽ ഇരിക്കുകയായിരുന്നു. തൊട്ടടുത്ത് ഒരു പെട്രോാംമാക്സ് കത്തിച്ചുവച്ചിട്ടുണ്ട്. സ്വാമികളുടെ ശിഷ്യന്മാരെ ടെൻറിൽനിന്നു പുറത്താക്കിയതും പെട്ടെന്ന് ജനറേററർ നിന്നതും ഒന്നിച്ചായിരുന്നു. ടെൻറ് ആകെ അന്ധകാരമായി ജനങ്ങരം ബഹളം കൂട്ടി. ജനറേററർ ഓപ്പറേററർ അതു സ്റ്റാർട്ട് ചെയ്യുവാൻ കഠിണഞ്ഞു പരിശ്രമിച്ചു. പക്ഷെ വിജയിച്ചില്ല. വടകരയിലെ അന്നത്തെ ഏററവും നല്ല മെക്കാനിക്കായ പാങ്ങാട്ട് കൃഷ്ണൻ എന്ന ആളെ വിളിപ്പിച്ചു ജനറേററർ പരിശോധിച്ചു. ഒരു കുഴപ്പവുമില്ല. പക്ഷെ അത് പ്രവർത്തിക്കുന്നില്ല. തൊട്ടടുത്ത് കുതിരപ്പന്തിയിൽ എന്ന വീട്ടിൽ സിനിമാ പ്രൊപ്രയിററർ കൗഡർ താമസിക്കുന്നുണ്ടായിരുന്നു. ബഹളംകേട്ടദ്ദേഹം ഓടിയെത്തി. ഒരു നല്ല മെക്കാനിക്കായ അദ്ദേഹവും ജനറേററർ പരിശോധിച്ചു. ഒരു തകരാറുമില്ല. പക്ഷെ പ്രവർത്തിക്കുന്നില്ല

കൗഡർ എന്താണ് സംഭവിച്ചതെന്നാരാഞ്ഞു. അഞ്ചെട്ടുകാഷായ വസ്ത്രധാരികരം പുറത്ത് നിൽക്കുന്നതായി കണ്ടു. ആ കളിസ്ഥലത്ത് കുറച്ചുകലെ കുറെ ഭരളുകളാൽ ആരാധിക്കപ്പെട്ടിരിക്കുന്നതാരാണെന്നന്വേഷിച്ചു. ഭൃത്യന്മാരുടെ കൂട്ടത്തിൽ നിന്നൊരാരം അത്ഭുതകണ്ണുകരം കാണാത്ത ഒരു സ്വാമികളാണെന്ന് പറഞ്ഞപ്പോരം കാര്യത്തിൻെറ ഗൗരവം പിടികിട്ടി സന്യാസിമാരെ ടിക്കററു വാങ്ങിയിട്ട് ടെൻറിൽ കയററിയാൽ മതി

യെന്നുപറഞ്ഞു ഇറക്കിവിട്ടതും അദ്ദേഹത്തിന്റെ ശ്രദ്ധയിൽ പെട്ടു. അദ്ദേഹം ഓടിക്കിതച്ചുചെന്ന് സ്വാമികളുടെ പാദാരവിന്ദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു ആരാണെന്ന് ചോദിക്കാതെ "കൗഡർ ആണോ"? എന്നു സ്വാമികൾ സംബോധന ചെയ്തു കൗഡർ തന്റെ ഭൃത്യന്മാർ തെററുചെയ്തതിന് സ്വാമികളോട് മാപ്പ് ചോദിച്ചു. "ഞാൻ ഒന്നും ചെയ്തില്ലല്ലോ" എന്നുപറഞ്ഞു ചിരിച്ചതും അതിന്റെ പ്രതിധ്വനി സിനിമാ ടെൻറിൽ അലയടിച്ചതും, ജനറേററർ പ്രവർത്തിച്ചതും ഒന്നിച്ചായിരുന്നു. കൗഡർ തന്നെ സ്വാമികളുടെ ശിഷ്യൻമാരെ യഥാസ്ഥാനത്തിരുത്തുവാൻ ഏർപ്പാട് ചെയ്തു. ഈ സംഭവത്തിന് ഞാൻ ദൃക്സാക്ഷിയാണ് എനിക്കന്ന് പതിനാല് വയസ്സായി കാണും.

കൗഡർ കോയമ്പത്തൂരിൽ ചെട്ടിപ്പാളയത്തിൽ താമസിക്കുന്ന ഒരു വർത്തക പ്രമാണിയായിരുന്നു. ഗുരുദേവന്റെ അനുഗ്രഹത്താൽ അദ്ദേഹത്തിന് സന്താനലബ്ധിയുണ്ടായതിനാൽ കൗഡർ ഗുരുഭക്തനായിരുന്നു. രാമാനന്ദാശ്രമത്തിലേക്ക് ആയിരത്തെട്ട് ഇലകളുള്ള ഒരു ഓട്ടിന്റെ വിളക്ക് അദ്ദേഹം സംഭാവന ചെയ്തത് ഇന്നും അവിടെ കാണാം.

## നെടുങ്ങാടി ബാങ്കിലെ ഉദ്യോഗസ്ഥന്റെ സംശയം

കൗഡരുടെ സിനിമാ സംഭവം കഴിഞ്ഞ് രണ്ട് മൂന്ന് ദിവസം കഴിഞ്ഞപ്പോൾ നെടുങ്ങാടി ബാങ്കിലെ ഉദ്യോഗസ്ഥൻ എന്ന ഭക്തൻ സ്വാമികളെ നമസ്കരിച്ചു ഉപദേശങ്ങൾ കേട്ടുകൊണ്ടിരിക്കെ "സ്വാമീ, എന്റെ അച്ഛൻ പന്ത്രണ്ടുവർഷം മുമ്പ് വീട്ടിൽ നിന്നിറങ്ങിപ്പോയതാണ്. പിന്നീട് യാതൊരു വിവരവുമില്ല. ജീവിച്ചിരിക്കുന്നുണ്ടോ എന്നുകൂടി അറിയില്ല എന്ന് തന്റെ മനസ്താപം അറിയിച്ചു. സ്വാമിതൃപ്പാദങ്ങൾ സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ മൂന്ന് ഭക്തൻമാർ പേരൂർ ക്ഷേത്രദർശനത്തിന് പുറപ്പെട്ടുവെന്നും അവർ ഒരു പുഴ കടക്കുമ്പോൾ രണ്ടുപേർ അക്കരെ കടന്നുവെന്നും മൂന്നാമത്തെ ആൾ കടന്നുകൊണ്ടിരിക്കുമ്പോൾ ഒരു ഒഴുക്കിൽപെട്ടുപോയെന്നും അവരുടെ പേര് ചോയി എന്നായിരുന്നുവെന്നും പറഞ്ഞു. ആണ്ടി ഗുമസ്ഥന്റെ അച്ഛന്റെ പേര് ചോയി എന്നായിരുന്നു. തന്റെ അച്ഛൻ ഇഹലോകവാസംവെടിഞ്ഞവിവരം സ്വാമി തൃപ്പാദങ്ങളുടെ തിരുമുഖത്തുനിന്നുതന്നെ കേട്ടപ്പോൾ വ്യസനിച്ചുനിൽക്കുന്ന ആണ്ടിഗുമസ്ഥനോട് "ആണ്ടിഗുമസ്ഥാ വ്യസനിക്കരുത്. ജനിച്ചാൽ മരണം അനിവാര്യമാണ്" എന്ന് ഉപദേശിച്ചു. ഈ സംഭവം എനിക്ക് അനുഭവപ്പെട്ടതാണ്.

# ഗ്രന്ഥപാരായണം

സ്വാമികൾ എവിടെ പോകുമ്പോഴും എട്ടോ പത്തോ ശിഷ്യൻമാർ അനുഗമിക്കുക സാധാരണയാണ് അവർ സ്വാമികളുടെ സാമാന്യം വലുപ്പമുള്ള ഒരു ഗ്രന്ഥപ്പെട്ടി സ്വാമികൾ പോകുന്ന ദിക്കിലെല്ലാം ഒന്നിച്ചു കൊണ്ടുപോവുക പതിവാണ്. അമൂല്യമായ പല ഗ്രന്ഥങ്ങളും പുരാണേതിഹാസങ്ങളും ആ പെട്ടിയിൽ ഉണ്ടാകും രാപകൽ ശിഷ്യൻമാർ മാറിമാറിയിരുന്നു രാമായണം, ഭാഗവതം, ശ്രീമഹാഭാരതം, നാരായണീയം മുതലായ ഗ്രന്ഥങ്ങൾ പാരായണം ചെയ്ത് കൊള്ളണമെന്ന് സ്വാമികൾക്ക് നിർബ്ബന്ധമുണ്ട്. അത് നിർവ്വിഘ്നം നടക്കുകയും ചെയ്തിരുന്നു.

ഒരു ദിവസം ഗുരുദേവൻ വടകര വന്നപ്പോൾ ടി. ചാത്തുമാസ്റ്ററും അനുജൻ ഗോപാലൻ വക്കീലും താമസിക്കുന്ന മാടോള്ളതിൽ എന്ന വീട്ടിന്റെ ആപ്പീസുമുറിയിൽ വെച്ചു നടന്ന സംഭവം എന്നെ ഇന്നും രോമാഞ്ചം കൊള്ളിക്കുന്നു. സമയം രാത്രി രണ്ടു മണി. ചിത്പ്രകാശാനന്ദസ്വാമികൾ ശ്രീമഹാഭാഗവതം വായിക്കുന്നു. ഗുരുദേവൻ കട്ടിലിന്മേൽ കിടന്നു ഗാഢനിദ്രയിലാണ്. ആപ്പീസ്മുറിയിൽ ഒരു ഭാഗത്ത് കിടന്നിരുന്ന എന്റെ ഉറക്കം ഞെട്ടി. ഞാൻ കോ

ട്ടുവായിട്ടു. "എന്താ നാരായണാ ഉറക്കം വരുന്നില്ലേ" എന്നു് ചിൽപ്രകാശാനന്ദസ്വാമികൾ ചോദിച്ചു. "ഇല്ല സ്വാമീ" എന്നു് പറഞ്ഞപ്പോൾ "എന്നാൽ എഴുന്നേററു് മുഖം കഴുകി ഭാഗവതം വായിച്ചുകൊള്ളൂ" എന്നു പറഞ്ഞു. ഞാൻ ഭാഗവതം വായിക്കുവാൻ ഇരുന്നു വായന തുടങ്ങി. എട്ടാം ക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്ന എനിക്കു് പദ്യരൂപത്തിലുള്ള ഭാഗവതം തെററില്ലാതെ എത്രകണ്ടു് വായിക്കുവാൻ സാധിക്കുമെന്നു് വായനക്കാർക്കു് ഊഹിക്കാമല്ലോ ചില വരികൾ തെററായി വായിച്ചപ്പോൾ അടുത്ത കട്ടിലിൽ നിദ്രചെയ്തുകൊണ്ടിരുന്ന സ്വാമികൾ തെററു തിരുത്തി ചൊല്ലിതുടങ്ങി ആദ്യം ഞാനതു് ശ്രദ്ധിച്ചിരുന്നില്ല. ചിൽപ്രകാശാനന്ദസ്വാമികൾ തെററു് തീർത്തു ചൊല്ലിത്തരുന്നതു് ശ്രദ്ധിക്കൂ എന്നു പറഞ്ഞപ്പോഴാണു് ഉറങ്ങിക്കൊണ്ടിരുന്ന സ്വാമികൾ ഞാൻ തെററായി വായിച്ച പദങ്ങൾ തിരുത്തി പറഞ്ഞു തരികയാണെന്നു് മനസ്സിലായതു്. സുഷുപ്തിയിൽ ലയിച്ചു കിടക്കുന്ന യതിവര്യന്മാർ ഉറക്കത്തിലും ജാഗരൂകരാണെന്നു് ധരിച്ചുകൊള്ളുക നാരായണ എന്നു് ചിൽപ്രകാശാനന്ദ സ്വാമികൾ പറഞ്ഞു. സത്താസ്ഫുർത്തിവതിയായ ആവിദ്യാവസ്ഥയിൽ ബ്രഹ്മജ്ഞാനി ഉണർന്നിരിക്കുന്നു.

"യാനിശാ സർവ്വ ഭൂതാനാം
തസ്യാം ജാഗർത്തി സംയമീ
യസ്യാം ജാഗ്രതി ഭൂതാനി
സാനിശാപശ്യ തോമുനേ"

(ഭഗവത് ഗീത-2.69)

ഗുരുദേവൻ ഇടയ്ക്ക് ശിഷ്യന്മാരെ വിളിച്ചു ഗ്രന്ഥപ്പെട്ടിയിൽ നിന്ന് രാമായണം, ഭാഗവതം, ഭാരതം, എന്നീ പുസ്തകങ്ങൾ എടുപ്പിച്ച് ഏതെങ്കിലും ഒരു ഭാഗം വായിക്കുവാൻ നിർദ്ദേശിക്കും. സ്വാമിതൃപ്പാദങ്ങൾ കിടക്കുന്ന കട്ടിലിന്നടിയിലാണ് സാധാരണ ഗ്രന്ഥപെട്ടി വെക്കാറ് ശിഷ്യന്മാർ പുസ്തകം കണ്ടുപിടിക്കാൻ പ്രയാസപ്പെടുന്നുണ്ടെന്ന് കണ്ടാൽ ഗുരുദേവൻ കട്ടിലിന്റെ കീഴിൽ കൈയ്യിട്ട് ഗ്രന്ഥപ്പെട്ടിയിൽ നിന്ന് ഉദ്ദേശിച്ച ഗ്രന്ഥം യാതൊരു പ്രയാസവും കൂടാതെ എടുത്ത് കൊടുക്കാറുണ്ട്. നിർദ്ദേശിച്ച ഭാഗം കണ്ടുപിടിക്കാൻ പ്രയാസപ്പെടുന്നുണ്ടെന്നറിഞ്ഞാൽ ഇത്രാമത്തെ പേജിൽ ഇന്നെ വരിതൊട്ടു വായിക്കുവാൻ പറയും. അതു സ്വാമികൾ നിർദ്ദേശിച്ച ഭാഗവുമായിരിക്കും ഈ അനുഭവം എനിക്ക് നേരിട്ട് കാണുവാൻ കഴിഞ്ഞിട്ടുണ്ട്.

ബാഹ്യമായ കാഴ്ച നഷ്ടപ്പെട്ടിട്ടുണ്ടെങ്കിലും ആ യതിവര്യന്റെ അപാരമായ ആത്മീയ ശക്തിയും ജ്ഞാനവും അനുഭവപ്പെടുന്ന ആരെയാണ് അമ്പരപ്പിക്കാതിരിക്കുക,

## സാമ്പാർ ശുദ്ധീകരിച്ചത്

ഗുരുദേവൻ വന്നാൽ ശിഷ്യന്മാരും ഭക്തജനങ്ങളും ഇടതടവില്ലാതെ വരുന്നത് കൊണ്ട് ഒരു ഉൽസവത്തിന്റെ പ്രതീതി അനുഭവപ്പെടാറുണ്ടെന്ന് മുൻ അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലൊ. സാധാരണ വടകര വന്നാൽ ചാത്തുമാസ്റ്ററും ടി. ഗോപാലൻ വക്കീലും താമസിക്കുന്ന വീട്ടിലാണ് സ്വാമിതൃപ്പാദങ്ങളും ശിഷ്യന്മാരും താമസിക്കുക. സ്വാമികൾ അന്നഭക്ഷണം കഴിക്കുകയില്ല പക്ഷെ ശിഷ്യന്മാർ ഒരു നേരം മാത്രം ഭക്ഷണം കഴിക്കുന്നത് കൊണ്ട് അവർക്ക് സാമാന്യം കൃത്യമായും, തൃപ്തിയായും ഭക്ഷണം കൊടുക്കണമെന്ന് സ്വാമികൾക്ക് നിഷ്ക്കർഷയുണ്ട്. ഉച്ചഭക്ഷണം തയ്യാറായി. ശിഷ്യൻമാർക്കും മററു ഭക്തൻമാർക്കും ഭക്ഷണം കൊടുക്കുവാൻ സമയമായപ്പോൾ വീടിന്റെ മുകളിൽ പടിഞ്ഞാററ മുറിയിൽ കിടക്കുകയായിരുന്ന സ്വാമികൾ താഴെയിറങ്ങിവന്നു കോലായിൽ ഒരു ചാരുകസേരമേൽ ഇരുന്നു. ചാത്തുമാസ്റ്റർ, കുററിക്കാരൻ കോമപ്പൻ, പൂതൈ ശങ്കരൻ വൈദ്യർ എന്നിവരും ഒട്ടധികം ഭക്തൻമാരും കോലായിൽ ഉണ്ടായിരുന്നു. "ശങ്കരാ ഊണിന്റെ വിഭവങ്ങൾ എന്തെല്ലാമാണ്"- സ്വാമികൾ ചോദിച്ചു.

ശങ്കരൻ വൈദ്യർ ചില വിഭവങ്ങളുടെ പേർ പറയുന്ന കൂട്ടത്തിൽ സാമ്പാറിനെപ്പററി ഒന്നും പറഞ്ഞില്ല. വാസ്തവത്തിൽ സാമ്പാർ വെച്ചിരുന്നു. പക്ഷെ കലിച്ചുപോയതുകൊണ്ട് ഉപയോഗിക്കുവാൻ തീരെ നിവൃത്തിയില്ലാത്തതിനാൽ അത് സദ്യക്ക് വിളമ്പേണ്ടെന്ന് തീർച്ചപ്പെടുത്തിയതാണ് ഈയ്യം പൂശാത്ത ചെമ്പിൽ അറിയാതെ ഒഴിച്ചുപോയതിനാലാണ് സാമ്പാർ കലിച്ചുപോയത്. ശങ്കരൻ വൈദ്യർ പരുങ്ങലിലായി. "സ്വാമീ സാമ്പാർ ഉണ്ട്. പക്ഷെ അതു കലിച്ചുപോയതിനാൽ വിളമ്പുവാൻ കൊള്ളുകയില്ല." എന്നു പറഞ്ഞു "സാമ്പാർ ഒന്നു കൊണ്ടുവരൂ. ഞാൻ രുചിച്ചുനോക്കട്ടെ" എന്ന് സ്വാമിതൃപ്പാദങ്ങൾ പറഞ്ഞ മാത്രയിൽ ഒരു ചെറിയ പാത്രത്തിൽ അൽപ്പം സാമ്പാറും സ്പൂണുമായി തിരുസന്നിധിയിൽ എത്തിച്ചു. ഗുരുദേവൻ അതു രുചിച്ചുനോക്കിയശേഷം "ഒന്നുമില്ലെടോ ഇത് പാത്രത്തിലെ സാമ്പാറിൽ ഒഴിച്ചേക്കൂ' എന്നു പറഞ്ഞു. ഗുരുദേവൻ നിർദ്ദേശിച്ചപ്രകാരം സാമ്പാർ പാത്രത്തിൽ ഒഴിച്ചു. നല്ല വിശേഷപ്പെട്ട സാമ്പാർ ! ഒരു രുചിക്കുറവുമില്ല. സാമ്പാർ എല്ലാവർക്കും വിളമ്പി. അന്ന്ഞാനും മററുള്ളവരോടൊപ്പമിരുന്ന് ഊണുകഴിച്ചിട്ടുണ്ട്.

പ്രപഞ്ചതൻമാത്രകളെ തപോശക്തികൊണ്ട് സമന്വയിപ്പിക്കാൻ ദൈവാംശമുള്ള അവതാരങ്ങൾക്കല്ലാതെ മററാർക്കു കഴിയും ?

## സുനന്ദയും ചില്ലറയും

സുനന്ദ എന്ന ഒരു ചട്ടക്കാരി (Anglo Indian) വടകര കുററിക്കാരൻ കോമപ്പക്കുറുപ്പിന്റെ വാടകവീട്ടിൽ താമസിച്ചിരുന്നു. അവളുടെ ഭർത്താവ് തലക്കൊളത്തൂർ ബാങ്കിലെ മാനേജർ ശങ്കരൻ എന്നവരായിരുന്നു. സ്വാമികളെകണ്ട് നമസ്കരിച്ചുപോകാമെന്നുദ്ദേശിച്ച് സുനന്ദ ടി. ചാത്തുമാസ്ററരുടെ ഭാര്യ ശാരദയുടെ അടുത്തുവന്ന് തന്റെ ഇംഗിതം പറഞ്ഞു. സ്വാമികൾക്ക് ദക്ഷിണ കൊടുക്കുവാൻ കൊണ്ടുവന്നത് ചില്ലറയായതിനാലും ശാരദക്ക് അടുക്കളയിൽ വലിയ പണിത്തിരക്കായതിനാലും നാളെ കാണാം എന്നഭിപ്രായപ്പെട്ടു സുനന്ദ മടങ്ങിപ്പോയി. അടുത്തദിവസം സുനന്ദ ചില്ലറ ഉറുപ്പികയാക്കിമാററി ശാരദയേയുംകൂട്ടി മുകളിൽ പടിഞ്ഞാററമുറിയിൽ കിടക്കുന്ന സ്വാമികളുടെ അടുത്തുചെന്നു. സുനന്ദ അകത്തുകടന്നുനമസ്കരിച്ചതും പേരുപറയാതെതന്നെ "സുനന്ദേ എനിക്കെന്തിനാണ് ദക്ഷിണ. ഇന്നലെ ചില്ലറയായതുകൊണ്ട് മടങ്ങിയില്ലെ. അത് ശാരദക്ക് പണിത്തിരക്കായതുകൊണ്ട് നിന്നെ കളിപ്പിച്ചതാണ്" എന്നു പറഞ്ഞു വേണ്ട ഉപദേശങ്ങൾ കൊടുത്തു. ഈ അവസരത്തിൽ ഞാൻ കൽക്കണ്ടവും മുന്തിരിയും സ്വാമികളുടെ അടുത്തുനിന്ന് വാങ്ങുവാൻ ആ മുറിയിൽ നിൽക്കുകയായിരുന്നു.

ജ്ഞാനികളായ സിദ്ധൻമാർക്ക് അറിയാത്ത രഹസ്യം എന്താണ് ഈ ലോകത്തിൽ ഉള്ളത്,

# കുററിക്കാരൻ കോമപ്പക്കുറുപ്പ്

തച്ചുശാസ്ത്രത്തിൽ വിദഗ്ധനായ ഒരാളായിരുന്നു കോമപ്പക്കുറുപ്പ്. വാസ്തുവിദ്യയിൽ അദ്ദേഹത്തെ കവച്ചുവെക്കാൻ അക്കാലത്ത് മലബാറിൽ ആരുമുണ്ടായിരുന്നില്ല എന്നു പറയുന്നതിൽ തെററില്ല ഈ അടുത്ത കാലത്തു നിര്യാതനായ പ്രസിദ്ധ തച്ചുശാസ്ത്രവിദഗ്ധൻ കുററിക്കാരൻ കുട്ടിരാമൻ കോമപ്പക്കുറുപ്പിൻെറ ശിഷ്യനാണെന്ന നിലയ്ക്ക് ഗുരുനാഥൻെറ പാണ്ഡിത്യം ഊഹിക്കാമല്ലൊ. കോമപ്പക്കുറുപ്പ് വെങ്ങളശ്ശേരി ആചാരി മുതലായ അക്കാലത്തെ പ്രഗത്ഭരായ ശില്പികളെ തർക്കിച്ചു തറപററിച്ച ആളാണ്.

സ്വാമിജി വടകര എഴുന്നള്ളിയപ്പോഠം മുതൽ കോമപ്പക്കുറുപ്പ് സ്വാമികളുടെ ഒരുത്തമ ഭക്തനായിരുന്നു. മദ്ധ്യവയസ്സ് കഴിഞ്ഞതോടുകൂടി അദ്ദേഹത്തിന്നു പക്ഷപാതം പിടിപെട്ടു കിടപ്പിലായി. സ്വാമികഠം വടകര വന്നപ്പോഠം തൻെറ ഭക്തൻ കിടപ്പിലാണെന്ന വിവരമറിഞ്ഞു. സ്വാമികഠം കോമപ്പൻ താമസിക്കുന്ന പരവൻറവിട (കുയ്യാൽ എന്ന വീട്ടിൻെറ പടിഞ്ഞാറുഭാഗം) എന്ന വീട്ടിൽ ചെന്നു കോമപ്പനെ കണ്ടു, "കോമപ്പാ മുൻജൻമകർമ്മഫലം അനുഭവിക്കുകയാണ് നിനക്ക് എഴുന്നേററ് നടക്കണമോ അല്ല ഈ ജന്മത്തിൽ

തന്നെ ദുരിതങ്ങരം അവസാനിപ്പിക്കണമോ ? എന്ന് സ്വാമികരം ചോദിച്ചപ്പോരം ആ ഭക്തൻ തനിക്ക് ഈ ജന്മത്തിൽതന്നെ ദുരിതമൊഴിഞ്ഞുപോകണമെന്നും പക്ഷെ അധികകാലം കഷ്ടത അനുഭവിപ്പിക്കാതിരിക്കാൻ അനുഗ്രഹിക്കണമെന്നും യാചിച്ചു. മാസങ്ങരംക്കകം കോമപ്പക്കുറുപ്പ് നിര്യാതനായി. ആ വീട്ടിൽ പോയപ്പോരം സ്വാമികളെ പതിനാലു വയസ്സുകാരനായ ഞാനും അനുഗമിച്ചിരുന്നു. കുറുപ്പിന്റെ മൂത്ത മകൻ ശങ്കരൻ, സ്വാമികളുടെ ഒരു ഭക്തനായിരുന്നു. ഇപ്പോരം ശങ്കരന്റെ മകൻ ബാലനും കോമപ്പക്കുറുപ്പിന്റെ ഇളയമകൻ ഗോപാലൻമാസ്റ്ററും (ഹിന്ദിപണ്ഡിററ്) സ്വാമിതൃപ്പാദങ്ങളുടെ ശിഷ്യഗണങ്ങളിൽ പെട്ടവരാണ്.

## ഡോ: പി. കൃഷ്ണനു കൊടുത്ത നിർദ്ദേശം

ഡോ: പി. കൃഷ്ണൻ, എൽ. എം. പി., കോഴിക്കോട് പുതിയറ പുൽപറമ്പിൽ കണ്ടക്കുട്ടി ഹെഡ് കോൺസ്റ്റബിളിൻെറയും തച്ചിലോടി ചോയി വക്കീലിൻെറ മകൾ മാതുവിൻെറയും മകനായിരുന്നു. ചെറുപ്പത്തിൽ തന്നെ പിതാവ് നിര്യാതനായതിനാൽ അദ്ദേഹം കോഴിക്കോട്ടും, വടകരയിൽ അമ്മാമന്മാരുടെ വീട്ടിലുമായി കഴിഞ്ഞു. കൃഷ്ണൻ, എൽ. എം പി. ഡോക്ടർ ആയി വടകര പ്രാക്ടീസ് ചെയ്യുകയായിരുന്ന പേരെടുത്ത ഡോക്ടർ. സംഗീതത്തിലും അദ്ദേഹത്തിന്നു കൂടുതൽ അഭിരുചി ഉണ്ടായിരുന്നു. കീർത്തനങ്ങൾ ആലപിക്കുന്നതിലും മററും വിദഗ്ദനായതിനാൽ സ്വാമികൾ വടകര വന്നാൽ കീർത്തനങ്ങൾ പാടുവാൻ പറയും. കൂടെ പഠിച്ചിരുന്ന ഒരു കൃസ്ത്യാനി ലേഡിഡോക്ടരുമായി അദ്ദേഹം പ്രേമമായി യാഥാസ്ഥിതികരായ പുൽപറമ്പിൽകാരുടെ കർശനമായ എതിർപ്പിനാലും അന്നത്തെ സാമൂഹ്യ വ്യവസ്ഥയും കാരണം ഡോക്ടരും കൃസ്ത്യാനിയുമായുള്ള ബന്ധത്തിന്ന് വിഘ്നം വന്നു. വിരക്തികൊണ്ട് നാടുവിട്ടുകളയാമെന്ന് കരുതി ഡോക്ടർ പുറപ്പെട്ടു. പോകുന്ന വഴിക്ക് സ്വാമികളെ ഓർമ്മവന്നതിനാൽ നമസ്കരിച്ചു പോകാമെന്നു കരുതി രാമാനന്ദാശ്രമത്തിൽ പോയി.

ഡോക്ടർ ചെന്ന് അകത്തു കയറി സ്വാമിതൃപ്പാദങ്ങളെ നമസ്കരിച്ചപ്പോൾ "കിട്ടയല്ലെ. കിട്ടേ ഒരു നല്ല ഭജനം പാടൂ – ഭക്തനന്തനാരുടെതുതന്നെ ആയിക്കോട്ടെ" എന്നു പറഞ്ഞു. (കിട്ടൻ എന്നാണ് സ്വാമികൾ കൃഷ്ണൻഡോക്ടറെ വിളിക്കാറ്) "മനസ്സമാധാനമില്ല സ്വാമീ" എന്നായിരുന്നു ഡോക്ടരുടെ മറുപടി. ഏതായാലും സന്നിധാനത്തിലെ നിർദ്ദേശപ്രകാരം ഭക്തനന്തനാരുടെ കീർത്തനങ്ങൾ പാടി. രണ്ട് ദിവസം കഴിഞ്ഞിട്ടു പോകാമെന്ന സ്വാമികൾ കൽപിച്ചപ്രകാരം ആശ്രമത്തിൽ താമസിച്ചു കീർത്തനങ്ങളും ഭക്തിഗീതങ്ങളും ആലപിച്ചു. രണ്ട് ദിവസം കഴിഞ്ഞപ്പോൾ സ്വാമികൾ ഡോക്ടറെ വിളിച്ചുപറഞ്ഞു "കിട്ടേ നിൻെറ ഉദ്ദേശം ശരിയല്ല നിനക്ക് സന്യാസം വിധിച്ചിട്ടില്ല. നിന്നെക്കൊണ്ട് നീ സ്നേഹിക്കുന്ന സ്ത്രീയെവിട്ട് വേറൊരു പെൺകുട്ടിയെ വിവാഹം കഴിപ്പിക്കാൻ നിൻെറ കുടുംബാംഗങ്ങൾ എല്ലാവരും നിർബ്ബന്ധിക്കുന്നുണ്ടെന്ന് ഞാനറിയുന്നു. അതിനു നിന്നെ പ്രേരിപ്പിക്കേണ്ട എന്ന് നിൻെറ അമ്മാവനായ ചാത്തുമാസ്റ്റർക്ക് കത്തയപ്പിക്കാം നീ സമാധാനത്തോടുകൂടി നാട്ടിലേക്ക് മടങ്ങിപോവുക" എന്ന് പറഞ്ഞു കൃഷ്ണൻ ഡോക്ടരെ മടക്കിഅയച്ചു. ഡോക്ടർ എവിടെപ്പോയെന്ന് എല്ലാവരും പരിഭ്രമിച്ചുകൊണ്ടിരിക്കുമ്പോൾ തിരിച്ചുവന്നു. അന്നുതന്നെ ചിൽപ്രകാശാനന്ദസ്വാമിമികളുടെ ഒരു കത്ത് ടി. ചാത്തുമാസ്റ്റർക്കുകിട്ടി. കൃഷ്ണൻ ഡോക്ടരുടെ കല്ല്യാണത്തിന് ആലോചിക്കേണ്ടയെന്നും ശേഷം മുഖദാവിൽ പറയാമെന്നും സ്വാമികൾ അരുളിചെയ്തിരിക്കുന്നു എന്നുമായിരുന്നു കത്തിൻെറ ചുരുക്കം സന്നിധിയിൽനിന്ന്എഴുത്തുവന്ന

തുകൊണ്ടു് പിന്നീടു് ഡോക്ടരെ കല്യാണത്തിനു് ആരും പ്രേരിപ്പിച്ചില്ല. കൊല്ലം ഒന്നു കഴിഞ്ഞതേയുള്ളു 1942ൽ 34 വയസുമാത്രം പ്രായമുള്ള ഡോക്ടർ നിര്യാതനായി. ഡോക്ടരുടെ ആയുസ്സു് കഴിയാറായിരിക്കുന്നുവെന്നു് മുൻകൂട്ടി സ്വാമികൾ കണ്ടതുകൊണ്ടാണു് ചാത്തുമാസ്ററർക്കു് കത്തയച്ചതു്. ത്രിലോകജ്ഞാനിയായ യതിവര്യന്നു് അറിയാത്ത കാര്യങ്ങൾ ഒന്നുംതന്നെയില്ലെന്നു് ഈ സംഭവത്തിൽ നിന്നു് മനസ്സിലാക്കാമല്ലോ

# ഗുരുദേവന്റെ ഉൾക്കണ്ണ്

ശ്രീരാമാനന്ദ ഗുരുദേവ തൃപ്പാദങ്ങളുടെ മാംസച ക്ഷുസ്സുകൾ നഷ്ടപ്പെട്ടിട്ടുണ്ടെങ്കിലും ആ യതിവര്യ ന്റെ ഉൾക്കണ്ണുകൊണ്ട് എന്തും സമയോചിതം കാണു വാൻ സാധിച്ചിരുന്നു.

ഗുരുദേവനും കുറെ ഭക്തജനങ്ങളും ഒരുദിവസം കരിമ്പനപ്പാലത്തിനടുത്ത് ബസ്സിറങ്ങി പുതുപ്പണം ഭജനമഠത്തിലേക്ക് കാൽനടയായി പുറപ്പെട്ടു. നിര ത്തിൻമേൽ നിന്ന് ഭജനമഠത്തിലേക്ക് പോകേണ്ടതായ പാതയിലെത്തിയപ്പോൾ മുമ്പിൽ നടന്നുകൊണ്ടിരുന്ന ഗുരുദേവൻ 'ഇനി നമ്മൾക്ക്ഇങ്ങോട്ടല്ലെ പോകേണ്ടത്'' എന്നുപറഞ്ഞു മഠത്തിലേക്ക് നടന്നു.

സന്നിധി പുതുപ്പണം ഭജനമഠത്തിലുള്ളപ്പോൾ ഒരുദിവസം ഒരു ഭക്തനോട് മുററത്തുളള പുല്ലുകൾ പറിച്ചുനീക്കി മുററം വൃത്തിയാക്കാൻ പറഞ്ഞതുപ്രകാരം അയാൾ പുല്ലുകൾപറിച്ച്മുററംവൃത്തിയാക്കാൻ തുടങ്ങി. താൻ പുല്ലുകൾ പറിച്ച് മുററം വൃത്തിയാക്കിയ വിവരം ഗുരുതൃപ്പാദങ്ങളിൽ ഉണർത്തിച്ചപ്പോൾ മഠത്തിന്റെ വടക്കുപടിഞ്ഞാറു മൂലയിൽ കുറച്ചുകൂടി ബാക്കിയുണ്ടെന്നും അതുകൂടി പറിച്ചെടുത്തു വൃത്തിയാക്കണമെന്നും ഗുരുനാഥൻ പറഞ്ഞപ്പോൾ കൂടി

നിന്നവർ ആ ഭാഗം ചെന്നു നോക്കി സത്യമറിഞ്ഞു അമ്പരന്നു.

കണ്ണുകൾ ഇല്ലാത്ത സന്നിധിക്ക് ലോകമാസകലം കരതലാമലകം പോലെ കാണപ്പെട്ടിരുന്നു. ഈ സംഭവങ്ങൾ അനുഭവപ്പെട്ടവർ എന്നോട് നേരിട്ട് പറഞ്ഞതാണ്.

''കണ്ണിനു കണ്ണു മനമാകുന്ന കണ്ണതിനു
കണ്ണായിരുന്ന പൊരുൾ താനെന്നുറക്കു
മളവാനന്ദമെന്തു ഹരിനാരായണായനമഃ''

# അവശരായ ഭക്തകുടുംബം

പുതുപ്പണത്തുകാരൻ ചന്തുപ്പണിക്കരുടെ മകൻ ചാത്തുപ്പണിക്കരും കുടുംബവും ഒരു ദിവസം സ്വാമിതൃപ്പാദങ്ങളെ ദർശിക്കുവാൻ മണ്ണൂരാശ്രമത്തിലേക്ക് പുറപ്പെട്ടു. തീവണ്ടിവഴിയായിരുന്നു അവർ യാത്ര ചെയ്തത്. ചാത്തുപണിക്കരുടെ കൂടെ രണ്ടു കുട്ടികൾ ഉണ്ടായിരുന്നു കുട്ടികൾക്ക് ടിക്കറ്റെടുക്കേണ്ട യെന്നു കരുതി ടിക്കററ് എടുത്തിരുന്നില്ല. വണ്ടിയിൽവെച്ച് ടിക്കററ് എക്സാമിനർ ചെക്ക് ചെയ്തു ഇരട്ടി ചാർജജ് ഈടാക്കി പരിമിതമായ സംഖ്യയെ അവരുടെ കൈവശമുണ്ടായിരുന്നുള്ളു ഷൊർണ്ണൂർ സ്റ്റേഷനിൽ വണ്ടിയെത്തിയപ്പോൾ സമയം രാത്രി ഏകദേശം പത്തുമണിയായിരുന്നു. അവർ അവശരായി. ചാത്തുപണിക്കർ എന്താണ് ചെയ്യേണ്ടതെന്നറിയാതെ വിഷമിച്ചു ആ സമയത്ത് സ്വാമിജി ആശ്രമത്തിൻെറ മുറിയിൽ കിടന്നു കുററിക്കാരൻ കോമപ്പൻെറ മകൻ ശങ്കരഭക്തനോട് സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. ആ യതിവര്യൻ പെട്ടെന്നെഴുന്നേററിരുന്നു ''ശങ്കരാ വടകരനിന്നും കുറച്ചു ഭക്തന്മാർ വന്നു റെയിൽവേസ്റ്റേഷനിൽ എന്തുചെയ്യണമെന്നറിയാതെ വലയുകയാണ്. അവരുടെ കൂട്ടത്തിൽ കുട്ടികളുമുണ്ട്. ഉടനെ അവരെ കൂട്ടിവരണം'' എന്നു പറഞ്ഞതുപ്ര

ക്കാരം ശങ്കര ഭക്തനും രണ്ടുമൂന്നു ശിഷ്യന്മാരും സ്റ്റേഷനിൽ ചെന്നു രാമാനന്ദസ്വാമികളെ ദർശിക്കുവാൻ വന്നവരാരാണെന്ന് തിരക്കി. അപ്പോൾ ചാത്തുപ്പണിക്കരും കുടുംബവും അവരുടെ ദയനീയാവസ്ഥ വിവരിച്ചു.

തന്റെ ഭക്തന്മാരുടെ കഷ്ടതകൾ അറിഞ്ഞു അവരെ പരിരക്ഷിക്കുവാൻ യോഗിവര്യർ എപ്പോഴും സന്നദ്ധരായിരുന്നു.

ഈ സംഭവം ചാത്തുപണിക്കർതന്നെ എന്നോട് നേരിട്ടു പറഞ്ഞതാണ്.

## പൊക്കായിഇളയപ്പനും കുറെ കക്കൊത്തികളും

സ്വാമികളുടെ ഒരുത്തമശിഷ്യനായ പടന്നയിൽ പൊക്കായി എന്ന ആരം മണ്ണൂരാശ്രമത്തിലെ കുറെ ശിഷ്യൻമാരോടൊപ്പം പുതുപ്പണം കരിമ്പനപ്പാലത്തിനടുത്തുകൂടി പോകുമ്പോരം മീത്തൽ കുഞ്ഞിരാമൻ എന്ന ഒരു പ്രമുഖവ്യാപാരി പൊക്കായി ഇളയപ്പൻ കുറെ കക്കൊത്തികളേയും കൂട്ടി (കാഷായവസ്ത്രത്തിൻെറ നിറം കൊണ്ടാണ് കക്കൊത്തികരം എന്നു പറഞ്ഞത്) ഭജനമഠത്തിലേക്ക് പോകുകയാണെന്ന് പുച്ഛരസത്തിൽ പറഞ്ഞു. അവർ കച്ചവടം ചെയ്യുന്ന പീടികയിൽ നിന്ന് കഷ്ടിച്ച് അര ഫർലോങ്ങ് ദൂരെയാണ് മഠം. പടന്നയിൽ പൊക്കായിയും സ്വാമിമാരും മഠത്തിലെത്തിക്കാണും. കുഞ്ഞിരാമന് എന്തെന്നില്ലാത്ത വെപ്രാളമായി. തനിഭ്രാന്ത്. പീടികയിലുള്ള സാധനങ്ങളെല്ലാം തച്ചുടച്ച് വലിച്ചെറിഞ്ഞു. ജനങ്ങരം അമ്പരന്നു. കുഞ്ഞിരാമൻ വീട്ടിലേക്കോടി അവൻെറ അടുത്തുചെല്ലുന്നവരെയെല്ലാം കല്ലെടുത്തെറിയാനും ചീത്ത പറയാനും തുടങ്ങി. നല്ല ശരീരശേഷിയുള്ള അവനെ കീഴടക്കുവാൻ യാതൊരു നിവൃത്തിയുമില്ലെന്ന് കണ്ടപ്പോരം കടത്തനാട്ട് കളരിസംഘത്തിലെ അഭ്യാസിയായ ദാമോദരൻ ഗുരുക്കളും മററുചില മെയ് സ്വാധീനമുള്ള നാട്ടുകാരും ചേർന്ന് അവനെ ചട്ടുകം മറിച്ച്

കെട്ടി. എനിക്ക് മണ്ണൂർ ആശ്രമത്തിലെ സ്വാമികളെ കാണണം നമസ്കരിക്കണം എന്നൊക്കെ അവൻ പറഞ്ഞുതുടങ്ങി. അവനെ ചട്ടുകം മറിച്ച് കെട്ടിയ നിലയിൽതന്നെ മണ്ണൂർ മഠത്തിൽ കൊണ്ടുപോയി.

സ്വാമികൾ കുഞ്ഞിരാമനെ കെട്ടഴിച്ചുവിടാൻ പറഞ്ഞു. അവൻെറ കെട്ടഴിച്ചുവിട്ടു. "കുഞ്ഞിരാമാ സജ്ജനങ്ങളെ നിന്ദിക്കരുത്" എന്നു പറഞ്ഞു സ്വാമി തൃപ്പാദങ്ങൾ ദിവ്യഔഷധമായ വിഭൂതി നൽകി. കുഞ്ഞിരാമന് സമനില വീണ്ടുകിട്ടി അതിനുശേഷം കുഞ്ഞിരാമൻ മണ്ണൂർ ആശ്രമത്തിലെയും പുതുപ്പണം ഭജനമഠത്തിലെയും ഒരു ഭക്തനായി മരണംവരെ വഴിപാടുകൾ കൊടുത്തുകൊണ്ടിരുന്നു.

## ടി. ഗോപാലൻവക്കീലിൻെറ മനപ്പരിവർത്തനവും പുതുപ്പണം ഭജനമഠത്തിൻെറ പുരോഗമനവും

ഒരു ദിവസം സ്വാമിജിയും ശിഷ്യൻമാരും വടകര ടി. ചാത്തുമാസ്റ്ററുടേയം, ഗോപാലൻവക്കീലിൻെറയും വീട്ടിൽ വന്നു കുറച്ചു ദിവസം താമസിച്ചു. സ്വാമികരം വന്നാൽ രാപകൽ ശിഷ്യന്മാരും ബന്ധുക്കളും വരുന്നതുകൊണ്ട് വാതിൽ രാത്രികാലങ്ങളിൽ അടക്കാറില്ലെന്ന് മുൻഅദ്ധ്യായത്തിൽ ചേർത്തിട്ടുണ്ടല്ലോ. സ്വാമികരം എട്ടോ പത്തോ ശിഷ്യന്മാരോടുകൂടിയാണ് വരിക പതിവ്. ചാത്തുമാസ്റ്റർക്ക് പരിമിതമായി മാത്രം വരവുള്ളതുകൊണ്ട് ചിലവുകളെല്ലാം നിർലോഭം ചെയ്തിരുന്നത് ഗോപാലൻവക്കീലായിരുന്നു. സ്വാമികരം വന്നാൽ എത്രതന്നെ ചെലവ് വന്നാലും അതു കോടതിയിൽനിന്നുതന്നെ വരവുണ്ടാകുമെന്ന് ഗോപാലൻവക്കീൽ പറയുന്നത് കേട്ടിട്ടുണ്ട്. വാസ്തവവും അതായിരുന്നു. എങ്കിലും വക്കീൽ സ്വാമികളെ വേണ്ടവിധം ബഹുമാനിക്കുകയോ ആരാധിക്കുകയോ ചെയ്തിരുന്നില്ല. സ്വാമികരം കുറേദിവസം താമസിച്ചു തിരിച്ചു മണ്ണൂരാശ്രമത്തിലേക്ക് പോകുമ്പോരം ഗോപാലൻവക്കീൽ സമ്മതം വാങ്ങാതേയും നമസ്കരിക്കാതേയും കോടതിയിൽ പോയി. സ്വാ

മികൾ പുറപ്പെട്ടു പോകുമ്പോൾ അതു സൂചിപ്പിച്ചു. ചാത്തുമാസ്റ്റർ അനുജൻ ചെയ്ത തെററിന്നു മാപ്പു പറഞ്ഞു. "സാരമില്ല മാസ്റ്ററെ ഗോപാലന്ന് അടുത്ത് മാററം വരും ഗോകുലബാലനായും, ബാലഗോപാലനായും, വൃന്ദാവനഗോപാലനായും, വേണുഗോപാലനായും, രാജഗോപാലനായും അറിയപ്പെടുന്നത് ഒരാൾ തന്നെയാണ്. അടുത്ത ഭാവിയിൽ മാസ്റ്റർക്ക് അതു മനസ്സിലാകും" ഗുരുദേവൻ ഇതു പറയുമ്പോൾ ഞാനുമടുത്തുണ്ടായിരുന്നു.

മാസങ്ങൾ ഏറെ വേണ്ടിവന്നില്ല ഗോപാലൻ വക്കീലിൻെറ ഭാര്യ തറമൽ ശാരദ പ്രസവിച്ചു. സുഖപ്രസവം. പതിമൂന്നാംദിവസം അപസ്മാരരോഗം പിടിപെട്ടു. തീരെ ബോധമില്ല. പല ഡോക്ടർമാരും ചികിത്സിച്ചു. രോഗം ഭേദമായില്ല അപസ്മാരരോഗചികിൽസാവിദഗ്ധനായപൂതെശങ്കരൻവൈദ്യരും പഠിച്ച പണികളെല്ലാം പ്രയോഗിച്ചു. ഒടുവിൽ നസ്യം ചെയ്യണമെന്നും നസ്യം ചെയ്താൽ ഏതെങ്കിലുമൊരവയവം ശേഷിയില്ലാതാകുമെന്നും മുൻകൂട്ടി പറഞ്ഞു. അപസ്മാരരോഗം പിടിച്ചു ബോധമില്ലാതെ കിടന്നു കഷ്ടപ്പെടുന്നതിലും ഭേദം നസ്യം ചെയ്യുന്നതാണ് നല്ലതെന്ന് തീർച്ചപ്പെടുത്തി. ഇടത്തെ കാലിനും കൈക്കും രോഗത്തിൻെറ പ്രത്യാഘാതമുണ്ടായി. പക്ഷെ കിടപ്പിലായില്ല. അവർ പ്രസവിച്ച കുട്ടിയെ 13ാം ദിവസം മുതൽ എടുത്തുവളർത്തിയത് എൻെറഅമ്മ തിരുമാലയായിരുന്നു. മകൾ നിർമ്മലക്ക് പന്ത്രണ്ട്വയസായപ്പോൾ എൻെറ അമ്മ നിര്യാതയായി. അതിനുശേഷമാണ് നിർമ്മല തൻെറ അച്ഛൻെറയും

അമ്മയുടേയും കൂടെ താമസം തുടങ്ങിയത് 1942 ലാണ് ശാരദ നിർമ്മലയെ പ്രസവിച്ചതും രോഗിയായതും. ഇതിന്നുശേഷം ഗോപാലൻ വക്കീലിന്ന് മനഃസ്സമാധാനമില്ലാതായി വക്കീലിന്ന് മനഃപരിവർത്തനം വന്നു. രാമാനന്ദാശ്രമത്തിൽച്ചെന്ന് സന്നിധിയിൽ അഭയം തേടുവാൻ വെമ്പി. അങ്ങിനെ വക്കീൽ സന്നിധിയിൽചെന്ന് സാഷ്ടാംഗം നമസ്കരിച്ചു. "ഗോപാലൻ വക്കീലാണോ വന്നത്. ഗോപാലാ നിനക്ക് മനഃസ്സമാധാനമില്ലെന്ന് ഞാനറിയുന്നു. നിന്റെ അച്ഛനും മററുചില ഭക്തൻമാരും കൂടി സ്ഥാപിച്ച പുതുപ്പണം ഭജനമഠം ഇന്ന് അനാഥാവസ്ഥയിലാണ് നീ പോയി അത് പുനരുദ്ധീകരിക്കുക" അതുകേട്ടപ്പോഠം ഗോപാലൻ വക്കീൽ ജനങ്ങഠംക്ക് അമ്പലങ്ങളിലും മഠങ്ങളിലും ആശ്രമങ്ങളിലും വിശ്വാസം കുറഞ്ഞുവരികയാണെന്ന് പറഞ്ഞു. "ഇല്ല ഗോപാലാ, പുതുപ്പണം ഭജനമഠത്തിൽ സൂര്യൻ ഉദിച്ചിരിക്കയാണ് അതിന്റെ പുനരുദ്ധാരണം നീ ഉടനെ നടത്തണം. ഒരു വിഘ്നവും ഉണ്ടാവില്ല" ഗുരുദേവൻ അതുപറഞ്ഞുകൊണ്ട് താൻ ഇരുന്നിരുന്ന പത്തായത്തിന്റെ മുകളിൽ നിന്നിറങ്ങി വക്കീലിന്റെ തലയിൽകൈവെച്ചു. ഒരഭൂതപൂർവ്വമായ പ്രഭ വക്കീലിന്നനുഭവപ്പെട്ടു. താൻ നിൽക്കുന്നത് ഗുരുദേവന്റെ മുമ്പിലാണെന്ന് മനസ്സിലാവാത്ത ഒരു സ്ഥിതിവിശേഷം സംജാതമായി ജ്യോതിപ്രഭ കൂടിക്കൂടി വന്നതോടുകൂടി വക്കീൽ ഒന്നും തിരിയാത്തമട്ടിൽ ഭയവിഘ്നനായി വിറച്ചുകൊണ്ട് സ്വാമികളുടെ പാദങ്ങളിൽ വീണു. ഒന്നും സംസാരിക്കുവാൻ സാധിച്ചില്ല. ഒരസാധാരണ ശക്തിയുടെ മുമ്പിലാണ്താൻവീണുനമസ്കരിക്കുന്നതെന്ന്അനുഭ

വപ്പെട്ടു. "ഗോപാലാ ഭയപ്പെടേണ്ട ഞാൻ നിർദ്ദേശി ച്ച കാര്യം നീ ഉടനെ പോയി ചെയ്യുക" എന്നുകൽപ്പി ച്ചനുഗ്രഹിച്ച് എഴുന്നേൽപ്പിച്ചു.

സ്വാമി തൃപ്പാദങ്ങളുടെ ആജ്ഞപ്രകാരം പുതു പ്പണം ഭജനമഠത്തിൽ ഒരു പരിവർത്തനംതന്നെ കുറഞ്ഞ കാലംകൊണ്ട് വക്കീൽ മുൻകൈയെടുത്ത് വരുത്തി. ഒരു കമ്മിററി രൂപീകരിച്ചു. മഠം രജിസ്ററർ ചെയ്തു. ശ്രീ പാലോളിക്കണ്ടി കൊറുമ്പൻ ഒരു പ്രസംഗ മണ്ഡപത്തിന്റെ സ്ഥലം ദാനം ചെയ്തു. കൂടാതെ മഠത്തിന്റെ കിഴക്കു വശത്ത് രാമാനന്ദാശ്രമ മെടുക്കുവാൻ പ്രത്യേക സ്ഥലവും നൽകി. ഭക്ത ജനങ്ങളുടെ അകമഴിഞ്ഞ സഹായസഹകരണത്താൽ പ്രസംഗമണ്ഡപവും രാമാനന്ദാശ്രമവും ഉയർന്നു

ഭക്തിനിർഭരമായ അന്തരീക്ഷത്തോടുകൂടി അ ഞ്ചുദിവസം ശിവരാത്രി മഹോത്സവം കൊണ്ടാടി. ഭക്തജനങ്ങൾ കൂടുതൽ കൂടുതൽ വരാൻ തുടങ്ങി പൂജകൾ മുടങ്ങാതെ നടന്നു. ആദ്ധ്യാത്മികമായ പ്രസംഗങ്ങൾ സംഘടിപ്പിച്ചു. കൂടാതെ ഹരികഥ, കഥാപ്രസംഗം എന്നിവ ഇടയ്ക്കിടക്ക് നടത്തിക്കൊ ണ്ടിരുന്ന. എല്ലാം ഭക്തിവിഷയങ്ങൾ മാത്രം. വിദ ഗ്ധരായ നാദസ്വരകച്ചേരിക്കാർ പാലക്കാട്ട്നിന്നും, തെന്നപട്ടണത്തുനിന്നും മററും വന്നു ശിവരാത്രിമ ഹോത്സവവേളയിൽ മത്സരിച്ച് പട്ടും വളയും പൊന്നാടയും വാങ്ങി അഞ്ചുദിവസം ശിവരാത്രി മഹോത്സവം കൊണ്ടാടപ്പെട്ടതുകൊണ്ട് വടകരക്കാർ ക്ക് പുറമെ കോഴിക്കോട് മുതൽ കണ്ണൂര് വരെയുള്ള പരസഹസ്രം ഭക്തജനങ്ങൾ ഭജനമഠം സന്ദർശിച്ചു. ഉത്സവകാലങ്ങളിൽ സർക്കസ്സ് കൂടാരങ്ങൾ, കാഴ്ച ബംഗ്ലാവ്, മൃഗപക്ഷിപന്നഗശാലകൾ മുതലായ കാഴ്

ചവസ്തുക്കൾ ടിക്കററ് വെച്ച് പ്രദർശിപ്പിക്കാറുണ്ടെ ന്ന് പറഞ്ഞാൽ ആ ഉത്സവാന്തരീക്ഷം വായനക്കാർക്ക് ഊഹിക്കാമല്ലോ.

ഭജനമഠത്തിൻെറ പുരോഗതിയും പരിവർത്തന വും കണ്ട വടകരയിലെയും പ്രാന്തപ്രദേശങ്ങളിലെ യും ജനങ്ങൾ സന്തോഷിച്ചു. സന്നിധിയിൽനിന്നു നിർദ്ദേശങ്ങൾ വാങ്ങിക്കൊണ്ടാണ് ഭജനമഠത്തിൻെറ പു നരുദ്ധാരണകർമ്മം നിർവ്വഹിച്ചത്. ടി ഗോപാലൻ വക്കീലിൻെറയും മഠം കമ്മിററിയുടേയും അശ്രാന്ത പ രിശ്രമത്താലാണ് മഠത്തിന്ന് നവജീവൻ കൈവരിക്കു വാൻ കഴിഞ്ഞത്. സ്വാമിതൃപ്പാദങ്ങളുടെ അനുഗ്രഹ മുള്ളപ്പോൾ എന്താണ് സാധിക്കാത്തത്.

ഗോപാലൻ വക്കീലിൻെറ മരണശേഷം അദ്ദേഹ ത്തിൻെറ മകൻ ടി. മോഹൻദാസ്‌വക്കീൽ കുറച്ചുകാലം മഠം പ്രസിഡണ്ടായിരുന്നു. അതിനുശേഷം പുതിയ കമ്മിററികൾ രൂപീകരിക്കപ്പെട്ടു. പുതുപ്പണത്തുകാ രായ രാഘുട്ടിമാസ്ററർ, പുതിയവളപ്പിൽ കുമാരൻ ഇൻസ്പെക്ടർ,പൂതൈ കൃഷ്ണൻവൈദ്യർ എന്നീ ഭ ക്തജനങ്ങളുടെ നേതൃത്വത്തിൽ ഓടിട്ട നടപ്പാതയും, വെപ്പുപുരയും വിളക്കുമാടവും നിർമ്മിച്ചു. ഹേമ രാജ് എന്ന ഭക്തൻ ഒരു വലിയ ഓട്ടുവിളക്കും തറയും സംഭാവനചെയ്തു കരിമ്പനപ്പാലത്തുള്ള ഭക്തന്മാ രായ മരക്കച്ചവടക്കാർ തങ്ങളാലാവും വിധം മരവും ഓടും സംഭാവനചെയ്തു

ഈ ഭജനമഠത്തിലെ ഗുരുചൈതന്യത്തെ പൂജ ചെ യ്തു പരിപോഷിപ്പിച്ച സർവ്വശ്രീ പടന്നയിൽ പൊ

ക്കായി, കുററിക്കാരൻ കോമപ്പക്കുറുപ്പിൻെറ മകൻ ശങ്കരൻ, പാലോളിക്കണ്ടിയിൽ ഗോവിന്ദസ്വാമിഭക്തൻ കണ്ണൻ, അക്കംവീട്ടിൽ കുഞ്ഞിക്കണ്ണൻ എന്നിവരെഇവിടെ സ്മരിക്കട്ടെ. ഒപ്പം ഈ പൂജാരികൾക്ക് വേണ്ടതായ സഹായങ്ങൾ ചെയ്തുകൊടുത്ത തോട്ടോളിത്താഴകുനിയിൽ ഗോപാലൻ എന്ന ഭക്തനെയും.

1983 ജനവരി 8, 9 തിയ്യതികളിൽ പുതുപ്പണം ഭജനമഠത്തിൽ വെച്ച് ഒരു താംബൂലപ്രശ്നം നടത്തി അതിൽനിന്ന് തെളിഞ്ഞുവന്ന ചില അത്ഭുത സംഗതികൾ താഴെ ചേർക്കുന്നു.

ഏതാണ്ട് 400 കൊല്ലങ്ങൾക്കപ്പുറം ഇന്നത്തെ മഠം നിൽക്കുന്ന സ്ഥലം ഒരു പുണ്യഭൂമിയായിരുന്നു. ബ്രാഹ്മണർ അധിവസിച്ച ഈ സ്ഥലം പിന്നീട് രാജാക്കൻമാരുടെ കൈവശത്തിലായിതീർന്നു. നാട്ടുരാജാക്കൻമാരിൽനിന്നും ഈ സ്ഥലം തദ്ദേശവാസികളുടെ അധീനതയിലായി തീർന്നു. ശ്രീരാമാനന്ദഗുരുദേവൻ ഭജനമഠം സ്ഥാപിച്ച ഈ പുണ്യഭൂമി പണ്ടുപണ്ടേ ദൈവചൈതന്യമുള്ള പ്രദേശം തന്നെയാണെന്ന് പ്രശ്നത്തിൽ തെളിഞ്ഞിരുന്നു.

ചരിത്രസത്യങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ പ്രശ്നത്തിൽ ഉരുത്തിരിഞ്ഞതെല്ലാം പരിപൂർണ്ണ സത്യമായിതന്നെ എല്ലാവർക്കും ബോദ്ധ്യമായി.

ഒരു ക്ഷേത്രത്തിനുള്ള എല്ലാ ശക്തിയും ഈ ഭജനമഠത്തിനുണ്ടെന്നും ശ്രീരാമാനന്ദഗുരു സാന്നിദ്ധ്യത്തിൽ ദക്ഷിണാമൂർത്തി ചൈതന്യമാണ് ഇവിടെ ആ

ർജജിച്ചിട്ടുള്ളതെന്നും അതുകൊണ്ട് ക്ഷേത്രപ്രതിഷ്ഠ നടത്താവുന്നതാണെന്നും താംബൂലപ്രശ്നത്തിൽ തെളിഞ്ഞിരുന്നു.

താംബൂലപ്രശ്നം നടത്തുവാൻ ശ്രീ കോരമ്പററ നാരായണൻനമ്പൂതിരിയുടെ കൂടെ വെള്ളികുളങ്ങര ശ്രീ ഗോവിന്ദപണിക്കരും, കണ്ണങ്കുഴിയിൽ ശ്രീ നാരായണക്കുറുപ്പും സന്നിഹിതരായിരുന്നു.

താംബൂലപ്രശ്നത്തിൽ പ്രതിപാദിച്ചപ്രകാരം ക്ഷേത്രപ്രതിഷ്ഠനടത്തുവാൻ അന്നത്തെ കമ്മററി പ്രതിജ്ഞാബദ്ധരായിത്തീർന്നു. ഭജനമഠം മെമ്പർമാരുടെയും പൊതുജനങ്ങളുടേയും സംയുക്തയോഗം വിളിച്ചുകൂട്ടി. അന്നത്തെ ഭാരവാഹികളായ ശ്രീ കെ. ബാലൻ (പ്രസിഡണ്ട്) ശ്രീ പി അച്ചുതൻ (സിക്രട്ടരി) ശ്രീ സി. ചന്ദ്രൻ (ഖജാൻജി) എന്നിവരുമുൾപ്പെടെ പുതുപ്പണം ഭജനമഠം നവീകരണക്കമ്മിററി എന്ന പേരിൽ ഒരു കമ്മിററി രൂപീകരിച്ചു. നവീകരണക്കമ്മിററി ഭാരവാഹികളായി ശ്രീ പാലോളിക്കണ്ടിയിൽ കണ്ണൻ (പ്രസിഡണ്ട്) ശ്രീ കണ്ണങ്കുഴിയിൽ നാരായണക്കുറുപ്പ്, ശ്രീ മണലിൽ മാധവനാചാരി (വൈസ്പ്രസിഡണ്ടുമാർ) ശ്രീ എൻ.ശ്രീധരൻ (സിക്രട്ടരി) ശ്രീ വി. രാമചന്ദ്രൻ, ശ്രീ. പി. കെ. ബാലൻ (ജോ. സിക്രട്ടിമാർ) ശ്രീ പി കെ. രാഘവൻ (ഖജാൻജി) എന്നീ ഔദ്യോഗിക ഭാരവാഹികളും നവീകരണക്കമ്മിററി അംഗങ്ങളും ഒത്തൊരുമിച്ച് പ്രവർത്തിച്ചു.

ക്ഷേത്രമാക്കി മാററുന്നതിൽ കൂടുതൽ വിചിന്തനം ചെയ്യാൻ 1986 ജൂൺ 2, 3 തിയ്യതികളിൽ പയ്യന്നൂർ

ശ്രീ നാരായണപൊതുവാളുടെ നേതൃത്വത്തിൽ മഠത്തിൽവെച്ച് ഒരു സ്വർണ്ണപ്രശ്നം നടത്തി. ഒട്ടധികം ഭക്തൻമാർ അതിൽ പങ്കുകൊണ്ടു. സന്നിധിയിലെ ആചാര്യന്മാരുമുണ്ടായിരുന്നു.

ഗുരുദേവസാന്നിദ്ധ്യവും ശക്തിയും ഈ പുണ്യസ്ഥലത്ത് സന്നിവേശിച്ചിരിക്കയാണെന്നും ദക്ഷിണാമൂർത്തി സങ്കല്പമായി ശിവലിംഗം പ്രതിഷ്ഠിക്കാമെന്നും മണ്ണൂർ സന്നിധിയിലെ ആചാര്യന്മാരുടെ സാന്നിദ്ധ്യത്തിൽ എല്ലാ കർമ്മങ്ങളും നടത്താമെന്നും, നിത്യകർമ്മങ്ങളോടൊപ്പം വിശേഷദിവസങ്ങളിൽ ആഘോഷങ്ങളും, അന്നദാനവും നടത്തിക്കാമെന്നും ആ സ്വർണ്ണപ്രശ്നത്തിൽ പ്രത്യേകം എടുത്തുപറഞ്ഞു

പുതുപ്പണം ഭജനമഠം സ്ഥാപിച്ചതുമുതൽ ശ്രീമാന്മാർ തയ്യുള്ളതിൽ നാരായണൻ (പരേതൻ) മക്കൾ ടി, ബാലനും സഹോദരന്മാരും സാധുഭിക്ഷ ചെയ്യുന്നതിൽ ബദ്ധശ്രദ്ധരാണ്. കൂടാതെ ജയന്തി, മഹാശിവരാത്രി എന്നീ വിശേഷദിവസങ്ങളിൽ അന്നദാനം ചെയ്യുവാൻ എല്ലാ സഹായസഹകരണങ്ങളും ഇവർ ചെയ്യാറുണ്ട്.

സ്വർണ്ണപ്രശ്നത്തിൽനിന്ന് അറിവായ പ്രകാരം മഠം ക്ഷേത്രമാക്കി മാററുന്നതിൽ കമ്മററി ഉൽസുകരായി. സ്വർണ്ണപ്രശ്നം കഴിഞ്ഞ് രണ്ടാംദിവസം മഠം സിക്രട്ടരീ ശ്രീമാന്മാർ പി. അച്ചുതൻമാസ്റ്ററും നവീകരണകമ്മററി സിക്രട്ടരി എൻ. ശ്രീധരനുംകൂടി രാത്രി ഏകദേശം 9 മണിക്ക് മഠത്തിൻെറ പടിഞ്ഞാറ് വശത്തുള്ള വയലിൽകൂടി പോകുമ്പോാം ശ്രീ അച്ചുതൻമാസ്റ്റർ

മഠത്തിലേക്ക് നോക്കുവാനിടയായി. മഠം ക്ഷേത്രമാക്കി മാററിയാലുണ്ടാകുവാനിടയുള്ള മായാമോഹിതമായ കാഴ്ച നറുംനിലാവിൽ കണ്ടു. ശ്രീ അച്ചുതൻ മാസ്റ്റർ ശ്രീധരനോട് മഠത്തിൻെറ ഭാഗത്ത് നോക്കുവാൻ പറഞ്ഞു. അദ്ദേഹവും അതേ കാഴ്ച കണ്ടു. ഗുരുദേവൻ തന്നെ ക്ഷേത്രം എങ്ങിനെയാണ് പണിയേണ്ടതെന്ന് കാണിച്ചുകൊടുത്തതായിരിക്കാം. ഇരുവരും പുളകംകൊണ്ടു. പണിതീർന്നപ്പോൾ ഇരുവരും കണ്ട അതേ രൂപവും കാഴ്ചയുമാണ് ക്ഷേത്രത്തിന്നുണ്ടായതും.

ക്ഷേത്രത്തിൻെറ പണിതീർന്ന ഒടുവിൽ ആ സുദിനം ഗുരുദേവൻെറ അനുഗ്രഹാശിസ്സുകളോടെ വന്നുചേർന്നു. ഗുരുസന്നിധിയിലെ ഇന്നത്തെ മഠാധിപതി ബ്രഹ്മശ്രീ മാധവാനന്ദസ്വാമികളുടെ സമ്മതപ്രകാരം ട്രസ്ററിയിൽപെട്ട ബ്രഹ്മശ്രീ പരമേശ്വരാനന്ദസ്വാമികൾ, ബ്രഹ്മശ്രീ രാമാനന്ദസരസ്വതിസ്വാമികൾ, ബ്രഹ്മശ്രീ വേലായുധാനന്ദസ്വാമികൾ എന്നീ മഹത്തുക്കളുടെ തൃക്കൈകളാൽ 1987 ഫിബ്രവരി 2-ാം-തിങ്കളാഴ്ച രാവിലെ 7–45നും 9–15നുമിടയിലുള്ള കുംഭരാശി ശുഭമുഹൂർത്തത്തിൽ സച്ചിദാനന്ദസ്വരൂപമായി ഗുരുദേവശക്തിയാൽ പ്രശോഭിതമായ ദക്ഷിണാമൂർത്തി സങ്കല്പമായ ശിവലിംഗപ്രതിഷ്ഠാകർമ്മം നിർവ്വഹിക്കപ്പെട്ടു. അതിന്നുശേഷം ത്രികാലപൂജയും എല്ലാ തിങ്കളാഴ്ചയും വിശേഷാൽ പൂജയും മുടങ്ങാതെ നടത്തിവരുന്നു.

ശ്രീ ടി ഗോപാലൻവക്കീൽ മഠം പ്രസിഡണ്ടായിരുന്ന കാലത്ത് അദ്ദേഹത്തിനും മെമ്പർമാർക്കും പുതു

പ്പണം ഭജനമഠം ശിവലിംഗപ്രതിഷ്ഠ നടത്തി ഒരു ക്ഷേത്രമാക്കണമെന്ന് തോന്നി. അതേ സമയംതന്നെ പുതുപ്പണത്ത് സിദ്ധാന്തപുരത്തുള്ള ഒരു ശിവലിംഗം പുതുപ്പണം ഭജനമഠത്തിലേക്ക് കൊടുക്കാമെന്നു അവിടുത്തെ ഊരാളൻ തങ്ങൾ (സുപ്രസിദ്ധ പടയാളിയായ തച്ചോളി ഒതേനന്റെ പിൻഗാമി–നായർ) ഗോപാലൻവക്കീലിനോട് വാഗ്ദത്തം ചെയ്തു. ലക്ഷണമുള്ളതും വളരെ പഴക്കം ചെന്നതുമായ ശിവലിംഗം. വക്കീൽ രാമാനന്ദാശ്രമത്തിൽ ചെന്നു കാര്യമുണർത്തിച്ചു. ''ഗോപാലാ ഇപ്പോൾ നിങ്ങൾ അതിനെപ്പററി ചിന്തിക്കണ്ട ആ ശിവലിംഗത്തിന്റെ അരിഷ്ടം കഴിഞ്ഞിട്ടില്ല. ഇപ്പോൾ അതുള്ള ദിക്കിൽ തീ പിടിക്കും. പുതുപ്പണം ഭജനമഠത്തിൽ ഇന്നുതൊട്ട് മുപ്പത്തിയൊമ്പതു കൊല്ലം കഴിഞ്ഞാൽ ശിവലിംഗപ്രതിഷ്ഠ നടക്കും.''

ഗുരുദേവൻ അന്നു പ്രവചിച്ച പ്രകാരം മുപ്പത്തിയൊമ്പതു കൊല്ലങ്ങൾക്കുശേഷം 1987 ഫിബ്രവരി 2-ാംനു- പുതുപ്പണം ഭജനമഠത്തിൽ ദക്ഷിണാമൂർത്തി സങ്കല്പമായ ശിവപ്രതിഷ്ഠ നടന്നു.

## ഗോവിന്ദവാരിയരും സപ്താഹവും

ഗോവിന്ദവാരിയർ ഒരു പണ്ഡിതനും സ്വാമി തൃപ്പാദങ്ങളുടെ ഭക്തനുമായിരുന്നു ഭാഗവതപാരായണത്തിലും മററും സമർത്ഥനായതിനാൽ ഗുരുദേവൻ വാരിയരെ കൊണ്ട് മൂന്ന്നാല് ദിവസം ഭാഗവതം വായിപ്പിച്ചു. വാരിയർ സപ്താഹവായനക്ക് തനിക്ക് കോഴിക്കോട്ട് പോകണമെന്ന് പറഞ്ഞപ്പോൾ വടകര നിന്ന് വക്കീലും മററും വരുന്നുണ്ട് വടകര പോയി സപ്താഹം വായിക്കുവാൻ ഏർപ്പാട് ചെയ്യാമെന്നും അതിനാൽ ഇന്ന് കോഴിക്കോട്ട് പോകേണ്ട എന്നും ഗുരുദേവൻ കൽപ്പിച്ചു. കോഴിക്കോട്ട് സപ്താഹം മുൻകൂട്ടി നിശ്ചയിച്ചതാണെന്നും അതിനാൽ പോകാതെ നിവൃത്തിയില്ലെന്നും പറഞ്ഞു സ്വാമിജിയോട് ഒരുവിധത്തിൽ സമ്മതവും വാങ്ങി കോഴിക്കോട്ടേക്കുപോയി വക്കീലിന്നും നാല് ഭക്തൻമാർക്കും ഊൺ വെക്കണമെന്ന് ആ യതിവര്യൻ ചിൽപ്രകാശാനന്ദസ്വാമികളോട് മുൻകൂട്ടി പറഞ്ഞിരുന്നു ഏകദേശം രണ്ടുമണിയായപ്പോൾ വക്കീലും മററ് നാലുപേരും ഒരു ജീപ്പിൽ ഗുരുദേവൻ പ്രവചിച്ച പ്രകാരം ആശ്രമത്തിലെത്തി.

വാരിയർ കോഴിക്കോട്ട് ചെന്ന് സപ്താഹത്തി

ന്റെ കാര്യം ആരാഞ്ഞപ്പോൾ മറ്റൊരാൾ സപ്താഹം നടത്തുകയാണെന്നുകണ്ടു ഗുരുദേവൻ ഇപ്പോൾ കോഴിക്കോട്ടേക്ക് പോകേണ്ട എന്നുപറഞ്ഞത് ആ ഭക്തന് ഓർമ്മവന്നു. ആ യതിവര്യന്റെ ഇഷ്ടം വടകരവെച്ച് സപ്താഹം വായിക്കണമെന്നായിരുന്നുവെന്ന് വാരിയർക്ക് മനസ്സിലായി വാരിയർ വടകരക്കുപുറപ്പെട്ടു പുതുപ്പണം ഭജനമഠത്തിൽ ചെല്ലുമ്പോൾ വക്കീലും ചില കമ്മിററി മെമ്പർമാരും അവിടെയുണ്ടായിരുന്നു ഗോപാലൻവക്കീൽ "വാരിയർ ആയിരിക്കാം അല്ലേ" എന്ന് ചോദിച്ചപ്പോൾ "അതെ എങ്ങിനെ മനസ്സിലായെന്നറിഞ്ഞില്ല" എന്ന് വാരിയർ പറഞ്ഞു. തലേദിവസം ഗുരുദേവൻ വടകരയിൽ പോയി വായിക്കുവാൻ പറഞ്ഞ വിവരം അറിയിച്ചു. വാരിയർ അത്ഭുതപ്പെട്ടു. മഹാന്മാരുടെ വാക്ക് തെററി നടക്കുന്നതിന്റെ ഫലമോർത്ത് തപിച്ചു. വടകര ഒരു മാസത്തോളം ഭാഗവതവായന നടത്തി. അദ്ദേഹം പിന്നീട് ഗൃഹസ്ഥാശ്രമം വെടിഞ്ഞു സന്യാസിയായി.

ഇങ്ങിനെയൊരനുഭവം എനിക്കുണ്ടായേക്കുമായിരുന്നു. ഞാൻ 1944ൽ മിലിററിയിൽനിന്ന് ലീവിന്നു വന്നപ്പോൾ സ്വാമിഗുരുതൃപ്പാദങ്ങളെ ദർശിക്കുവാൻ ആശ്രമത്തിൽ പോയി. അവിടെ ഉണ്ടായ ഒരു സംഭവം ഇവിടെ സൂചിപ്പിക്കാം. ഗുരുദേവനെ നമസ്കരിച്ച് ദക്ഷിണയും കൊടുത്ത് എന്റെ കൂടെയുണ്ടായിരുന്ന കൃഷ്ണൻകുട്ടിനായരും ഞാനും പാലക്കാട്ടേക്ക് പോകണമെന്നു ഗുരുദേവനോടുണർത്തിച്ചു "ഊണ് കഴിച്ചിട്ട് പോയ്ക്കോ നാരായണാ" എന്നു കല്പിച്ചു. ചിൽപ്രകാശാനന്ദസ്വാമികളും, [illegible]

രത്തിൽ മുറിയിലുണ്ടായിരുന്നു. ‘‘സ്വാമി, ഞങ്ങൾക്ക്’’ ....... എന്നു പറയുമ്പോഴേക്കും എൻെറ അടുത്ത് നിന്നിരുന്ന ചിൽപ്രകാശാനന്ദസ്വാമികൾ എന്നെ നോക്കി ഉടനെ അദ്ദേഹത്തിൻെറ വായ പൊത്തി ഒന്നും പറയരുത് എന്ന് ആഗ്യം കാട്ടി. ഞങ്ങൾക്ക് ഇപ്പോൾ ഊണ് വേണ്ട. പാലക്കാട്ട്നിന്ന് കഴിച്ചോളാം, എന്ന് പറയുവാനാണ് ഞാനുദ്ദേശിക്കുന്നതെന്ന് മനസ്സിലാക്കിയ ചിൽപ്രകാശാനന്ദസ്വാമികൾ സ്വാമിജി പറയുന്നത് നിഷേധിക്കരുത് എന്ന് തൻെറ വായപൊത്തി ആഗ്യം കാണിച്ചുതന്നതായിരുന്നു. ഗുരുകൽപനപോലെ ഊണ് കഴിച്ചു പോകാമെന്നു പറഞ്ഞപ്പോൾ ഗുരുദേവൻ ചിരിച്ചു. ആ മഹാത്മാവിന്ന ചിൽപ്രകാശാനന്ദസ്വാമികൾ വായപൊത്തി ആഗ്യം കാണിച്ചത് അറിയുവാൻ സാധിക്കാത്ത ആളാണോ ? ഞാൻ ഊണ് കഴിക്കുവാൻ ഇരുന്നപ്പോൾ ചിൽപ്രകാശാനന്ദസ്വാമികൾ ‘‘ഗുരുദേവൻെറ മഹൽസിദ്ധികളെപ്പററി ചെറുപ്പം മുതൽ ചിലതെല്ലാം അറിഞ്ഞിട്ടും ഊണ് വേണ്ടാ എന്നു പറഞ്ഞാൽ ആ ഊണ് കഴിക്കുവാൻ ആശ്രമത്തിലേക്ക് മടങ്ങിവരേണ്ടിവരികയില്ലേ നാരായണാ’’ എന്നു പറഞ്ഞു. ഞാൻ ക്ഷമാപണം ചെയ്തു

## വിഷംതീണ്ടിയ സ്ത്രീയെ രക്ഷിച്ചത്

മണ്ണൂർ ദേശക്കാരൻ ദാമോദരൻ നായരുടെ സഹോദരിയെ ഒരു വിഷപ്പാമ്പ് കടിച്ചു. വിഷമിറക്കുവാൻ വിഷഹാരികൾ കഴിയുന്നതെല്ലാം ശ്രമിച്ചിട്ടും വിഷബാധ ഒഴിയാതിരുന്നപ്പോൾ മരിച്ചനിലയിൽ അവസാനമെന്നോണം രാമാനന്ദാശ്രമത്തിലേക്ക് കൊണ്ടുപോയി. ഗുരുദേവൻ വിഷം തീണ്ടിയ ഒരു സ്ത്രീയെ കൊണ്ടുവരുന്നുണ്ടെന്ന് മുൻകൂട്ടി പ്രവചിച്ചിരുന്നു.

ബോധമററ് മരിച്ചനിലയിൽ കിടക്കുന്ന സ്ത്രീയെ സുബ്രഹ്മണ്യക്ഷേത്രത്തിന്റെ മുൻവശം കിടത്തുവാൻ ഗുരുദേവൻ നിർദ്ദേശിച്ചു ഗുരുദേവൻ തന്റെ തൃക്കൈകളാൽ ആ പ്രജ്ഞയററുകിടക്കുന്ന സ്ത്രീയുടെ മൂർദ്ധാവിൽ തലോടി. ശിഷ്യൻ ഗോവിന്ദകേതനെ വിളിച്ചു ഗരുഡൻ ആകാശത്തിൽ പറക്കുന്നുണ്ടോ എന്നു നോക്കുവാൻ കൽപ്പിച്ചു. ആകാശത്തിൽ ഗരുഡൻ വട്ടമിട്ട് പറക്കുന്നതായറിഞ്ഞപ്പോൾ നുറുക്കരിയിട്ട് കഞ്ഞ വെക്കുവാൻ നിർദ്ദേശിച്ചു. കഞ്ഞി തയ്യാറായപ്പോൾ ആ യതിവര്യൻ തന്നെ സ്ത്രീയെ തട്ടിവിളിച്ചു കഞ്ഞികുടിച്ചുകൊള്ളുവാൻ കൽപ്പിച്ചു. അത്ഭുതമെന്നുപറയട്ടെ 4 ദിവസത്തോളം പ്രജ്ഞയററു മരിച്ചനിലയിൽ കിടന്നിരുന്ന സ്ത്രീ കണ്ണുകൾ തുറന്നു എഴുന്നേററിരുന്നു. ഗുരുദേവൻ തൃക്കൈകളാൽ കൊടുത്തിരുന്ന കഞ്ഞികുടിച്ചു വിഷബാധയകന്നു.

ദാമോദരൻനായർ പിന്നീട് ശിഷ്യപദം സ്വീകരിച്ച് ദാമോദരാനന്ദ സ്വാമികളായി 2 കൊല്ലംമുമ്പാണ് ബ്രഹ്മശ്രീ ദാമോദരാനന്ദസ്വാമികൾ സമാധിയായത്.

## സിദ്ധയോഗിയുടെ വേഷംകെട്ടിവന്ന മുസൽമാൻ

മണ്ണൂരാശ്രമത്തിൽ ഒരു ദിവസം ഒരു സ്വാമി ചെന്നു. കാഷായവസ്ത്രം, രുദ്രാക്ഷമാല, ഭസ്മലേപനം, യോഗദണ്ഡ്, കമണ്ഡലം എന്നുവേണ്ട ഒരു യതിവര്യനാണെന്ന് തോന്നിപ്പിക്കുന്ന എല്ലാ ഭൗതിക വസ്തുക്കളും അദ്ദേഹം ധരിച്ചിരുന്നു. മുസൽമാനായ അയാൾ സന്യാസിയുടെ കള്ളവേഷം ധരിച്ചുവന്നതാണെന്ന് മനസ്സിലാക്കിയ ഗുരുദേവൻ ഈ കള്ളവേഷം കെട്ടി നടക്കേണ്ട ആവശ്യമില്ലെന്നും ഉടനെ ആശ്രമം വിട്ടുപോകണമെന്നും നിർദ്ദേശിച്ചു.

അതേസമയം സന്നിധിയെ ബഹുമാനിക്കുകയും ആരാധിക്കുകയും ചെയ്യുന്ന നിരവധി മുസ്ലീമുകളുണ്ട്. ചിലർ ഹജ്ജിനുപോകുമ്പോൾ ഗുരുദേവൻെറ അനുഗ്രഹം വാങ്ങിപോവുക പതിവായിരുന്നു. മണ്ണാർക്കാട്ടുകാരൻ വീരാൻ മൗലവി എന്ന ഒരു മുസ്ലീംഭക്തന് സ്വാമികൾ പഞ്ചാക്ഷരമന്ത്രം ഉപദേശിക്കുകയും ശ്രവണം കൊടുത്തതായും ഇന്നും ചില ഭക്തൻമാർ പറയുന്നതുകേൾക്കാം. മണ്ണൂരാശ്രമത്തിൻെറ പരിസരത്തുള്ള മുസ്ലീംകൾ സ്വാമികളെ ആരാധിക്കുകയും ബഹുമാനിക്കുകയും മാത്രമല്ല മണ്ണൂർ ദേശത്തിൻെറ

ഭാഗ്യംകൊണ്ടാണ് ഇങ്ങിനെയൊരു പൈകമ്പർ – യതിവര്യൻ ആ ദേശത്ത് പിറക്കുവാൻ ഇടയായതെന്നും അന്നുമിന്നും ജനങ്ങൾ പറയാറുണ്ട്. മഠത്തിൽ മുസ്ലീംകൾക്ക് പ്രവേശനം നിഷേധിച്ചിട്ടില്ലെന്ന് മാത്രമല്ല. ഇന്നും അവിടെ ചിലർ ദേഹദണ്ഡം ചെയ്യുന്നതായി കാണാം. അതുപോലെ കൃസ്ത്യാനികളും ദർശനത്തിനു വന്ന് അനുഗ്രഹാശിസ്സുകൾ വാങ്ങിപ്പോയിട്ടുണ്ട്.

# പുതുപ്പണത്തുകാരൻ തോട്ടോളിരാമനും സ്വാമികളും

പുതുപ്പണത്തുകാരൻ തോട്ടോളി രാമൻ എന്ന പുകയില കച്ചവടക്കാരൻ പാലക്കാട്ട് പുകയില വാങ്ങാൻ പോകുന്നവഴി ഗുരുദേവനെ ദർശിക്കുവാൻ മണ്ണൂരാശ്രമത്തിൽ ചെന്നു. സ്വാമിതൃപ്പാദങ്ങളെ നമസ്കരിച്ച ശേഷം പാലക്കാട്ടേക്കുള്ള ബസ്സിന്ന് പോകാൻ തുനിഞ്ഞു. ആദ്യം ഗുരുവായൂരേക്ക് പോയാൽ മതിയെന്ന് ഗുരുദേവൻ കല്പിച്ചു. അതനുസരിച്ച് രാമൻ ഗുരുവായൂരിലേക്ക് പോയി. രാമൻ പാലക്കാട്ടേക്ക് പോകാൻ ഉദ്ദേശിച്ച ബസ്സ് ഒരപകടത്തിൽപെട്ടു ഒട്ടധികം പേർക്ക് പരുക്കുപററി രാമനെ ആ ബസ്സിൽ പോകുവാൻ ആ കരുണാകരമൂർത്തി അനുവദിക്കാത്തതുകൊണ്ട് രാമൻ രക്ഷപ്പെട്ടു. രാമൻ ഗുരുവായൂരിൽനിന്ന് ആശ്രമത്തിലേക്ക് ഒരു പിച്ചളത്തളിക വാങ്ങുന്നുണ്ടെന്ന് ഗുരുദേവൻ ചിൽപ്രകാശാനന്ദ സ്വാമികളോട് പ്രവചിച്ചു.

താൻവാങ്ങിയ തളിക തിരിച്ചുവരുമ്പോൾ സ്വാമിതൃപ്പാദങ്ങളിൽ സമർപ്പിച്ചു നമസ്കരിച്ച് രാമൻ പുതുപ്പണത്തേക്കുമടങ്ങി.

തന്റെ ഭക്തർക്ക് ഉണ്ടായേക്കാവുന്ന ആപത്തുക ളിൽ നിന്നു് അവരെ സംരക്ഷിക്കുകയെന്നതു് ഗുരുദേ വന്റെ ധർമ്മമായിരുന്നു.

''തന്നുടെ ഭക്തരേക്കാരം പ്രിയമാരെയും
തന്നുള്ളിലില്ല മറ്റൊന്നറിഞ്ഞീടുവിൻ
നിർണ്ണയം ഭക്തരെരക്ഷിപ്പതിന്നുതാൻ
തന്നെയുംകൂടെമറന്നുപോമീശ്വരൻ''

—ഭാഗവതം

# മിസിസ്സ് ഹോർ

മിസിസ്സ് ഹോർ ഒരു ആംഗ്ലോ–ഇന്ത്യൻ സ്ത്രീയായിരുന്നു. അവർ കോടി കുനിഞ്ഞ് നടക്കുന്ന ഒരു പേററിച്ചിയായതുകൊണ്ട് കോടിയ പേററിച്ചിയെന്നും ആളുകൾ വിളിക്കാറുണ്ട്. ഭക്തന്മാരെ ജാതിമതഭേദമെന്യെ ഗുരുദേവൻ അനുഗ്രഹിക്കാറുണ്ട്.

സ്വാമികളുടെ സിദ്ധികളെപററി കേട്ടറിഞ്ഞ ക്രിസ്തീയ മതക്കാരിയായ മിസിസ്സ് ഹോർ സ്വാമികളെ നേരിട്ടു കാണുവാനാശിച്ചു രാമാനന്ദാശ്രമത്തിലേക്ക് പുറപ്പെട്ടു.

ഗുരുദേവനെ ദർശിച്ചു സാധാരണ ഭക്തജനങ്ങൾ കൊടുക്കാറുള്ളതുപോലെ ദക്ഷിണയും കൊടുത്തു ഭക്ഷണവും കഴിച്ചു വടകരയിലേക്ക് തിരിച്ചു. മഠത്തിൽ നിന്നു പുറപ്പെട്ടു വയലിന്റെ വരമ്പത്തുകൂടി (അന്ന് മഠത്തിലേക്ക് വയൽവഴിയായിരുന്നു പോക്കുവരവ്) കുറച്ചുദൂരം നടന്നപ്പോൾ ഒരു ശിഷ്യൻ ഗുരുദേവന്റെ നിർദ്ദേശപ്രകാരം കുറച്ചു ചില്ലറപൈസ മിസിസ്സ് ഹോറിന്നു കൊടുത്തു. സ്വാമികൾ എന്തിനാണ് ആ പൈസ കൊടുത്തയച്ചതെന്നറിയാതെ, ഒരു സിദ്ധയോഗിയിൽനിന്നു കിട്ടിയതുകൊണ്ട് സൂക്ഷിച്ചുവെക്കാമെന്നു കരുതി ഭദ്രമായി വെച്ചു

റെയിൽവേസ്റ്റേഷനിൽ ടിക്കററു വാങ്ങാൻ ചെന്ന പ്പോരം തൻെറവശം മടക്കയാത്രക്ക് കരുതിവെച്ച സം ഖ്യ പോരെന്നും ഗുരുദേവൻ കൊടുത്തയച്ച പൈസ യുംകൂടി കൊടുക്കുകയാണെങ്കിൽ മാത്രമേ ടിക്കററ് കിട്ടുകയുള്ളുവെന്നും മനസ്സിലായി.

തൻെറ ഭക്തക്ക് നാട്ടിലേക്ക് പോകുവാൻ ബു ദ്ധിമുട്ടുണ്ടാകരുതെന്ന് മുൻകൂട്ടി ധരിച്ച സ്വാമികളു ടെ ദിവ്യശക്തിയെ മനസ്സാ സ്തുതിച്ചുവാഴ്ത്തി മിസി സ്സ് ഹോർ വടകരക്ക് വിഷമമില്ലാതെ മടങ്ങി

മിലിട്ടറിയിൽനിന്നു 1944ൽ ഞാൻ നാട്ടിൽ വന്നപ്പോ ഴാണ് ഈ സംഭവം നടന്നത്. മിസിസ്സ് ഹോർതന്നെ എൻെറ വീട്ടിൽ വന്നു എന്നോട് നേരിട്ട് പറഞ്ഞതാ ണ് ഈ സംഭവം.

## സംസാരശേഷി നഷ്ടപ്പെട്ട ജാനകി

സ്വാമിതൃപ്പാദങ്ങളുടെ കൈകൾകൊണ്ട് കിട്ടുന്ന വിഭൂതി അമൃത്തുല്യമാണ്. പല രോഗങ്ങളും മാററുവാൻ അതിന്നു കഴിവുണ്ട്. മേപ്പയിൽക്കാരൻ കെ. പി. കണാരൻെറ ഭാര്യ പുതുപ്പണം ദേശത്തുകാരി ജാനകിക്ക് രണ്ടര വർഷത്തോളം സംസാരശേഷി നഷ്ടപ്പെട്ടു കോഴിക്കോടും മദിരാശിയിലുമുള്ള വിദഗ്ധ ഡോക്ടർമാരും ഭിഷഗ്വരൻമാരും ചികിത്സിച്ചെങ്കിലും സംസാരശേഷി വീണ്ടുകിട്ടിയില്ല. ഒടുവിൽ മണ്ണൂർ ശ്രീരാമാനന്ദസ്വാമികളുടെ സിദ്ധിവിശേഷങ്ങളെപ്പററി കേട്ടറിഞ്ഞ ഭർത്താവ് ടി ഗോപാലൻവക്കീലിൻെറ അടുത്തുവന്നു സ്വാമികളെ ദർശിക്കുവാൻ അവസരം കൊടുക്കണമെന്നപേക്ഷിച്ചു. സ്വാമികളുടെ പ്രധാന ശിഷ്യനായ ചിൽപ്രകാശാനന്ദസ്വാമികൾക്കുള്ള ഒരു കത്ത് വക്കീൽ കൊടുത്തത് സ്വീകരിച്ചു കണാരനും കുടുംബവും ഗുരുസന്നിധിയിലേക്ക് പുറപ്പെട്ടു.

സ്വാമിതൃപ്പാദങ്ങളെ ദർശിച്ച ഉടനെ ജാനകിയോട് പേരെന്താണെന്ന് പറയുവാൻ ഗുരുദേവൻ നിർദ്ദേശിക്കുകയും കൈകൊണ്ട് തലയിൽ തൊട്ടനുഗ്രഹിക്കുകയും, ദിവ്യവിഭൂതി വായിൽ ഇട്ടുകൊടുക്കുക

യും ചെയ്തപ്പോൾ രണ്ടര കൊല്ലത്തോളം ഊമയായി കഴിഞ്ഞവരും യാതൊരു സങ്കോചവും കൂടാതെ "ജാനകി" എന്നു പറഞ്ഞു. ഗുരുദേവൻ ശീലാവതി പുസ്തകം എടുത്തുകൊടുത്തു ജാനകിയോട് അതു വായിക്കുവാൻ കൽപിച്ചു.

ജാനകി സംസാരശേഷിയോടുകൂടി ഇന്നും ആരോഗ്യവതിയായി ജീവിച്ചിരിപ്പുണ്ട്. ആ കുടുംബം ഇന്നും ഭക്തൻമാരാണ്.

## മൈക്ക് സെററ്

പുതുപ്പണം ഭജനമഠത്തിലേക്ക് ഒരു മൈക്ക്സെററ് വാങ്ങുവാൻ കമ്മററി തീർച്ചപ്പെടുത്തി. ടി. ഗോപാലൻവക്കീലായിരുന്നു മഠം പ്രസിഡണ്ട്. ഞാൻ അപ്പോഠം ആവടിയിൽ (മദ്രാസ്സ്) മിലിട്ടറി സർവ്വീസിലായിരുന്നു. എനിക്ക് ഒരു പരീക്ഷക്ക് ബോംബെയിൽ പോകണമെന്നു ഗോപാലൻ വക്കീൽ അറിഞ്ഞപ്പോഠം അദ്ദേഹം മൈക്ക്സെററ് വാങ്ങുവാനുള്ള 1500 രൂപയുടെ നെടുങ്ങാടി ബാങ്കിലേക്കുള്ള ഒരു ചെക്ക് മരുമകൻ ദാമോദരൻഗുരുക്കളുടെ അടുത്ത് എനിക്ക് തരുവാൻ കൊടുത്തയച്ചു. ഞാൻ ബോംബെയിൽ വി. മാധവൻനായർ എന്ന ഒരു ഇലക്ട്രിക്കൽ എഞ്ചിനീയറെ കണ്ടു ഒരു ചിക്കോഗൊ മൈക്ക് സെററ് വാങ്ങുവാൻ ഏർപ്പാട് ചെയ്തു. ചെക്ക് മാററുവാൻ ബോംബെയിലുള്ള നെടുങ്ങാടി ബാങ്കിൽ കൊടുത്തപ്പോഠം പണം തരണമെങ്കിൽ നിയമാനുസരണം ഒൻപതുദിവസമെങ്കിലും വേണമെന്നും ചെക്ക് വടകര നെടുങ്ങാടി ബാങ്കിൽ അയച്ചു കലക്ഷൻ കിട്ടണമെന്നും ബാങ്ക് മാനേജർ പറഞ്ഞു. പ്രസ്തുത സംഖ്യ ഒരു സിദ്ധനായ ആചാര്യൻ സ്ഥാപിച്ച മഠത്തിലേക്ക് മൈക്ക്സെററ് വാങ്ങുവാനാണെന്നും ഇതിൽ യാതൊരു തട്ടിപ്പുമില്ലെന്നും പറഞ്ഞുനോക്കിയെങ്കിലും നിയമാ

നുസരണം പണം തരാൻ നിവൃത്തിയില്ലെന്ന് പറഞ്ഞു ഞങ്ങളെ മടക്കി. മൈക്ക്സെററിന്നു പണം കൊടുക്കാതെ കച്ചവടക്കാരൻ വിട്ടുതന്നില്ല. ഞങ്ങരം ബോംബെയിൽ പലഭിക്കിലും ചെന്ന് ചെക്ക് മാറി പണം തരാൻ വല്ലവരുമുണ്ടോ എന്നാരാഞ്ഞു. ഞങ്ങരം നിരാശരായി. സമയം ഏകദേശം നാലു മണിയായിക്കാണും, ഞങ്ങളെയും തിരക്കി നെടുങ്ങാടി ബേങ്കിലെ ശിപായി മൈക്ക്സെററ് വാങ്ങുവാൻ തീർച്ചപ്പെടുത്തിയ പീടികയിലും പരിസരത്തും നടന്നു. അദ്ദേഹം ഞങ്ങളെ കണ്ടുമുട്ടുകയും ബാങ്ക് മാനേജർ കാത്തിരിക്കയാണെന്നും, അയാളുടെ കൂടെ ചെല്ലണമെന്നും പറഞ്ഞു. എക്കൌണ്ട്സ് ക്ലോസ്ചെയ്യാതെ ഞങ്ങളെ കാത്തുനിന്ന എക്കൌണ്ടൻറും, മാനേജരും ചെക്ക് മാററി സംഖ്യ തന്നു. അദ്ദേഹം പറഞ്ഞത് നിങ്ങരം ചെക്ക് മാറാൻ കഴിയാതെ ബേങ്കിൽനിന്നു പോയതിന്നുശേഷം ഞങ്ങരംക്ക് രണ്ടുപേർക്കും എന്തെന്നില്ലാത്ത മനഃപ്രയാസമനുഭവപ്പെട്ടുവെന്നും, അതുകൊണ്ട് ബാങ്കിലെ യാതൊരു കാര്യവും മുറയോടെ നടന്നില്ലെന്നുമാണ്. ഒരു ആശ്രമത്തിലേക്കുള്ള ചെക്ക് മടക്കിയത് നന്നായില്ലെന്നു അവരുടെ മനസ്സാക്ഷി സൂചിപ്പിച്ചതുകാരണമാണ് ശിപായിയെ ഞങ്ങളെ അന്വേഷിച്ച് പറഞ്ഞുവിട്ടത്. ഞങ്ങരം ഗുരുദേവൻെറ പേരിൽ നന്ദി രേഖപ്പെടുത്തി, മൈക്ക് സെററ് വാങ്ങി ആവടിയിൽ എന്നെ കാത്തിരിക്കുന്ന അനുജനെ ഏല്പിച്ചു. എൻെറ അനുഭവം അവനോട് പറയുകയും ചെയ്തു.

ഈ മൈക്ക്സെററ് ആദ്യമായി പാടിച്ചത് മണ്ണൂർ രാമാനന്ദാശ്രമത്തിലായിരുന്നു. ചെക്ക് മാറികിട്ടാനുണ്ടായ വിഷമങ്ങരം ഗുരുസന്നിധിയിൽ അറിയിച്ചപ്പോരം മന്ദസ്മിതത്തോടെ ''ഞാനറിയും, സാരമില്ല കാര്യം നടന്നില്ലേ'' എന്നായിരുന്നു യതിവര്യൻ അഭിപ്രായപ്പെട്ടത്.

## സിപ്പായിവേലായുധന്റെ അഭിപ്രായം

ഞാൻ മിലിററി സർവ്വീസിലുള്ളപ്പോഠം കുടുംബ സമേതം ആവടിയിൽ താമസിക്കുകയായിരുന്നു. ആറു മാസത്തോളം എന്റെ കൂടെ താമസിച്ചശേഷം എന്റെ അമ്മയും കനിഷ്ഠ സഹോദരിയും നാട്ടിലേക്കുമടങ്ങി. സ്വദേശത്തേക്ക് മടങ്ങുന്നവഴിക്ക് അമ്മ മണ്ണൂർ ആശ്രമത്തിൽ പോയി സ്വാമികളെ നമസ്കരിച്ചു പോകാമെന്ന് പരിപാടിയിട്ടിരുന്നു. അമ്മ സ്വാമികളുടെ മുറിയിൽ കടന്ന ഉടനെ "തിരുമാലയല്ലെ" (തിരുവാലയെ തിരുമാലയെന്നാണ് സ്വാമികഠം വിളിക്കാറ്) എന്ന് ചോദിച്ചു പല ഉപദേശങ്ങളും ചെയ്തുകൊണ്ടിരിക്കുന്നകൂട്ടത്തിൽ ജനിച്ചാൽ പല കഷ്ടങ്ങളും അനുഭവിക്കേണ്ടിവരുമെന്നും അതിൽ പതറിപ്പോകരുതെന്നും ജനിച്ചാൽ മരണം അനിവാര്യമാണെന്നും പറഞ്ഞു. മുൻജന്മത്തിൽ ചെയ്ത കർമ്മത്തിന്നനുസരിച്ചിരിക്കും ഈ ജന്മത്തിലെ അനുഭവം എന്നിങ്ങനെ ആധ്യാത്മികമായി പല ഉപദേശങ്ങളുംകൊടുത്ത് നാട്ടിലേക്ക് പോയ്ക്കൊള്ളുവാൻ നിർദ്ദേശിച്ചു. നാളതുവരെ കാര്യമായി യാതൊരസുഖവും ഇല്ലാതിരുന്ന അമ്മയ്ക്ക് രണ്ടാഴ്ചക്കുള്ളിൽ ഉദരരോഗം അനുഭവപ്പെടുകയും ആവടിയിൽ തന്നെ മടങ്ങിവരികയും ചെയ്തു. അമ്മയ്ക്ക് മഹോദരമാണ് പിടിപെട്ടതെന്ന് മദിരാശിയിലുള്ള

വിദഗ്ധരായ ഡോക്ടർമാർ അഭിപ്രായപ്പെട്ടു. എന്തു രോഗമായാലും രോഗിയുടെ അന്ത്യംവരെ ചികിത്സിക്കണമെന്ന ആപ്തവാക്യത്തിന്നനുസരിച്ച് മൂന്ന് മാസത്തോളം മദ്രാസ് മെറേറണിററി ആസ്പത്രിയിൽ കിടത്തി ചികിത്സിച്ചു. അതേസമയം എന്റെ കൂടെ ആവടിയിൽ താമസിച്ചിരുന്ന ഇളയ സഹോദരിക്ക് തക്രധാര മുതലായ ചികിത്സകൾ ചെയ്യേണ്ടിവരികയും കൂനിന്മേൽകുരു എന്ന മട്ടിൽ ഞങ്ങളെ പരിചരിക്കുവാൻ വന്ന സ്ത്രീക്ക് പ്രേതബാധയുണ്ടാകുകയും ചെയ്തതോടുകൂടി ഞാൻ മാനസികമായും സാമ്പത്തികമായും തളർന്നിരുന്നു. പരിതഃസ്ഥിതി തരണം ചെയ്യുവാൻ ഭാര്യയുടെ കല്ല്യാണസമയത്ത് കെട്ടിയ താലിയൊഴിച്ച് ബാക്കിയുള്ള സ്വർണ്ണാഭരണങ്ങളെല്ലാം വിൽക്കേണ്ടിവന്നു. കിട്ടുന്നദിക്കിൽനിന്നെല്ലാം കടം വാങ്ങി ഒരു ഗതിയും ഇല്ലെന്നുവന്നപ്പോൾ ഒരുദിവസം റിവോൾവർ ലോഡ്ചെയ്തു എന്റെ അമ്മയെയും. ഭാര്യയേയും, മക്കളേയും, സഹോദരിയേയും വെടിവെച്ചുആത്മഹത്യചെയ്യാനൊരുങ്ങിയ എന്നോട് ആരോ എന്തോ പറയുന്നമാതിരി തോന്നുകയും എന്റെ മനസ്സാക്ഷി ആ ഹീനമായ ഉദ്യമത്തിൽനിന്ന് എന്നെ പിൻതിരിപ്പിക്കുകയും ചെയ്തപ്പോൾ ഞാൻ ദക്ഷിണാമൂർത്തിയുടേയും രാമാനന്ദഗുരുതൃപ്പാദങ്ങളുടേയും പടത്തിനുമുന്നിൽ മനസ്സലിഞ്ഞു പ്രാർത്ഥിച്ചു.

ആ സമയത്ത്എനിക്ക്പലസഹായങ്ങളും ചെയ്തു തന്ന മണ്ണാർക്കാട്ടുകാരൻ സിപ്പായി വേലായുധൻ, സ്വാമികൾ ആരാണെന്നും മററും എന്നോട് തിരക്കി. ഞാൻ സന്നിധാനത്തിലെ അത്ഭുതശക്തികളെപ്പററി

പറഞ്ഞപ്പോൾ അവൻ ലീവിന്നുപോകുമ്പോൾ മണ്ണൂർ ആശ്രമത്തിൽ പോയി സ്വാമികളെ നമസ്കരിക്കുമെന്ന് പറഞ്ഞു. ഞാൻ അനുഭവിച്ചുകൊണ്ടിരിക്കുന്ന കഷ്ടനഷ്ടങ്ങളെപ്പററിയൊന്നും നാട്ടിൽ ആരെയും അറിയിച്ചിരുന്നില്ല. ഇതിന്നിടയിൽ താമസിച്ച വീട്ടിൽ കള്ളൻ കയറുകയും നാട്ടിലേക്കുപോകാനായി ചിലവിന്നുസൂക്ഷിച്ചുവെച്ച പണം കളവുപോകുകയും ചെയ്തു. ഇങ്ങിനെയുള്ള തിക്താനുഭവങ്ങൾകൊണ്ട് ഗത്യന്തരമില്ലാതെ വട്ടം തിരിയുന്ന അവസരത്തിൽ വേലായുധൻ ലീവിന്ന് നാട്ടിലേക്കുപോയി. തദവസരത്തിൽ രാമാനന്ദാശ്രമത്തിൽ ചെന്നു സ്വാമികളെ നമസ്കരിച്ചപ്പോൾ വേലായുധൻ ആവടിയിൽ നിന്നു വരുന്നതാണോ തിരുമാലയുടെ മകൻ നാരായണൻ അവിടെയുണ്ടോ എന്നും സ്വാമികൾഅന്വേഷിച്ചു ആവടിയിൽ നടന്ന സംഭവങ്ങളെല്ലാം ഒന്നൊന്നായി സ്വാമികൾ വേലായുധനോട് പറഞ്ഞു "നാരായണൻ ആത്മഹത്യചെയ്യാൻ മുതിർന്നു, അല്ലേ. അവൻെറ അലട്ടുകളെല്ലാം കഴിഞ്ഞു. അവൻ രക്ഷപ്പെട്ടു. തിരുമാലയുടെ കാര്യത്തിൽ വ്യസനിക്കേണ്ട ആവശ്യമില്ല. ജനനവും മരണവും സാധാരണമാണ്" ഇതുകേട്ട വേലായുധൻ അമ്പരന്നു അവനിൽനിന്നുകൂടി ഞാൻ ഒളിപ്പിച്ചുവെച്ച സംഗതികൾ എത്രയോ ദൂരം അകലെ ഇരിക്കുന്ന സ്വാമികൾ വിവരിച്ചുപറഞ്ഞപ്പോൾ ആ മഹാത്മാവിൻെറ ആത്മജ്ഞാനം–ധർമ്മരക്ഷകൻെറ ആത്മസാന്നിദ്ധ്യം–അവനെ അത്ഭുതപ്പെടുത്തി.

ആസന്നമായ ആപത്തുകൾ മുൻകൂട്ടി കണ്ടതുകൊണ്ടാണ് കഷ്ടതകളും ജനനമരണവും സാധാരമാണെ

ന്ന് പറഞ്ഞത്. അമ്മ ആ രോഗത്തിൽ മരിച്ചു. പെങ്ങളുടെ രോഗം മാറി ഒരുതവണ പെങ്ങളെയും കൂട്ടി അമ്മാവൻ (ഗോപാലൻവക്കീൽ) മങ്കരമഠത്തിൽ ചെന്നപ്പോൾ സ്വാമിതൃപ്പാദങ്ങൾഎൻെറപെങ്ങളോട് "നിൻെറ പേര് സാവിത്രിയെന്നല്ലെ. അടുത്തുതന്നെ ഒരു സത്യവാൻ വരും ഗോപാലാ ഇവളുടെ വിവാഹം നീ കഴിപ്പിച്ചുകൊടുക്കണം" എന്നു കല്പിച്ചു.

അമ്മാവൻ സ്വാമികളുടെ കല്പനപ്രകാരം പെങ്ങൾക്ക് വേണ്ടപ്പെട്ട ആഭരണങ്ങൾ കൊടുത്ത് ഭംഗിയായി കല്ല്യാണം കഴിപ്പിച്ചയച്ചു. ഈയുള്ളവൻെറ തല്ക്കാലത്തെ ശോചനീയവസ്ഥ മനസ്സിലാക്കിയതുകൊണ്ടാവാം സ്വാമികൾ അപ്രകാരം നിർദ്ദേശിച്ചത്.

## നാരായണിയുടെ തരികുടിക്കുവാനുള്ള ആശയും, വളയത്തുകാരി വലിയപറമ്പത്ത് കല്യാണിയുടെ അനുഭവവും

ഒരു കൈക്കും കാലിനും നല്ല സ്വാധീനമില്ലാത്ത ടി ഗോപാലൻവക്കീലിന്റെ ഭാര്യ മണ്ഡലകാലങ്ങളിൽ 41 ദിവസം എന്റെ സഹോദരിയായ നാരായണിയോടൊപ്പം രാമാനന്ദാശ്രമത്തിൽ പോയി ഭജനമിരിക്കുക പതിവായിരുന്നു. രോഗിയാണെങ്കിലും കുളി, കുറി മുതലായ ദിനചര്യകളെല്ലാം മഠത്തിൽ താമസിക്കുമ്പോഴും ശാരദയും മരുമകൾ നാരായണിയും വിഘ്നം കൂടാതെ ചെയ്തുകൊണ്ടിരുന്നു ദിവസേന രാവിലെ പത്തുമണിയോടുകൂടി സന്നിധിയെ നമസ്കരിക്കുവാൻ പോകും ഒരുദിവസം നമസ്കരിക്കുവാൻ ചെന്നപ്പോൾ സ്വാമികൾ തരി കുടിക്കുകയായിരുന്നു. നാരായണി സ്വാമികൾ കഴിച്ച ഉച്ചിഷ്ടം കുടിച്ചാൽ കൊള്ളാമെന്നു മനസ്സാ ആശിച്ചു. അടുത്ത ദിവസം നമസ്കരിക്കുവാൻ ചെന്നപ്പോൾ സ്വാമികൾ തലേദിവസത്തെപോലെതന്നെ തരി കുടിച്ചുകൊണ്ടിരിക്കുകയായിരുന്നു "നാരായണീ നിനക്കു ഞാൻ കുടിച്ച തരിയുടെ ഉച്ചിഷ്ടം കുടിക്കണമെന്നു ആശയുണ്ട്, അല്ലേ എന്നാൽ ഇതാ കഴിച്ചോളൂ" എന്നു

പറഞ്ഞുകൊണ്ടു് ഗുരുദേവൻ കുടിച്ചു ബാക്കിയുള്ള തരി നാരായണിക്കു കൊടുത്തു. നാരായണി അതു അമൃത് തുല്യമായി കഴിച്ചു.

''ജ്ഞാനവൈരാഗ്യദംപുംസാം
ഗുരോരുച്ഛിഷ്ട ഭോജനം''

ഇങ്ങിനെ ഒരിക്കൽ ശാരദയും നാരായണിയും മണ്ഡലകാലത്ത് മണ്ണൂരാശ്രമത്തിൽ ചെന്നപ്പോൾ വളയത്തുകാരി വലിയപറമ്പത്ത് കല്യാണിയും അവിടെയെത്തിച്ചേർന്നു. ശാരദയും നാരായണിയും സന്നിധിയെ നമസ്കരിക്കുവാൻ പോയപ്പോൾ അവരുടെ കൂടെ കല്യാണിയും പോയി. മുറിയിൽ കടന്നപ്പോൾ തന്നെ ഗുരുദേവൻ ''കല്യാണിയല്ലെ'' എന്നു ചോദിച്ചു. കല്യാണി ആ പാദങ്ങളിൽവീണു നമസ്കരിച്ചു കുട്ടികളില്ലാത്തതുകൊണ്ടുള്ള സമാധാനക്കുറവ് സ്വാമികളെ ഉണർത്തിച്ചപ്പോൾ ''കുട്ടികൾ ഇല്ലാത്തതുകൊണ്ടല്ല മനസ്സമാധാനകുറവ്; ഉള്ളതു നഷ്ടപ്പെട്ടുപോയതാണ് കഷ്ടം. അതു യോഗമാണ്. ഇനി സൽക്കർമ്മങ്ങളും, ദാനങ്ങളും ചെയ്തു ജീവിതം നയിക്കുക'' എന്ന സദുപദേശം കൊടുത്തു സമാധാനപ്പെടുത്തി വളയത്തുകാരി വലിയപറമ്പത്ത് കല്ല്യാണിക്ക് ഒട്ടേറെ സ്വത്തുക്കളും വേണ്ട ധനവും ഉണ്ട്. പക്ഷെ കുട്ടികളില്ല. അവൾ ഒന്നു പ്രസവിച്ചിരുന്നു. അതിസുന്ദരിയായ ഒരു മകൾ. സൂട്ടി എന്നായിരുന്നു മകളുടെ പേർ. അവളെ കോഴിക്കോട്ടുകാരൻ കാര്യയിൽ ചോയിക്കുട്ടി മുതലാളിയുടെ അനുജൻ ഗോപിയായിരുന്നു വിവാഹം കഴിച്ചത്. ഒരു ദിവസം ക്രൌൺ സിനിമാതിയററിൽ പോയി സിനിമ കണ്ടു മടങ്ങി വന്നു

ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ സിനിമയിലെ രസകരമായ സീനുകളെപ്പററി പറഞ്ഞു ചിരിച്ചു. ഭക്ഷണം ശ്വാസനാളത്തിൽ പ്രവേശിച്ചു ഡോക്ടർമാർ വരുന്നതിന്നുമുമ്പ്തന്നെ ശ്വാസംമുട്ടി മരിച്ചു. ഈ സംഭവം കുറെ കൊല്ലങ്ങൾക്ക്മുമ്പ് നടന്നതാണ്. ശാരദയോടും നാരായണിയോടും തൻെറ മകൾ മരണപ്പെട്ട വിവരം സ്വാമികളോട് പറയണ്ട ആവശ്യമുണ്ടായിരുന്നില്ലെന്നു പരുഷസ്വരത്തിൽ പറഞ്ഞപ്പോൾ "അല്ല കല്യാണീ നീ ആരുടെ മുന്നിലാണ് ചെന്നിരുന്നതെന്ന് നിനക്കറിവില്ലാതായിപ്പോയല്ലോ. സ്വാമികൾക്ക് അറിയാത്ത വല്ലതുമുണ്ടോ ?" എന്നായിരുന്നു അവരുടെ മറുപടി. കല്യാണിക്കപ്പോഴായിരുന്നു സ്വാമികളുടെ ജ്ഞാനശക്തി മനസ്സിലായത്. കല്യാണി പിന്നീട് വിവാഹിതയായെങ്കിലും സന്താനങ്ങളില്ലാതെയാണ് മരണമടഞ്ഞത്.

ഒരു തവണ മണ്ഡലകാലത്ത് 41 ദിവസത്തെ ഭജനമിരിക്കുവാൻ ശാരദയും നാരായണിയും പതിവുപോലെ ചെന്നു ആശ്രമത്തിലെത്തി മൂന്നാംദിവസം രാവിലെ നമസ്കരിക്കുവാൻ ചെന്നപ്പോൾ സദുപദേശം ചെയ്തുകൊണ്ടിരിക്കെ പെട്ടെന്ന് സ്വാമികൾ കാര്യമായി എന്തോ ചിന്തിക്കുന്നതുപോലെ തോന്നി കുറച്ചുകഴിഞ്ഞപ്പോൾ ശാരദയോടും നാരായണിയോടും വടകരയിലേക്കു തിരിച്ചുപോകാനും അതിനായി അവരെ കൂട്ടിക്കൊണ്ടുപോകാൻ ആളുവരുന്ന വിവരവും പറഞ്ഞു. 41 ദിവസത്തെ ഭജനമിരിക്കാൻ വന്നവർ കേവലം മൂന്നു ദിവസം കഴിഞ്ഞപ്പോൾ സ്വാമികളിൽ നിന്നും അങ്ങിനെ കേട്ടപ്പോൾ എന്തെന്നില്ലാതെ അന്ധാ

ളിച്ചുനിന്നു. ടി. ചാത്തുമാസ്ററർ നിര്യാതനായ വിവരം സ്വാമികഠം പറഞ്ഞതോടെ ശാരദയും നാരായണിയും കരയുവാൻ തുടങ്ങി. "കരയേണ്ട ആവശ്യമില്ല. മാസ്ററർ മഹാഭാഗ്യവാനാണ്. ഈ ദിവസമാണ് പണ്ട് ഭക്തനന്തനാർ ചിതംബരം ദർശിച്ചതും ഭഗവാനിൽ ലയിച്ചതും. ഭാഗ്യവാന്മാർക്കല്ലാതെ ഈ ദിവസം ദേഹം വെടിയുവാൻ സാദ്ധ്യമല്ല. ജനിച്ചാൽ മരണം അനിവാര്യമാണ്. അതിനാൽ വ്യസനിക്കേണ്ട ആവശ്യമില്ല നിങ്ങളെ കൂട്ടിക്കൊണ്ടുപോകാൻ മണിക്കൂറുകഠംകൊണ്ട് ആഠം ഇവിടെയെത്തും. ഒരുങ്ങിനിന്നുകൊള്ളുക" എന്ന് സ്വാമികഠം നിർദ്ദേശിച്ചു

ചമ്മന്തിയിൽ നാണുഗുമസ്ഥൻ അവരെ കൂട്ടിക്കൊണ്ടുപോകാനായി എത്തി സ്വാമികഠം പറഞ്ഞ സമയത്തുതന്നെ പെട്ടെന്നാണ് മാസ്ററർ മരണപ്പെട്ടതെന്ന് നാണുഗുമസ്ഥൻ പറഞ്ഞു. വടകരയിലേക്ക് തിരിച്ചുപോകാൻ ബസ്സ് കിട്ടണമെങ്കിൽ പത്തിരിപാല വരെ പോകണം. ഒരു ഭക്തൻ ആശ്രമത്തിൽ വരുന്നുണ്ടെന്നും ആ കാറിൽ അവരെ പത്തിരിപാലയിൽ ഇറക്കിക്കൊടുക്കണമെന്നും സ്വാമികഠം പ്രധാനശിഷ്യനായ ചിൽപ്രകാശാനന്ദനോട് പറഞ്ഞ് അധികം താമസിയാതെ ഒരു ഭക്തൻ സ്വാമി ദർശനത്തിനായി കാറിൽ വന്നു. അങ്ങിനെ അവരെ പത്തിരിപാലയിൽ കൊണ്ടുപോയിറക്കുവാൻ ഏർപ്പാടുചെയ്തു.

## ഗുരുദേവൻ: സാക്ഷാൽ ത്രികാലജ്ഞാനി

ഒരവസരത്തിൽ ശാരദയും നാരായണിയും രാമാനന്ദാശ്രമത്തിലുള്ളപ്പോൾ സ്വാമികളുടെ മാതാവിൻെറ ശ്രാദ്ധത്തിനുള്ള ഏർപ്പാടുകൾ ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. അമ്മയുടെ ശ്രാദ്ധം ആർഭാടമായി കഴിക്കണമെന്ന് സ്വാമികൾക്ക് നിർബ്ബന്ധമായിരുന്നു.

ഇന്നത്തെമാതിരി സുഭിക്ഷിത രാമാനന്ദാശ്രമത്തിൽ അന്നുണ്ടായിരുന്നില്ല അന്നന്നത്തേക്കുള്ള ഭക്ഷണത്തിനുള്ളത് മാത്രമെ കരുതിവെക്കാറുള്ളു. നാളത്തേത് നാളെ വരുമെന്ന ചിന്തയായിരുന്നു "ആരെയും വിളിച്ചുവരുത്തി ഭക്ഷണം കൊടുക്കേണ്ട, വരുന്നവർ വന്നോട്ടെ" എന്ന മനോഭാവമായിരുന്നു ഗുരുദേവനെന്ന് ശിഷ്യോത്തമനായ അംബാസമുദ്രം മാധവാനന്ദസ്വാമികൾ പറഞ്ഞത് ഇവിടെ കുറിക്കട്ടെ ഭക്ഷണം എന്ന പദത്തിൽ ഭക്ഷണം മാത്രമല്ല മണ്ണൂരാശ്രമത്തിൽ നിന്ന് കിട്ടുന്ന സദുപദേശം കൂടിയുണ്ടെന്ന ആന്തരാർത്ഥംകൂടി നാം മനസ്സിലാക്കണം.

ഒരു മാതൃസമാധിദിവസം ആശ്രമത്തിൽ അന്നദാനത്തിനുള്ള വക തീരെയുണ്ടായിരുന്നില്ല. ഗുരുദേവൻ വിഷമത്തോടുകൂടി തൻെറ പള്ളിയറയിൽ നിന്ന് അ

ങ്ങോട്ടുമിങ്ങോട്ടും നടന്നു. ശിഷ്യഗണങ്ങൾക്കെല്ലാം വേവലാതിയായി. ആ സമയത്ത് ഒരു ശിഷ്യനുണ്ടായ ആന്തരികപ്രചോദനംമൂലം കൊടുത്തയച്ച നിറയെ പച്ചക്കറികളും അരിയുമുള്ള ഒരു കാളവണ്ടി രാമാനന്ദാശ്രമത്തിനുമുന്നിൽ വന്നുനിന്നു. അതു കണ്ടവർ രോമാഞ്ചപുളകിതരായി. ആ വർഷത്തെ അമ്മയുടെ സമാധി ഭംഗിയായി കൊണ്ടാടി.

ശാരദയുംനാരായണിയും പങ്കെടുത്ത ഒരുവർഷത്തെ മാതൃസമാധി ആഘോഷത്തെപ്പററിയായിരുന്നല്ലോ പറഞ്ഞുവന്നത്. ഒട്ടധികം ശിഷ്യന്മാരും ഭക്തന്മാരും ഇന്നത്തെ പോലെ അന്നും മാതൃസമാധിദിനത്തിൽ വന്നുചേർന്നിരുന്നു. ശിഷ്യന്മാർ ഒരുക്കങ്ങൾ കൂട്ടിക്കൊണ്ടിരിക്കെ ഗുരുദേവൻ പ്രധാന ശിഷ്യനായ ചിൽപ്രകാശാനന്ദ സ്വാമിയെ വിളിച്ച് അന്നദാനം നാളെ കൊടുക്കണമെന്നും മററു കർമ്മങ്ങൾ മററന്നാൾ ചെയ്താൽമതിയെന്നും നിർദ്ദേശിച്ചു. അന്നദാനം ഒരുദിവസം മുൻപ് കൊടുക്കുവാൻ കൽപ്പിച്ചതിനുള്ള കാരണം ആരും ചോദിക്കുവാൻ ധൈര്യപ്പെട്ടില്ല ത്രികാലജ്ഞാനിയായ സ്വാമികൾ ഒന്നും മുൻകൂട്ടി കാണാതെ ഇങ്ങിനെ നിർദ്ദേശിക്കുകയില്ലെന്നു സ്വാമികളുടെ ചൈതന്യം ഒരു പരിധിവരെ മനസിലാക്കിയ ശിഷ്യൻമാർക്കറിയാമായിരുന്നു. സദ്യ ഒരുദിവസം താമസിച്ചുകൊടുക്കുന്നതുപോലെയല്ല മുൻകൂട്ടി കൊടുക്കുന്നത് ഇല, തൈർ, പഴം, പച്ചക്കറിസാധനങ്ങൾ മുതലായവ ഏൽപ്പിച്ചദിവസം മാത്രമെ എത്തുകയുള്ളു. പക്ഷെ ഗുരുദേവൻെറ നിർദ്ദേശമല്ലെ ! ശിഷ്യന്മാർ ഗുരുദേവൻെറ അനുഗ്രഹപ്രകാരം കിണഞ്ഞു പരിശ്രമിച്ച് ആയിരങ്ങൾക്ക് നിർല്ലോഭം അന്നദാനംചെയ്തു

അന്നദാനം കഴിഞ്ഞ ദിവസം അർദ്ധരാത്രിയായപ്പോൾ ഗുരുദേവൻ ശിഷ്യൻമാരെ വിളിച്ചു ആശ്രമത്തിൽ എന്തോ അനിഷ്ട സംഭവം നടക്കുന്നുണ്ടെന്നും, ആരാഞ്ഞുവരാനും നിർദ്ദേശിച്ചു. ശിഷ്യന്മാർ ചുററും തിരക്കി. ഒന്നുമില്ലെന്നു ഗുരുദേവനോട് ചെന്നുപറഞ്ഞെങ്കിലും കുറെ കഴിഞ്ഞപ്പോൾ ഒന്നുകൂടി ചെന്നു നോക്കുവാൻ കല്പിച്ചു അവർക്ക് അപ്പോഴും ഒന്നും കാണുവാൻ കഴിഞ്ഞില്ല നേരം പുലർന്നപ്പോൾ വെപ്പുമുറിയുടെ ഭാഗത്ത് പുറമെ നിന്നു ആരും കാണാത്ത ഒരു പിട്ടത്തിന്മേൽ ഒരാൾ തൂങ്ങിമരിച്ചതായി കാണപ്പെട്ടു ചാമി എന്ന ആളായിരുന്നു ആത്മഹത്യ ചെയ്തത് അദ്ദേഹത്തിന്നു കഠിനമായ വയററിൽവേദന ഇടക്കിടക്ക് വരാറുണ്ടായിരുന്നു. മുൻജന്മ കർമ്മഫലമാണ അതെന്ന് സ്വാമികൾ പറഞ്ഞു.

അമ്മയുടെ സമാധിദിവസം ഒട്ടധികം പേർക്ക് അന്നദാനം ചെയ്യുന്നത് മുടങ്ങരുതെന്ന് കരുതി ഒരുദിവസം മുൻപ് അതു നടത്തുവാൻ കല്പിച്ച ഗുരുദേവന്റെ ത്രികാലജ്ഞാനം അപാരംതന്നെ.

## സ്വാമിജി രണ്ടു സന്യാസിമാർക്ക് ഭക്ഷണം നല്കിയത്

ഒരു ദിവസം ഗുരുദേവൻ പ്രധാന ശിഷ്യനായ ചിൽപ്രകാശാനന്ദസ്വാമിയെ വിളിച്ചു രണ്ട് അതിഥികഠ വരുന്നുണ്ടെന്നും അവർക്ക് ഭക്ഷണം ഒരുക്കണമെന്നും നിർദ്ദേശിച്ചു ഭക്ഷണത്തിന്റെ സമയമായിരുന്നില്ല. ഉച്ചഭക്ഷണമെല്ലാം കഴിഞ്ഞ സമയമായിരുന്നു. സ്വാമികളുടെ ഉത്തരവ് പ്രകാരം രണ്ട് പേർക്ക് പ്രത്യേകം ഭക്ഷണം പാകം ചെയ്തു. അടുത്ത തുണിക്കടയിൽനിന്ന് രണ്ട് പുത്തൻ വസ്ത്രം വാങ്ങുവാൻ പറഞ്ഞു. പണമില്ലാത്തതിനാൽ വെളളികൊണ്ട് കെട്ടിയ രുദ്രാക്ഷമാലയിൽനിന്ന് ഒരു മിന്നി അഴിച്ചുകൊടുത്തു കടക്കാരൻ കൊട്ടപ്പാടത്ത് നായർ രുദ്രാക്ഷം ആവശ്യമില്ലെന്നും സ്വാമികളുടെ അടുത്ത് പണമുള്ളപ്പോഠ തന്നാൽ മതിയെന്നും പറഞ്ഞു രണ്ട് വസ്ത്രങ്ങഠ കൊടുത്തയച്ചു.

ഗുരുദേവൻ ആകെ അസ്വസ്ഥനായി. ആരെയൊ കാത്തിരിക്കുന്ന മാതിരി ശിഷ്യന്മാർക്ക് തോന്നി. പെട്ടെന്ന് മദ്ധ്യവയസ്കരായ ഒരു ബ്രാഹ്മണ പുരുഷനും, സ്ത്രീയും ആശ്രമത്തിൽ കയറിവന്നു. സ്വാമികഠ വിനയപൂർവ്വം അവരെ ഉപചരിച്ചിരുത്തി.

ഗുരുദേവന്റെ നേതൃത്വത്തിൽതന്നെ അവർക്ക് ഇല വെച്ചു ഭക്ഷണം വിളമ്പി. അവർ രണ്ടുപേരും ഭക്ഷണം കഴിച്ചു വന്ന ഉടനെ ഓരോ വസ്ത്രം അവർക്ക് ദാനം ചെയ്തു. ആഗതർ തൃപ്തരായി പടിയിറങ്ങിപ്പോയി.

പടിയിറങ്ങിയതിന്നുശേഷം അവർ പെട്ടെന്ന് അപ്രത്യക്ഷരായി. ശിവനും പാർവ്വതിയുമായിരുന്നു ആ വിശിഷ്ടാതിഥികളെന്ന ഐതിഹ്യം ഇന്നും മഠത്തിലും പരിസരത്തുമുള്ള വയോധികന്മാർ പറയുന്നതായി കേൾക്കാം.

അവർ ഭക്ഷണം കഴിച്ചുപോയ ഉടനെ സന്നിധിയിൽനിന്നു ഞാൻ കൃതാർത്ഥനായി എന്നു പറഞ്ഞിരുന്നു. ഈ സംഭവങ്ങൾക്കുശേഷം ശ്രീരാമാനന്ദാശ്രമത്തിൽ സുഭിക്ഷിതാവസ്ഥയുണ്ടായി.

## ശുചിത്വത്തെപ്പററി ഗുരുദേവന്റെ വിശദീകരണം

കുണ്ടുപറമ്പിൽ ചോയിക്കുട്ടിയെന്നവരുടെ വീട്ടിൽ ഗുരുദേവനും ശിഷ്യന്മാരും എഴുന്നള്ളിത്താമസിക്കുകയായിരുന്നു. സ്വാമിജിക്ക് സാധുക്കൾക്ക് അന്നദാനം കൊടുക്കുന്നത് വളരെ നിഷ്കർഷയുള്ള സംഗതിയാണ്. ദാനങ്ങളിൽ വെച്ച് ഏററവും പ്രധാനം അന്നദാനമാണല്ലോ.

ചോയിക്കുട്ടിയുടെ വീട്ടിൽവെച്ച് ഒട്ടധികം പേർക്ക് അന്നദാനം ചെയ്യുവാൻ ഒരുക്കങ്ങൾ കൂട്ടിവരുകയായിരുന്നു. തദവസരത്തിൽ അന്നദാനം കൊടുക്കുന്നത് കാണണമെന്നും അതിൽ പങ്കുചേരണമെന്നും വിചാരിച്ച് ഒത്താശചെയ്തു കൊണ്ടിരുന്ന ഒരു സ്ത്രീ ഋതുമതിയായി. വീട്ടുകാർഅവളെ നാലഞ്ചുദിവസത്തേക്ക് വേറൊരു വീട്ടിൽ അയക്കുവാൻ ഒരുക്കംകൂട്ടി. അവളുടെ മനംനൊന്തു. ഗുരുദേവൻ ഗൃഹനായകനെ വിളിച്ചു. ''വടക്കെമുറിയിൽ തീണ്ടാരി നടക്കട്ടെ. തെക്കെ മുറിയിൽ ഭജനം നടക്കട്ടെ. അന്നദാനവും തീണ്ടാരിയുമായി എന്താണ് ബന്ധം. പൂജാമുറിയായാലും അടുക്കളയായാലും കക്കൂസായാലും മനഃശുദ്ധിയുണ്ടായാൽമതി''യെന്ന് നിർദ്ദേശിച്ചു.

തന്റെ ഭക്തയുടെ അടങ്ങാത്ത അഭിലാഷം സ്വാമിജി അങ്ങിനെ നിറവേററിക്കൊടുത്തു.

കാരപ്പറമ്പത്ത് അപ്പുണ്ണിഭക്തൻ മുഖേനയാണ് ഈ സംഭവത്തെപ്പററി എനിക്കറിയുവാനിടയായത്.

## പരിഹസിച്ച ഒരു വ്യക്തിയുടെ അനുഭവം

കാരപ്പുറമ്പത്തുചെന്നാൽ ചാത്തു എന്ന ഒരവിശ്വാസി ഗുരുദേവനെ പരിഹസിക്കുകയും പുച്ഛിക്കുകയും ചെയ്യുക പതിവായിരുന്നു. "കണ്ണു കണ്ടുകൂടാത്ത സ്വാമി. അദ്ദേഹത്തിന് എന്തു ചെയ്യാൻ സാധിക്കും. ഇതെല്ലാം തട്ടിപ്പാണ്" എന്നവൻ പലരോടും പറഞ്ഞുകൊണ്ടിരുന്നു. ഗുരുദേവൻ അക്ഷോഭ്യനായിയാതൊരു പ്രതികരണവും കാണിച്ചില്ല.

ചാത്തുവിൻെറ കുട്ടികൾക്കെല്ലാം കണ്ണിനു രോഗം തുടങ്ങി കൂടാതെ ജനിക്കുന്ന കുട്ടിയും കണ്ണിനുരോഗത്തോടുകൂടി പിറന്നു ചാത്തു പരിഭ്രാന്തനായി ജ്യോതിഷക്കാരെ വിളിപ്പിച്ചു പ്രശ്നവശാൽ ഗുരുദേവനെ പുച്ഛിച്ചത് ശരിയായില്ലെന്നും പരിഹാരമാർഗ്ഗമായി ആ യതിവര്യനെ ശരണം പ്രാപിക്കുകയെ നിവൃത്തിയുള്ളുവെന്നും കണ്ടു. ചിൽഘനാനന്ദസ്വാമിയായിരുന്നു കാരപ്പുറമ്പത്തെ അന്നത്തെ മഠാധിപതി. ചാത്തു അവിടെ ചെന്നു ശരണംപ്രാപിച്ചു; പശ്ചാത്തപിച്ചു രാമാനന്ദാശ്രമത്തിൽ ചെന്നു ഗുരുദേവൻെറ തൃപ്പാദങ്ങളിൽവീണു അഭയത്തിന്നപേക്ഷിച്ചു. സാധുജനങ്ങളെ പുച്ഛിക്കരുതെന്നും മേലാൽ ഭക്തിയോടെ കാലം കഴിക്കുവാനും ഗുരുദേവൻ അ

യാളെ ഉപദേശിച്ചു. ചാത്തു ശിഷ്യപദം സ്വീകരിച്ചു. ഗുരുനാഥനിൽനിന്നുകിട്ടിയ വിഭൂതി കൊടുത്തശേഷം കുട്ടികളുടെ കണ്ണിന്റെ രോഗം ക്രമേണ സുഖപ്പെട്ടു.

ഈ സംഭവവും ഇതിന്നുശേഷം വിവരിക്കുന്ന രണ്ടു മൂന്ന് സംഭവങ്ങളും കാരപ്പറമ്പത്ത് അപ്പുണ്ണി ഭക്തനാണ് എന്നോട് പറഞ്ഞത്. ഇദ്ദേഹം ഇപ്പോൾ പുതുപ്പണം ഭജനമഠം ക്ഷേത്രത്തിലെ മേൽശാന്തിയാണ്.

## മദ്യപിച്ച കാരപ്പറമ്പത്ത് ശങ്കരൻനായരുടെ അനുഭവം

ഗുരുദേവൻ ഒരിക്കൽ കാരപ്പറമ്പത്ത് രാമാനന്ദാശ്രമത്തിൽ വെച്ച് ശിഷ്യന്മാർക്കും ഭക്തജനങ്ങൾക്കും ഉപദേശം കൊടുത്തുകൊണ്ടിരിക്കുമ്പോൾ കാരപ്പറമ്പത്തുകാരൻ ശങ്കരൻനായർ എന്നൊരാൾ മദ്യപാനം ചെയ്തു ആ പരിപാവനമായ സദസ്സിൽ ചെന്നു ഗുരുദേവൻ ഒന്നും പറയാതെ വീട്ടിന്നകത്തേക്ക് പോയി.

ശങ്കരൻനായർ ഒരു സായിപ്പിന്റെ വെപ്പുകാരനായിരുന്നു. കുറച്ചു ദിവസം കഴിഞ്ഞപ്പോൾ എന്തൊ മോഷ്ടിച്ചു എന്നാരോപിച്ച് ശങ്കരൻനായരെ സായിപ്പ് ഉദ്യോഗത്തിൽനിന്നു പിരിച്ചയച്ചു. നായർ വലഞ്ഞു വിവശനായി. ശങ്കരൻനായരുടെ പെങ്ങളുടെ ഭർത്താവ് ഗോവിന്ദൻകുട്ടിനായർ സന്നിധിയിലെ ശിഷ്യനായിരുന്നു. ശങ്കരൻനായരുടെ ശോചനീയ സ്ഥിതി കണ്ടു അദ്ദേഹത്തിന്റെ മനം നൊന്തു. ഗോവിന്ദൻകുട്ടിനായർ ചെന്നു ഗുരുദേവനെ ശരണം പ്രാപിച്ചപ്പോൾ "ഗോവിന്ദൻകുട്ടീ നിന്റെ അളിയൻ വന്നിരുന്ന സമയം നന്നായിരുന്നില്ല. അവനു പരിവർത്തനം വരേണ്ടിയിരിക്കുന്നു" എന്നു പറഞ്ഞു. ഗുരുദേവാ അതിനാണ്. ഞാനവനേയും കൂട്ടി

വന്നതെന്നു പറഞ്ഞു സാഷ്ടാംഗം നമസ്കരിച്ചു. കരുണാകരനായ ഗുരുദേവൻ ശങ്കരൻനായർക്ക് വിഭൂതി കൊടുത്തു. അതാണ് അവിടുത്തെ ദിവ്യ ഔഷധം !

ദിവസങ്ങൾ ഏറെ വേണ്ടിവന്നില്ല. സായിപ്പ് രണ്ടാമതും ശങ്കരൻനായരെ വിളിച്ചു ഉദ്യോഗം കൊടുത്തു. ശങ്കരൻനായർ സന്നിധിയിലെ ഭക്തനായി. മദ്യപാനം തീരെ വിട്ടു. മരണംവരെ ശങ്കരൻനായർ സായിപ്പിന്റെ വെപ്പുകാരൻ ആയിരുന്നു.

## ഗുരുദേവൻ ഭക്തൻമാരെ ആപത്തിൽനിന്നു രക്ഷപ്പെടുത്തിയത്

ചേമഞ്ചേരി ചെങ്ങോട്ട് കാവിൽ വെച്ചു നടന്ന സംഭവമാണ്. ഗുരുദേവൻ ചെങ്ങോട്ട് കാവിൽ ചെന്നപ്പോഠം കുറെ ഭക്തജനങ്ങളോടുകൂടി റോഡിൽകൂടി സഞ്ചരിക്കുകയായിരുന്നു പെട്ടെന്ന് സ്വാമിജി "നിൽക്കൂ, ആരും മുന്നോട്ട് പോകരുത്" എന്നു കൽപിച്ചു ഗുരുദേവൻെറ നിർദ്ദേശപ്രകാരം എല്ലാവരും നിന്നു. കാററില്ല. മഴക്കാറില്ല; യാതൊരു പ്രകൃതി ക്ഷോഭവുമില്ല. തെളിഞ്ഞ അന്തരീക്ഷം പെട്ടെന്നവരുടെ മുന്നിലുള്ള ഒരുവലിയ മരത്തിൻെറ കൂററൻ കൊമ്പ് ഇടിഞ്ഞു താഴെ വീണു. പെട്ടെന്നുള്ള കാഴ്ച കണ്ടു എല്ലാവരും ഞെട്ടി അമ്പരന്നു. ഗുരുദേവൻ തൻെറ ഭക്തർക്ക് മുൻകൂട്ടി വിവരം കൊടുക്കാതിരുന്നവെങ്കിൽ ഒട്ടേറെ പേർ ആ മരത്തിൻെറ കൊമ്പിന്നടിയിൽ പെട്ടു ചതഞ്ഞു മരിക്കുകയും പരിക്കേൽക്കുകയും ചെയ്യുമായിരുന്നു. ത്രികാലജ്ഞാനിയായ യതിവര്യൻ തൻെറ ഭക്തന്മാരെ സമയോചിതം രക്ഷിച്ചു.

## ചാലിൽ കൃഷ്ണൻപണിക്കരും ഗുരുദേവനും

മലാപ്പറമ്പത്ത് ചാലിൽ കൃഷ്ണൻപണിക്കർ സന്നിധിയിലെ ഒരുത്തമ ഭക്തനാണ്. ഗുരുദേവൻ മലാപ്പറമ്പത്ത് രാമാനന്ദാശ്രമത്തിൽ പോകുന്ന അവസരത്തിൽ ഭക്തനായ ചാലിൽ കൃഷ്ണപണിക്കരുടെ വീട്ടിൽ പോവുക പതിവായിരുന്നു. ഗുരുദേവൻ മഞ്ചലിലായിരുന്നു പണിക്കരുടെ വീട്ടിൽ പോകാറ്. മഞ്ചൽക്കാർ സാധാരണ "ഓം ഓം" എന്നു പറയുന്നതിന്നുപകരം സ്വാമികളുടെ നിർദ്ദേശപ്രകാരം അജപ ഗായത്രി "ഹംസോഹംസ, ഹംസോ ഹംസ" എന്നു പറഞ്ഞുകൊണ്ടാണ് മഞ്ചൽ ചുമന്നു പോകുക സാമൂഹ്യ ദ്രോഹികൾക്ക് അത് പിടിച്ചില്ല സാധാരണ മഞ്ചൽ കൊണ്ടുപോകുന്നതുപോലെ കൊണ്ടുപോയാൽ പോരെ. 'ഹംസോ, ഹംസ' എന്നുപറഞ്ഞുകൊണ്ട് ഒരു കണ്ണുകാണാത്ത സ്വാമിയെ കൊണ്ടു പോകുന്നതിൻെറ അർത്ഥമെന്താണ്? എന്നൊക്കെ അവർ വാദിച്ചു. പക്ഷെ സ്വാമിതൃപ്പാദങ്ങളെ മഞ്ചലിൽ കയററി കൊണ്ടുപോകുമ്പോൾ എതിർത്ത നാവുകളിൽ നിന്നുകൂടി വന്നത് ഹംസോഹംസ എന്ന പദമായിരുന്നു മാത്രവുമല്ല അവർ ഭക്തിലഹരിയിൽ ഗുരുദേവൻ പോകുന്ന വഴിയിൽ മഞ്ചലിൻെറ മുൻപെ നടന്നു അടിച്ചു വൃത്തിയാക്കി ഗുരുദേവനെ ആനയിച്ചു.

യതിവര്യൻമാർക്ക് ഒരു വ്യക്തിയുടേയോ വ്യക്തികളുടേയോ മനസ്സുമാററുവാൻ വല്ല പ്രയാസവുമുണ്ടോ ?

ചാലിൽ കൃഷ്ണൻപണിക്കർക്ക് ഒരിക്കൽ തളർവാതം പിടിപെട്ടു. ഭക്തനായ അദ്ദേഹം ഗുരുകീർത്തനങ്ങൾ രചിച്ചു മനസ്സലിഞ്ഞു ജപിച്ചു രോഗശാന്തി നേടി. ആ പരമഭക്തൻ രചിച്ച കൃതികളിൽ രണ്ടു വരികൾ വായനക്കാരുടെ അറിവിന്നുവേണ്ടി ഇവിടെ ഉദ്ധരിക്കാം.

''ഗുരുപാദങ്ങളെ മഹിമയിൽ ചൊൽവാൻ
ഒരു ലവം പോലുമറിവില്ലാത്തഞാൻ
ഗുരുതരഭക്ത്യാ വിവശനായേററം
ഗുരുപാദങ്ങളെ ശരണം പ്രാപിച്ചേൻ''

എന്നിങ്ങനെ പോകുന്നു ആ പരമഭക്തൻ രചിച്ച കൃതി.

## ഗുരുദേവന്റെ ആത്മജ്ഞാനം

ഗുരുദേവൻ കോഴിക്കോട് വിലാത്തിക്കുളത്തിന്നടുത്തുള്ള ഒരുവീട്ടിൽ ശിഷ്യന്മാരോടൊപ്പം എഴുന്നള്ളി താമസിക്കുമ്പോൾ നടന്ന ഒരുസംഭവമാണ്.

സന്നിധിയിൽ നിന്ന് ഒരു ദിവസം ചില ശിഷ്യൻമാരോടുകൂടി കുതിരവണ്ടിയിൽകയറി (അന്ന് കുതിരവണ്ടിയെഉണ്ടായിരുന്നുള്ളു) അന്നത്തെ കോഴിക്കോട് പട്ടണത്തിൽകൂടി പോകുമ്പോൾ കേയാർ ബ്രദേഴ്സിന്റെ പുസ്തക കച്ചവടപീടികയുടെ മുൻപിലെത്തി അവിടെ വണ്ടി നിർത്താൻ കല്പിച്ചു. "കേയാർ ബ്രദേഴ്സ് ഇവിടെയാണല്ലോ" എന്നു പറഞ്ഞു ഒരു ശിഷ്യനോട് ഒരു ആദ്ധ്യാത്മരാമായണം വാങ്ങിക്കൊണ്ടുവരാൻ നിർദ്ദേശിച്ചു. ഗുരുദേവൻ വണ്ടിയിൽ തന്നെയിരുന്നു പുസ്തകപ്പീടികയിൽ അപ്പോൾ ഇരുന്നിരുന്ന തെക്കെകുളത്തിൽ ചാത്തുക്കുട്ടിനായർ എന്ന വ്യക്തി കണ്ണുകാ കാണാത്ത സ്വാമിക്കെന്തിനാണ് പുസ്തകം എന്നഭിപ്രായപ്പെട്ടു. പുസ്തകഷോപ്പുടമസ്ഥൻ ആദ്ധ്യാത്മരാമായണം എടുത്തുകൊടുത്തു അതിന്റെ വിലയും വാങ്ങി. പീടികക്ക് തൊട്ടു മുൻപിൽ കുതിരവണ്ടിയിലിരുന്ന സ്വാമിജിക്ക് പുസ്തകം കൊടുത്തപ്പോൾ ഇത്രാമത്തെ പേജിൽ ഇന്നേ

വരിതൊട്ട് അച്ചടിക്കുമ്പോൾ അക്ഷരം ശരിക്ക് പതിഞ്ഞിട്ടില്ല ആതുകൊണ്ട് പുസ്തകം മാററിത്തരാൻ പറയൂ എന്ന് നിർദ്ദേശിച്ചു തിരികെ കൊടുത്തു. പീടികക്കാരനും അവിടെയിരുന്ന കണ്ണുകാണാത്ത സ്വാമിക്കെന്തിനാണ് പുസ്തകം എന്നു പറഞ്ഞ ചാത്തുക്കുട്ടിനായരും പുസ്തകം തുറന്ന് സ്വാമികൾ പറഞ്ഞ പേജുനോക്കിയപ്പോഴാണ് സ്വാമിതൃപ്പാദങ്ങളുടെ അപാരമായ ജ്ഞാനശക്തി മനസ്സിലായത്. അവർ അമ്പരന്നു. നാളതുവരെ ഇങ്ങിനെയൊരനുഭവം അവർക്കുണ്ടായിട്ടില്ല. ചാത്തുക്കുട്ടിനായരും കടയുടമസ്ഥനും അവിടെക്കൂടിയിരുന്നവരും ഗുരുദേവനെ ചെന്ന് നമസ്കരിച്ചു.

യതിവര്യന്മാർക്കറിയാത്ത സംഗതികൾ എന്താണുള്ളത്. ഈ സംഭവം എൻെറ ജ്യേഷ്ഠത്തി നാരായണിയെന്ന സ്വാമിഭക്ത (പരേത) എന്നോട് പറഞ്ഞതാണ്. ഈ അടുത്ത ദിവസം കാരപ്പറമ്പത്ത് അപ്പുണ്ണിഭക്തനും ഈ അനുഭവത്തെപ്പററി എന്നോട് പറയുകയുണ്ടായി.

## ഒരു ഭക്തൻെറ അറിവില്ലായ്മയും അവൻെറ അനുഭവും

വടകരക്കാരൻ കുററിക്കാരൻ കോമപ്പക്കുറുപ്പിൻെറ മകളുടെ ഭർത്താവ് വട്ടോളിക്കാരൻ കേളപ്പൻ (ചിരട്ട കേളപ്പൻഎന്നായിരുന്നനാട്ടുകാർ അദ്ദേഹത്തെ സംബോധന ചെയ്യുക) ഒരവസരത്തിൽ മണ്ണൂർ രാമാനന്ദാശ്രമത്തിൽ പോകുവാനിടയായി. രാത്രി കേളപ്പൻ മൂത്രമൊഴിക്കാൻ പുറത്തിറങ്ങി ആശ്രമത്തിൽ പൂജക്ക് നട്ടുവളർത്തിയ തുളസിച്ചെടിയിന്മേലാണ് നിർഭാഗ്യവശാൽ കേളപ്പൻ മൂത്രമൊഴിച്ചത്.

സന്നിധിയിൽനിന്നു രാവിലെ കേളപ്പനെ വിളിച്ചു. ''കേളപ്പാ ഒട്ടേറെ വിശാലമായ സ്ഥലങ്ങരം ഈ ആശ്രമത്തിലുണ്ടായിട്ടും നീ മൂത്രമൊഴിക്കാൻ കണ്ടത് പൂജയ്ക്കുപയോഗിക്കുന്ന തുളസിച്ചെടിയുടെ മേലാണോ ?''

കേളപ്പൻ സന്നിധാനത്തിൽ നിന്നു മടങ്ങി നാട്ടിലേക്ക് വന്നു. കേളപ്പന്ന് തലയിൽ ചൊറിയുന്ന മാതിരി അനുഭവപ്പെട്ടു തുടങ്ങി. ചൊറി പിടിച്ചിരുന്നില്ല. ഒരു തോന്നിച്ച, ക്രമേണ കേളപ്പൻ ഒരു മാനസിക രോഗിയായി മരണമടഞ്ഞു

ഈ സംഭവം എനിക്ക് പറഞ്ഞുതന്നത് സ്വാമി ഭക്തനായ പടന്നയിൽ പൊക്കായിയുടെ മകൻ മാധവൻ എന്ന ഭക്തനാണ്.

തുളസിലതയുടെ മഹാത്മ്യം കേളപ്പൻ അറിയേണ്ടതായിരുന്നു.

## ജയവല്ലിയുടെ ചോറൂണ്

പുതുപ്പണത്തുകാരൻ നടേമ്മൽ ഗോപാലനും ഭാര്യ നാണിയും അവരുടെ മകൾജയവല്ലിയുടെ ചോറൂണ് രാമാനന്ദാശ്രമത്തിൽ വെച്ച് ഗുരുദേവൻെറ തൃക്കൈകൾകൊണ്ട്തന്നെ നടത്തണമെന്നാശിച്ച് മണ്ണൂരാശ്രമത്തിൽ ചെന്നു. ഗോപാലൻെറ അമ്മയുടെ അനുജത്തി മാതയും തദവസരത്തിൽ അവരെ അനുഗമിച്ചിരുന്നു. മകൾക്ക് ജയവല്ലിയെന്ന് നാമകരണം ചെയ്തത് ഗുരുദേവൻതന്നെയായിരുന്നു ചോറൂണ് പുതുപ്പണം ഭജനമഠത്തിൽവെച്ചു നടത്തിയാൽ മതിയെന്നും ഉടനെ നാട്ടിലേക്ക് പോകണമെന്നും നിർദ്ദേശിച്ചു. ഗുരുവാക്കിന് എതിർവാക്കില്ലല്ലൊ. ഗുരുദേവൻ എന്താണ് ഇങ്ങിനെ നിർദ്ദേശിക്കുവാൻ കാരണമെന്നാരായുവാൻ ആരും ധൈര്യപ്പെട്ടില്ല.

ആ യതിവര്യൻെറ കല്പനപ്രകാരം അവർ ഉടനെ പുതുപ്പണത്തേക്ക് പുറപ്പെട്ടു. വീട്ടിൽ ചെന്നു കയറുമ്പോഴാണ് സ്വാമിജി നിർദ്ദേശിച്ചതിൻെറ കാരണം മനസ്സിലായത്. മാതയുടെ അമ്മ ചീരുവിന്ന് പെട്ടെന്ന് എന്തൊ അസ്വാസ്ഥ്യം അനുഭവപ്പെട്ടു ജയവല്ലിയേയുംകൊണ്ട് രാമാനന്ദാശ്രമത്തിൽ പോകുന്നതുവരെ ചീരുവിന്ന് യാതൊരസുഖവും ഇല്ലായിരുന്നു. മിനുട്ടുകൾക്കകം അവർ അന്ത്യശ്വാസം വലിച്ചു. ഈ സംഭവത്തിൽനിന്നു ഗുരുദേവൻെറ അപാരമായ ജ്ഞാനശക്തി ഊഹിക്കാവുന്നതാണല്ലൊ.

## ടി. ഗോപാലൻവക്കീലിൻെറ രോഗം

വക്കീൽ പുതുപ്പണം ഭജനമഠത്തിൻെറ പ്രസിഡ ണ്ടായിരുന്നപ്പോരം (1954) അദ്ദേഹത്തിന്നു പെട്ടെന്ന് തലവേദന അനുഭവപ്പെട്ടു. തലമുഴുവൻ ചുട്ടുപഴു ത്ത മാതിരി തോന്നി. മാടോള്ളതിൽ കണ്ണൻ എന്ന കച്ച വടക്കാരൻ ഇതേതരം രോഗംവന്ന മൂന്നുദിവസംകൊണ്ടാ ണ് മരണപ്പെട്ടത്. ഗുരുദേവന്ന് അറിയാത്ത കാര്യ ങ്ങരം ഒന്നുമില്ലല്ലോ. ആ യതിവര്യൻ പ്രമുഖ മന്ത്ര വാദിയായ പൊതുവാരം എന്ന ശിഷ്യനെ വിളിക്കു വാൻ ആളെ അയച്ചു. സാധാരണ എണ്ണ തേച്ചു നിൽ ക്കുന്ന സമയത്ത് മന്ത്രവാദിയെ വിളിക്കുവാൻ ചെ ന്നാൽ ശാസ്ത്രപ്രകാരം ആ രോഗി ജീവിക്കുകയില്ലെ ന്നാണ് പറയുക. ശകുനം വളരെ മോശമാണെങ്കിലും സന്നിധിയിൽനിന്ന് വിളിപ്പിച്ചതുകൊണ്ട് വിളിക്കു വാൻ വന്ന ആളുടെ കൂടെ പോയി സ്വാമികളെ നമസ് കരിച്ചു. ഗുരുദേവൻ, വക്കീലിന്നു അത്യാസന്ന രോ ഗമാണെന്നും ഉടനെ വടകരക്ക് പോയി വേണ്ടത് ചെ യ്യണമെന്നും നിർദ്ദേശിച്ചു. പൊതുവാരം ശകുനപ്പിഴ വിനെപ്പററി ഉണർത്തിച്ചുവെങ്കിലും "ഞാനാണ് നി ന്നെ അയക്കുന്നത്. രോഗം ആഭിചാരമാണ് അത് ഉടനെ ഒഴിപ്പിച്ച് വക്കീലിനെ രക്ഷിക്കൂ" എന്നു കല്പ് പിച്ചു.

പൊതുവാൾ വടകര വന്നു. വക്കീലിന്നു സന്നിധി പറഞ്ഞപ്രകാരം ആരോ ആഭിചാരം ചെയ്തതാണെന്നു മനസ്സിലായി. പഠിച്ച പണികളെല്ലാം പ്രയോഗിച്ചിട്ടും ഒഴിയുന്നില്ല. ഒടുവിൽ മന്ത്രവാദിയായ പൊതുവാൾ ദക്ഷിണാമൂർത്തിയുടെ ലീലാവിലാസങ്ങളാലനുഗ്രഹീതനായ രാമാനന്ദ തൃപ്പാദങ്ങളാണ് എന്നെ അയച്ചതെന്നും പറഞ്ഞു ഗുരുദേവനെ മനസ്സാ ധ്യാനിച്ചു മന്ത്രതന്ത്രങ്ങൾ ചെയ്തു ആഭിചാരദോഷം ഒഴിപ്പിച്ചു. വക്കീലിന്റെ രോഗം മാറി. വക്കീൽ രാമാനന്ദാശ്രമത്തിൽചെന്നു സദ്ഗുരുവിനെ നമസ്കരിച്ചു. മാടോള്ളതിൽ കണ്ണന്നു ആഭിചാരം ചെയ്ത ആൾ തന്നെയായിരുന്നു വക്കീലിനും ചെയ്തത്. അതു പിന്നീടാണ് മനസ്സിലായത്.

## ഒരു ഭക്തനേയും കുടുംബത്തേയും രക്ഷിച്ചത്

പാലോളിക്കണ്ടി കൊറുമ്പൻ (വടകര – പുതുപ്പണം) ഒരു സാമൂഹ്യ പ്രവർത്തകനും പ്രമുഖനുമായിരുന്നു. ഒരു ശിവഭക്തൻ, കൊല്ലംതോറും കഠിനമായ വ്രതമനുഷ്ടിച്ച് മുടങ്ങാതെ കൊട്ടിയൂർ പോകുന്ന ഒരു വ്യക്തി ഗുരുദേവൻ വടകരവന്നത് മുതൽ അദ്ദേഹം ആ യതിവര്യനെ ഭക്തിപുരസരം ആരാധിച്ചുവന്നു. പുകയില കച്ചവടക്കാരനായിരുന്ന അദ്ദേഹത്തിന്നൊരിക്കൽ എന്തോ മനക്ലേശം അനുഭവപ്പെട്ടു തൻെറ ജീവനൊടുക്കിക്കളയാമെന്ന് കരുതി അതിനുള്ള ഉപകരണങ്ങളോടുകൂടി ആരും കാണാതെ ഒരു മുറിയിൽകയറി വാതിലടച്ചു ആത്മഹത്യചെയ്യുവാനും സമയവും സന്ദർഭവും ഒത്തുചേരണമല്ലോ!. ക്ഷീണത്താൽ വിവശനായ അദ്ദേഹം മുറിയിൽ ഒന്നു മയങ്ങിപോയി. പെട്ടെന്നൊരാൾ "കൊറുമ്പാ" എന്ന് തട്ടിവിളിച്ചു. ഭക്തൻമാരുടെ മനസ് പതറേണ്ട ആവശ്യമില്ല എന്നു പറയുന്നതായി തോന്നി പരിചയമുള്ള ശബ്ദം അത് മററാരുടേതുമായിരുന്നില്ല സ്വാമിതൃപ്പാദങ്ങളുടേതായിരുന്നു കൊറുമ്പൻ ഗുരുദേവൻ തന്നെ കൈവെടിഞ്ഞിട്ടില്ലെന്നറിഞ്ഞപ്പോൾ മനസ്സമാധാനത്തിന്നുവേണ്ടി മണ്ണൂരാശ്രമവും പഴനിമലയും

സന്ദർശിക്കുവാൻ തിർച്ചപ്പെടുത്തി. അയാറം കുടും ബസമേതം ഒരു ബസ്സിൽ മണ്ണൂരിലേക്ക് പുറപ്പെട്ടു. വഴിയിൽ വെച്ച് ബസ്സ് ഓടിക്കൊണ്ടിരിക്കുമ്പോറം ഒരു സ്ഥലത്തുവെച്ച് ഇലക്ട്രിക്ലൈൻ പൊട്ടി താഴെ താണു. ബസ്സ് തൊട്ട്തൊട്ടില്ല എന്നനിലയിൽ ആ കമ്പി വണുനിന്നു. വൈദ്യുതി ആ കമ്പിത്തുമ്പു വരെ പ്രസരിക്കുന്നുണ്ടായിരുന്നു. ഇലക്ട്രിക്കമ്പി ബസ്സ് തൊടുവാൻ ഇടയായാൽ ആ ബസ്സും ബസ്സിലു ള്ളവരും ചാമ്പലാകുമായിരുന്നു. പുറമെനിന്ന് കണ്ട വരെല്ലാം പരിഭ്രാന്തരായി. ഡ്രൈവർ വരുന്നതുവരട്ടെ യെന്നുവിചാരിച്ച് ബസ്സ് വെട്ടിച്ചോടിച്ചു വലിയ ഒരു ദുരന്തം ഒഴിവാക്കി. കൂടിനിന്നവരെല്ലാം അതിശ യിച്ചു ഭാഗ്യം, സർവ്വശക്തൻ ഒരു വലിയ അപകട ത്തിൽനിന്ന് അത്ഭുതകരമാംവണ്ണം രക്ഷിച്ചു. കൊ റുമ്പനും കുടുംബവും മണ്ണൂരിലെത്തിയ ഉടനെ "കൊ റുമ്പാ ഭയപ്പെട്ടുപോയി ഇല്ല" എന്നു ഗുരുദേവൻ പറ ഞ്ഞു. കൊറുമ്പൻ ദീർഘദണ്ഡനമസ്കാരം ചെയ്തു പൊട്ടിക്കരഞ്ഞു. ഈ സംഭവം എന്നോട് പറഞ്ഞത് അച്ഛൻ എന്തിനാണ് കാലിന്ന് കുമ്പിട്ടുകരയുന്ന തെന്ന് അന്ന് മനസിലാക്കുവാൻ ത്രാണിയില്ലാത്ത എട്ട് വയസ്മാത്രം പ്രായമുള്ള ഭാസ്കരൻ എന്ന മക നാണ്. ഭാസ്കരൻ ഇപ്പോറം പട്ടാമ്പി ധനലക്ഷ്മി ബാങ്കിൻെറ മാനേജർ ആണ്. സന്നിധിയിൽനിന്ന് തിരിച്ചുവരുമ്പോറം 1987 ഡിസംബർ 6–ാം തിയ്യതി പട്ടാമ്പിയിൽ ഭാസ്കരൻെറ വീട്ടിൽ പോകുവാനിടയാ യപ്പോറം നേരിട്ടുപറഞ്ഞതാണ് ഈ സംഭവം. ഗുരു ദേവൻ ഒരിക്കലും ഭക്തജനങ്ങളെ കൈവിടുകയില്ല.

"അനന്യാശ്ചിന്തയന്തോമാംയേജനഃ
പര്യുപാസതേ
തേഷാംനിത്യാഭിയുക്താനാംയോഗ
ക്ഷേമംവഹാമ്യഹം"
ഭഗവത്ഗീത 9-22.

മറ്റൊന്നും ചിന്തിക്കാതെ എന്നെമാത്രം ആരാധിക്കുന്ന ഭക്തൻമാരുടെ യോഗക്ഷേമം ഞാൻ നിർവ്വഹിക്കുന്നു.

## മലാപറമ്പത്തെ പാദുകപ്രതിഷ്ഠയും അവിടെ നടന്ന സംഭവങ്ങളും

ഗുരുദേവൻ ഒരു ദിവസം മലാപ്പറമ്പ് സന്ദർശിക്കുവാനിടയായി. ആ യതിവര്യൻ നടന്നുപോകുമ്പോൾ മെതിയടി ഒരു സ്ഥലത്തു ചെളിയിൽ പൂണ്ടുപോയി. ആ മഹാത്മാവ് ഇവിടെ ഒരു പാദുകപ്രതിഷ്ഠ നടക്കട്ടെയെന്ന് നിർദ്ദേശിച്ചു. ഗുരുദേവൻതന്നെ പാദുകപ്രതിഷ്ഠാകർമ്മം നിർവ്വഹിച്ചു. ആ യതീശ്വരൻ പ്രതിഷ്ഠിച്ച ഒട്ടധികം പ്രതിഷ്ഠകളിൽ ആത്മീയമായി വളരെ പ്രാധാന്യം അർഹിക്കുന്നത് മലാപ്പറമ്പിലെ പാദുകപ്രതിഷ്ഠയാണ്. ചേർത്തലയിലെ കളവങ്കോടത്തു ശ്രീനാരായണഗുരുദേവൻ 1927ൽ കണ്ണാടിപ്രതിഷ്ഠ നടത്തി കണ്ണാടിയിൽ നോക്കിയാൽ അവനവന്റെ രൂപമാണല്ലൊ കാണുക. അവരവർ നന്നായാൽ ദൈവം തനിയെ പ്രസാദിച്ചുകൊള്ളും. ശ്രീരാമാനന്ദഗുരുദേവൻ പാദുകപ്രതിഷ്ഠ നടത്തിയതും ഈ ഉദ്ദേശത്തോടെയാകാം ഗുരുവിനെ എന്നല്ല ഏതു ദൈവത്തിനെ ഭജിക്കുമ്പോഴും കാൽത്തളിരുകളാണ് മനസ്സിൽ ധ്യാനിക്കേണ്ടതു പ്രത്യേകിച്ചു ഗുരുപാദങ്ങൾ ഗുരപാദപ്രതിഷ്ഠ ചെയ്തതോടുകൂടി ഈ ഉദ്ദേശം സഫലീകരിക്കപ്പെട്ടു. ഭക്തി നിർഭരമായി

ഭക്തജനങ്ങൾ ഗുരുപാദുകങ്ങളെ പൂജിക്കുന്നു, നിർവൃതിയടയുന്നു.

ഗുരുദേവൻ അവിടെ ഇടക്കിടക്ക് പോകുക പതിവായിരുന്നു. തെക്കേയിൽ പെരച്ചൻകുട്ടി വൈദ്യർ യതീശ്വരന്റെ ഉത്തമഭക്തന്മാരിൽ പെട്ട ഒരാളാണ്. പെരച്ചൻകുട്ടി വൈദ്യരുടെ അച്ഛൻ തെക്കേയിൽ ചോയികുട്ടി വൈദ്യരും ഗുരുഭക്തഗണങ്ങളിൽപെട്ടവരായിരുന്നു. പെരച്ചൻകുട്ടി വൈദ്യർക്ക് സന്നിധി പല സ്തോത്രങ്ങളും കീർത്തനങ്ങളും ചൊല്ലി പഠിപ്പിച്ചുകൊടുക്കുക പതിവായിരുന്നു. ഒരു ദിവസം രാത്രി ഗുരുദേവൻ ''ഇന്നലെ ചൊല്ലിത്തന്ന സ്തോത്രം പഠിച്ചോ, ഒന്നു കേൾക്കട്ടെ'' എന്നു പറഞ്ഞപ്പോൾ ഒന്നുരണ്ട് വരികൾ ചൊല്ലി ''ഗുരുദേവാ എനിക്കു വല്ലാത്ത മറതിയാണെന്നു പറഞ്ഞു സമയം ഏകദേശം രാത്രി 11 മണി. ഗുരുദേവൻ ''പെരച്ചാ എനിക്ക് ഇളനീർ കുടിച്ചാൽ കൊള്ളാമെന്നുണ്ട്, ഒരു ഇളനീർ പറിച്ചു ചെത്തിക്കൊണ്ടുവാ'' എന്നു നിർദ്ദേശിച്ചു. ഗുരുവാക്കിന്നെതിർവാക്കില്ലല്ലൊ. പെരച്ചൻ വൈദ്യർക്ക് തെങ്ങിന്മേൽ കയറുവാൻ അറിഞ്ഞുകൂട. തന്റെ ജീവിതത്തിൽ ഒരു മരത്തിന്മേലും കയറിശീലമില്ല. ഗുരുദേവന്റെ നിർദ്ദേശമല്ലെ. എന്തും വരട്ടെയെന്നു കരുതി തോർത്ത്മുണ്ട് തളയാക്കി വളരെ പ്രയാസപ്പെട്ടു പൊത്തിപ്പിടിച്ചു തെങ്ങിൽ കയറി ഇളനീരിട്ടു. ഇറങ്ങുമ്പോൾ നെഞ്ഞ് ഉരഞ്ഞ് ചോരയൊഴുകി അതൊന്നും ചിന്തിക്കാതെ ഭക്തൻ ഇളനീർ ചെത്തി മൂട് വെട്ടി ഗുരുവിന്നു കൊടുത്തു. ഗുരുദേവൻ കുറച്ചു കുടിച്ചു ബാക്കി കുടിച്ചോളു എന്നു പറഞ്ഞു പെരച്ചൻകുട്ടി വൈദ്യർക്ക് കൊടുത്തു. വൈദ്യർ അത്

അമൃത്തുല്യം കുടിച്ചു. അതിന്നുശേഷം പെരച്ചൻ വൈദ്യർക്ക് മറതിയെന്ന അസുഖം ഉണ്ടായിട്ടില്ല. ഗുരുമുഖത്ത് നിന്നല്ല എവിടെനിന്നു കേട്ടാലും കല്ലിൻമേൽ കൊത്തിയ മാതിരി മറക്കാത്ത ഒരു സ്ഥിതിവിശേഷം ആ ഭക്തന്നു സംജാതമായി. ഗുരുവിൻെറ നിർദ്ദേശപ്രകാരം കുഞ്ഞിക്കണ്ണൻ ഗുരുക്കൾ സ്ഥാപിച്ച കാരപ്പറമ്പത്ത് സംസ്കൃത സ്ക്കൂളിൽ ചേർന്ന് സംസ്കൃതം പഠിച്ചു. സംസ്കൃതം പഠിക്കുമ്പോൾ അപാരമായ ബുദ്ധിശക്തിയും ഓർമ്മശക്തിയും അദ്ദേഹത്തിന്നു അനുഭവപ്പെട്ടു. ഗുരു പ്രസാദിച്ചാൽ എന്താണ് സാധിക്കാത്തത്.

അടുത്തോൻ കണാരൻ തിയ്യ സമുദായത്തിൽ പെട്ടവരുടെ താടിയും മുടിയും ക്ഷൗരം ചെയ്യുന്ന ഒരാളായിരുന്നു അന്നത്തെ നാട്ടാചാരപ്രകാരം അടുത്തോൻ ഇതരജാതിക്ക് ക്ഷൗരംചെയ്യുവാനോ മുടിവെട്ടുവാനോ പാടില്ല. ഈ നിബന്ധനക്കെതിരായി പ്രവർത്തിക്കുന്നവരെ നിഷ്കാരുണ്യം നാട്ടുകാർ ജാതിക്ക് ഭ്രഷ്ടാക്കുകമാത്രമല്ല ദേശം വിട്ടുപോകുവാൻ നിർദ്ദേശിക്കുകയും ചെയ്യും. വേറെ ഒരു ദേശത്ത് അവനെ സ്വീകരിക്കുകയുമില്ല. അടുത്തോൻ ജാതിച്ചിട്ട തെററാതെ അനുസരിക്കണമെന്നാണ് നിബന്ധന. ഒരിക്കൽ ഗുരുദേവൻ മലാപ്പറമ്പത്തുള്ളപ്പോൾ ഗുരുദേവൻെറ താടിയും മുടിയും വെട്ടുവാൻ കണാരനെ വിളിച്ചു. കണാരൻ ഒരു ഭക്തനായിരുന്നു. സ്വർണ്ണകുലത്തിൽ (തട്ടാൻ) പെട്ട ഗുരുദേവൻെറ മുടിവെട്ടുകയും ക്ഷൗരം ചെയ്യുകയും ചെയ്യുന്നതിനാൽ അവനെ അന്നത്തെ നാട്ടാചാരപ്രകാരം നാട്ടുമുഖ്യസ്ഥൻ ഭ്രഷ്ട് കൽപ്പിക്കു

വാൻ തീർച്ചപ്പെടുത്തി. ഏഴുദിവസത്തിനുള്ളിൽ പൌരസമിതിയുടെ മുമ്പിൽ ഹാജരാകുവാൻ നിർദ്ദേശം കൊടുത്തു. കണാരൻ പരിഭ്രാന്തനായി ജാതിത്തൊഴിലെടുത്ത് ജീവിക്കുവാൻ ഭ്രഷ്ട് കൽപ്പിച്ചാൽ നിവൃത്തിയില്ലാതെവന്നാൽ കുടുംബം പട്ടിണിയാകും. ഭ്രഷ്ട് കൽപിച്ചവന് നാട്ടുകാർ കുടിവെള്ളം വരെ കൊടുക്കുകയില്ല. അത്ര കർശനമായിരുന്നു അന്നത്തെ നില. പട്ടിണികിടന്ന് കഷ്ടപ്പെടുന്നതിലും ഭേദം ആത്മഹത്യ ചെയ്യുകയാണ് നല്ലതെന്ന് അവൻ തീർച്ചപ്പെടുത്തി വയലിൽ ചാത്തു എന്ന ഒരു ഗുരുഭക്തൻ തൂങ്ങിച്ചാവാനുള്ള കണാരൻെറ ഉദ്യമം മനസിലാക്കി "കണാര ഗുരു ഉള്ളപ്പോൾ എന്തിന്ന് ഭയപ്പെടണം" എന്നുപറഞ്ഞ് സ്വാന്തനപ്പെടുത്തി ആത്മഹത്യ ചെയ്യുവാൻ അവനെ അനുവദിച്ചില്ല. ചാത്തു അവനെ ഒററക്കുവിട്ടില്ല. തരംനോക്കി അവൻ ആത്മഹത്യ ചെയ്യുമെന്ന് അവൻ സംശയിച്ചു കണാരനെ തൻെറ വീട്ടിൽ കൂട്ടിക്കൊണ്ടുപോയി ഈ സംഭവം നടക്കുമ്പോൾ യതിവര്യൻ മാങ്കാവിൽ (കോഴിക്കോട്ട്) ഉണ്ടായിരുന്നു പിറെറ ദിവസമാണ് ഭ്രഷ്ട് കൽപ്പിക്കേണ്ടദിവസം നേരം പുലരെപ്പുലരെ ചാത്തു കണാരനേയും കൂട്ടി ഗുരുദേവസന്നിധിയിലെത്തി വിവരം ഉണർത്തിച്ചു ഗുരുദേവൻ കണാരനോടും ചാത്തുവിനോടും "ലോകമുണ്ടായതുമുതൽ ഗുരുവിനെ ശുശ്രൂഷിച്ചിട്ട് ആരും പൊയ്യായിപ്പോയിട്ടില്ല കണാരാ ഈ ത്രിഭുവനത്തിൽ എന്നെ ആരും ഭ്രഷ്ടാക്കുവാനില്ല. കണാരാ നീ പോയി നിൻെറ പണിചെയ്തോ എന്ന് കല്പിച്ചു. പൗരപ്രമാണി സാധാരണകുതിരപ്പുറത്തായിരുന്നു സഞ്ചരിക്കാററ്. അത്രയ്ക്ക് പ്രതാപിയാ

യിരുന്നു അദ്ദേഹം. കണാരന് ക്രഷ്ടകൽപ്പിക്കുവാൻ തീർച്ചപ്പെടുത്തിയ ദിവസത്തിൻെറ തലേദിവസം നാളതുവരെ അരോഗദൃഢഗാത്രനായി കാണപ്പെട്ട പൗരപ്രമാണി കിടന്നുറങ്ങി. നേരം പുലർന്ന് എഴുന്നേററപ്പോഠം നാവിന്മേൽ ഒരു പഴുപ്പ് അനുഭവപ്പെട്ടു. കഷ്ടമെന്നുപറയട്ടെ അദ്ദേഹം അന്നുരാത്രിത്തന്നെ നിര്യാതനായി. വിവരം കാട്ടുതീപോലെ നാട്ടിൽ പരന്നു. പൗരപ്രമാണിയുടെ ആയുസ് കഴിഞ്ഞിരിക്കുന്നുവെന്ന് ത്രികാലജ്ഞാനിയായ ഗുരുദേവന്ന് മനസിലായതുകൊണ്ടായിരിക്കാം കണാരാ നീ പോയി പ്രവർത്തി ചെയ്തോ എന്ന് കല്പിച്ചത്. യതീശ്വരൻെറ ആത്മപ്രഭാവവും ത്രികാലജ്ഞാനവും ദിവ്യശക്തിയും ജനങ്ങഠം പുകഴ്ത്തി. കണാരൻ നിർഭയനായി നാട്ടാചാരം നടത്തിവന്നു. ഗുരുനിന്ദ മഹാനിന്ദ അതിന്ന് പ്രതിവിധിയില്ല.

മലാപ്പറമ്പത്തുകാരൻ രാമൻനായർ ഗുരുദേവൻെറ ഒരു ഭക്തനായിരുന്നു. ഒരു തവണ ഗുരുദേവൻ മലാപ്പറമ്പിൽനിന്നു മണ്ണൂരാശ്രമത്തിലേക്ക് പോകുവാൻ പുറപ്പെട്ടപ്പോഠം ഭക്തനായ രാമൻനായർക്ക് ഗുരുവിനെ വിട്ടു പിരിയുമ്പോഴുള്ള വ്യസനം താങ്ങുവാൻ സാധിക്കാതെ രാമൻനായർ

"യഥാർത്ഥജ്ഞാനത്തെ തരുന്ന സൽഗുരോ
പിരിയുമ്പോളുള്ളമുരുകുന്നു ദേവനും"

എന്ന ചൊല്ലിയപ്പോഠം ഗുരുദേവൻ

"ഇല്ല ഇല്ല അഹം പിരിയുന്നോനെല്ല
നിറഞ്ഞുനിൽക്കുന്ന പരമാത്മാവാണ് ഞാൻ"

എന്നു ചൊല്ലി ഗുരുദേവൻ ശിഷ്യനെ കെട്ടിപ്പിടിച്ചു ഈ സംഭവം നടക്കുമ്പോഠം ഭക്തനായ പെരച്ചൻകുട്ടി

വൈദ്യരുംകൂടി അടുത്തുണ്ടായിരുന്നു.

ഗുരുദേവന്നു ഉറക്ക് വളരെ കുറവാണ്. ജപി ച്ചും കീർത്തനങ്ങൾ ചൊല്ലിയും ശിഷ്യജനങ്ങൾക്ക് സദുപദേശങ്ങൾ ചെയ്തും ധ്യാനിച്ചും ആണ് സമയം കഴിക്കുക ഒരു ദിവസം തെക്കേയിൽ പെരച്ചൻകുട്ടി വൈദ്യർ ഗുരുദേവൻ കിടക്കുന്ന മുറിയുടെ അടുത്ത് കിടന്നുറങ്ങുകയായിരുന്നു. അദ്ദേഹം രാത്രി മൂത്ര ശങ്ക തോന്നിയതിനാൽ എഴുന്നേററു. ആ സമയത്ത് അദ്ദേഹം കണ്ട കാഴ്ച അദ്ദേഹത്തെ ഭയപ്പെടുത്തുക യും അത്ഭുതപ്പെടുത്തുകയും ഒടുവിൽ കോൾമയിർ ക്കൊള്ളിക്കുകയും ചെയ്തു. അർദ്ധരാത്രി സമയം. മുഷിഞ്ഞ് കീറിപ്പറിഞ്ഞ വസ്ത്രങ്ങൾ ധരിച്ച മൂന്ന് പേർ ഗുരുവിനെ സാഷ്ടാംഗം നമസ്കരിച്ചു പുറത്തേക്ക് വരുന്നു ദിവ്യതേജസ്വികൾ. കണ്ടമാ ത്രയിൽ അവർ അമാനുഷരാണെന്നദ്ദേഹത്തിന്നു തോ ന്നി. പെരച്ചൻകുട്ടിവൈദ്യർ ഒരുത്തമ ഭക്തനായതു കൊണ്ടും ഗുരുദേവൻെറ കടാക്ഷംകൊണ്ടും ആ മൂന്നു പേരും അവധൂതസന്യാസിമാരാണെന്ന് അവരുടെ മു ഖകമലങ്ങളിലുള്ള പ്രഭാവലയം കണ്ടപ്പോൾ മനസ്സിലാ ക്കുവാൻ അദ്ദേഹത്തിന്ന കഴിഞ്ഞു മൂവരും പുറ ത്തിറങ്ങിയ ഉടനെ അപ്രത്യക്ഷരായി

11—12—87ന് ഞാനും ജയപ്രകാശനും തെക്ക യിൽ അച്ചുതൻകുട്ടിവൈദ്യരുടെ മകൻ ഭക്തനും പ്ര സിദ്ധ ആയുർവ്വേദ ചികിത്സകനായ ശ്രീ രാജര ത്നത്തിൽനിന്നും ശേഖരിച്ചതാണ് ഈ സംഭവം

## ഗുരുദേവൻ ക്ഷേത്രസ്വത്തുക്കളുടെ ഗൗരവം മനസ്സിലാക്കികൊടുത്തത്.

മണ്ണൂർ രാമാനന്ദാശ്രമത്തിൽവെച്ച് നടന്ന സംഭവമാണ്. ഗുരുദേവൻ മുറിയിൽ വിശ്രമിക്കുകയായിരുന്നു. ഉഷ്ണമുള്ള സമയം. രാമഭക്തൻ എന്ന ശിഷ്യൻ ഗുരുദേവനെ വിശറികൊണ്ട് വീശിക്കൊണ്ടിരിക്കുകയാണ്. ആ ഭക്തന്ന് പതിനഞ്ച് ഉറുപ്പികയുടെ ആവശ്യം നേരിട്ടു എവിടെ നിന്നെങ്കിലും അത് സംഘടിപ്പിക്കണം. സന്നിധിയിൽ ഉണർത്തിച്ചാൽ ആവശ്യമുള്ള സംഖ്യ കൊടുക്കാതിരിക്കില്ല എങ്കിലും എങ്ങിനെയാണ് ഗുരുവിനോട് പണത്തിന് ആവശ്യപ്പെടുകയെന്ന് ശങ്ക. ഭക്തജനങ്ങൾ വന്നാൽ ഗുരുദേവന്ന് ദക്ഷിണകൊടുക്കുക പതിവാണ് ഒരു ഭക്തൻകൊടുത്ത പതിനഞ്ചു രൂപ സാധാരണ വെക്കാറുള്ളതുപോലെ കിടക്കയുടെ അടിയിൽ വെച്ചിരുന്നു തനിക്ക് അത്യാവശ്യമുള്ള സംഖ്യ ഗുരുദേവൻെറ കിടക്കയിൽ പുറത്തുകാണുന്നവിധം വെച്ചിരിക്കുന്നതുകണ്ടു ഗുരുവിന്ന് കണ്ണുകാണുകയില്ലല്ലോ. ഗുരുദേവൻെറ ആത്മീയശക്തിയും കഴിവും ശരിക്ക് മനസിലാകാതെ ആ ശിഷ്യൻ അതു കരസ്ഥമാക്കാൻ മുതിർന്നു. ഗുരുദേവന് കാററുവീശിക്കൊണ്ടിരിക്കുന്നതിനിടയിൽ ഒരുകൈകൊണ്ട് നോട്ട് എടുക്കുവാൻ നീട്ടിയപ്പോൾ

ആ സ്ഥാനത്ത് പെട്ടെന്ന് ഒരു സർപ്പം ഫണം വിരിച്ച് ചീററിക്കൊണ്ടുനിൽക്കുന്നതായി തോന്നി ആ ഭക്തൻ ഭയവിഹ്വലനായി നിലവിളിച്ചു. സർവ്വശക്തനായ ഗുരുദേവൻ അക്ഷോഭ്യനായി "ഭക്താ, ബ്രഹ്മസ്വം തൊട്ടുകളിക്കരുത്" എന്നുപദേശിച്ചു. ആ ഭക്തൻ ഗുരുദേവൻെറ പാദങ്ങളിൽ വീണു ക്ഷമാപണം ചെയ്തു. "നഃവിഷമത്യാഹുർബ്രഹ്മസ്വം വിഷമുച്യതെ"

ഒരു പക്ഷെ ഗുരുദേവൻ ഈ സംഭവം സംജാതമാക്കിയത് ക്ഷേത്രസ്വത്തുക്കളുടെ മഹനീയതയും ഗൗരവവും ഭക്തൻമാർക്ക് മനസ്സിലാക്കിക്കൊടുക്കാൻ വേണ്ടിയായിരിക്കാം. ശിവക്ഷേത്രങ്ങളിൽ ചെന്നാൽ ചില ഭക്തർ കാലിന്നടിയിലുള്ള മൺതരികൾകൂടി മുട്ടിയകററിയതിനുശേഷമെ തിരിച്ചുവരികയുള്ളൂ. കാരണം ഒരുതരി മണ്ണുംകൂടി അവിടുത്തെ ബ്രഹ്മസ്വമാണ്. അധികം പേരും ഈ ചെറിയ സംഗതിയിലടങ്ങിയ മഹത്കാര്യം മനസിലാക്കാറില്ല.

ശ്രീരാമകൃഷ്ണ പരമഹംസരെ പരീക്ഷിക്കാൻ സ്വാമിവിവേകാനന്ദൻ ഗുരുവിൻെറ കിടക്കയുടെ അടിയിൽ ഒരു പവൻ നാണ്യം വെച്ചതും രാമകൃഷ്ണപരമഹംസർ കിടക്കമേൽ ഇരുന്നപ്പോൾ പെട്ടെന്ന് ഞെട്ടിയെഴുന്നേററു എന്നെ ഒരു തേൾകുത്തിയെന്ന് പറഞ്ഞതും കിടക്കമുട്ടി പരിശോധിച്ചപ്പോൾ സ്വർണ്ണനാണയം കണ്ടതും "ഇതാണ് കുത്തിയത്" എന്ന് പറഞ്ഞതും ഭഗവാൻ ശ്രീരാമകൃഷ്ണപരമഹംസരുടെ സച്ചരിതത്തിൽ കാണാമല്ലോ.

യതീശ്വരൻമാർക്ക് സ്വർണ്ണനാണയങ്ങളെയും നോട്ടുകളെയും തേളായും സർപ്പമായും മാററുവാൻ എന്താണ് പ്രയാസം. മഹാത്മാക്കളുടെ ലീലാവിലാസങ്ങളിൽ മഹത്തത്വങ്ങൾ അടങ്ങിയിരിക്കുന്നുവെന്നുള്ളതാണ് വാസ്തവം

ഭക്തജനങ്ങൾ ഗുരുദേവൻെറ അടുത്തു സദുപദേശങ്ങൾ കേൾക്കാൻ വരും. എല്ലാവരെക്കൊണ്ടും ഗുരുദേവൻ പുരാണങ്ങളും ഇതിഹാസങ്ങളും ഊണത്തിൽ വായിപ്പിക്കാറുണ്ടായിരുന്നു. ഒരിക്കൽ ഒരു ഭക്തൻ ലോകത്തിൽ ഏററവും വലുത് എന്താണെന്ന് ഗുരുദേവനോട് ചോദിച്ചപ്പോൾ ഗുരുദേവൻ പറഞ്ഞു ''മായയോ മായ ! മായതന്നെ വലുത്''

## സദ്ഗുരുവിൻെറ ഫോട്ടോ എഴുന്നള്ളിച്ചത്

ഗുരുദേവൻ പുതുപ്പണം ഭജനമഠത്തിൽ ദക്ഷിണാമൂർത്തിയുടെ ആലേഖനമാണ് പ്രതിഷ്ഠിച്ചതെന്ന് മുൻ അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലോ.

മഹാശിവരാത്രി ദിവസത്തോടനുബന്ധിച്ച് പുതുപ്പണം ഭജനമഠത്തിൽ അഞ്ചുദിവസം ആഘോഷപൂർവ്വമായ പല പരിപാടികളും നടത്തുക പതിവാണ്. ശിവരാത്രി ദിവസം ബ്രഹ്മമുഹൂർത്തത്തോടുകൂടി ദക്ഷിണാമൂർത്തിയുടെ ആലേഖ്യം വാദ്യമേളത്തോടുകൂടി ഗജവീരൻെറ പുറത്ത് എഴുന്നള്ളിച്ച് മഠം മൂന്ന്പ്രാവശ്യം പ്രദക്ഷിണം ചെയ്യുക പതിവാണ്. തദവസരത്തിൽ സ്ത്രീപുരുഷന്മാരും കുട്ടികളുമടങ്ങിയ അനേകം ഭക്തന്മാർ ഭഗവത്നാമം ജപിച്ചുകൊണ്ട് മഠം ചുററും. ഒരു ശിവരാത്രിദിവസം വികാരഭരിതനായ ശ്രീമാൻ എസ്. എൻ. ഡി. പി കണാരൻ (കോട്ടോള്ളതിൽ കണാരൻ) ശിവൻെറ ആലേഖ്യത്തിന്നു പകരം തൊട്ടടുത്തുവെച്ച ഗുരുദേവൻെറ അതേ വലിപ്പമുള്ള ഫോട്ടോ ആയിരുന്നു എഴുന്നള്ളിക്കുവാൻ എടുത്തുകൊടുത്തത്. തിരക്കിൽ അതു ആരും ശ്രദ്ധിച്ചില്ല. സാധാരണപോലെ ആർഭാടമായി ഗജവീരൻെറ പുറത്ത് ആലവട്ടം വെഞ്ചാമരത്തോടുകൂടി വാദ്യമേളസഹിതം മൂന്നുതവണ മഠം പ്രദക്ഷിണം

ചെയ്തു. അവസാനം ആലേഖ്യം സ്വസ്ഥാനത്ത് ഗർഭ ഗൃഹത്തിൽ വെക്കുവാൻ തുനിഞ്ഞപ്പോഴാണ് ശിവന്റെ ആലേഖ്യത്തിന്നു പകരം ഗുരുദേവന്റെ ഫോട്ടോയാണ് എഴുന്നള്ളിച്ചുപോയതെന്ന് മനസ്സിലായത്. ശിവന്റെ ആലേഖ്യം ഗർഭഗൃഹത്തിൽ തന്നെ സ്വസ്ഥാനത്ത് കാണപ്പെട്ടു. അതേസമയം ഭജനമഠത്തിൽ എഴുന്നള്ളത്തിന്നു പങ്കെടുത്തവരെല്ലാം ആനപ്പുറത്ത് കണ്ടത് ശിവന്റെ ആലേഖ്യമായിരുന്നു. ഭാരവാഹികൾ അമ്പരന്നു. അവർ പരിഭ്രാന്തരായി. തങ്ങൾ ചെയ്തുപോയ തെററിന്നു പരിഹാരം ചിന്തിക്കുവാൻ അവർ ഗുരുസന്നിധിയിൽ ചെന്നു. ഗുരുദേവൻ പുഞ്ചിരിച്ചുകൊണ്ട് ''പരിഭ്രമിക്കണ്ട. നടന്ന സംഭവം ഞാനറഞ്ഞിരിക്കുന്നു'' എന്നുമാത്രം പറഞ്ഞു ഭാരവാഹികൾക്ക് സദുപദേശം കൊടുത്തു മടക്കി അയച്ചു.

ഈ സംഭവത്തിന്നുശേഷം രാമാനന്ദഗുരുദേവൻ വടകര വന്നിട്ടില്ല.

# സ്വാമിജിയുടെ മഹാസമാധി

ഗുരുദേവന്ന് 90 വയസായി. വാർദ്ധക്യസഹജമായി വരാറുള്ള നട്ടെല്ലുവേദന അനുഭവപ്പെട്ടു. വിദഗ്ദ്ധവൈദ്യന്മാരുടെ ഉപദേശപ്രകാരം ശിഷ്യന്മാർ ഗുരുദേവനെ സാധാരണ കിടക്കാറുള്ള പത്തായത്തിന്റെ മുകളിൽ നിന്ന് താഴെ ഒരു പലകമേൽ വിരിച്ചുകിടത്തി ദീർഘകായനായ സ്വാമികൾ പ്രായമായപ്പോഴേക്കും തേജസ് നശിച്ചിട്ടില്ലെങ്കിലും ഒന്നു കുറുതായി വയറ് തടിച്ചമാതിരി തോന്നി. പരസഹായം കൂടാതെ എളുപ്പത്തിൽ പത്തായത്തിൻമേൽനിന്നിറങ്ങുവാനും കയറിക്കിടക്കുവാനും കഴിയായത്ത സ്ഥിതിയായി. പത്തായത്തിന്ന് താഴെ വിരിച്ചുകിടത്തിയ സ്വാമികൾ ഒരു ദിവസം രാവിലെ കൂടുതൽ സന്തോഷത്തോടും തേജസോടുംകൂടി പത്തായത്തിന്മേൽ ഇരിക്കുന്നതായി കാണപ്പെട്ടു നട്ടെല്ലുവേദന മാറിയിരിക്കുന്നു ഇന്നലെ അർദ്ധരാത്രിയിൽ രണ്ട് കുട്ടികൾവന്ന് കിടക്ക തട്ടി വിരിച്ച് എന്നെയെടുത്ത് പത്തായത്തിൻമേൽ കിടത്തിയതാണെന്നും അവർക്ക് വല്ലതും കൊടുക്കണമെന്ന് വിചാരിച്ചമാത്രയിൽ അപ്രത്യക്ഷരായെന്നും ഗുരുദേവൻ പറഞ്ഞു. ബലരാമനും ശ്രീകൃഷ്ണനുമായിരുന്നു ആ കുട്ടികളെന്ന് പിന്നീടൊരവസരത്തിൽ ഗുരുദേവൻ ശിഷ്യന്മാരോട് പറയുകയുണ്ടായി.

കൊല്ലവർഷം 1131 ചിങ്ങമാസം 29-ാം തിയതി ഏകദേശം രാവിലെ 10 മണിക്ക് ബ്രഹ്മശ്രീ പരമേശ്വരാനന്ദസ്വാമികളും ബ്രഹ്മശ്രീ ചിന്മയാനന്ദ സ്വാമികളും ഗുരുദേവന്റെ അസ്വസ്ഥതയെപ്പററി ചിന്തിക്കുകയായിരുന്നു. ഗുരുദേവന്ന് കാല് മടക്കുവാനും നടക്കുവാനും സാധിക്കാതെ വരുമോ എന്നതായിരുന്നു ചർച്ചാവിഷയം ഗുരുദേവന്ന് മരുന്നു കൊടുക്കുവാനുള്ള സമയമായപ്പോഠം ബ്രഹ്മശ്രീ പരമേശ്വരാനന്ദ സ്വാമികഠം ഗുരുദേവന്റെ മുറിയിൽ ചെന്നു. അപ്പോഠം ''എടോ വണ്ടി കൂക്കിവിളിച്ചു'' എന്നരുളി ചെയ്തു. അപ്പോഠം ഗുരുദേവന്ന് ഇരുന്നരുളുവാൻ വളരെ പ്രയാസപ്പെടേണ്ടിവന്നു.

ശ്രീരാമാനന്ദഗുരുദേവൻ പിന്നെ അധികദിവസം തന്റെ ഭൗതികപിണ്ഡവുംപേറി നടന്നില്ല. പിറെറ ദിവസം അതായത് കൊല്ലവർഷം 1131 ചിങ്ങമാസം 30-ാം തിയ്യതി (16-9-1955) വെള്ളിയാഴ്ച ആ യതിവര്യൻ ഭൂജാതനായ പൂരം നക്ഷത്രത്തിൽ തന്നെ രാവിലെ എട്ടരമണിക്ക് മഹാസമാധികൈവരിച്ചു. സർവ്വ ബ്രഹ്മശ്രീ ചിൽപ്രകാശാനന്ദസ്വാമികഠം, പരമേശ്വരാനന്ദസ്വാമികഠം, അച്ചുതപൊതുവാഠം, (സർവ്വേശ്വരാനന്ദസ്വാമികഠം) നാരായണാനന്ദസ്വാമികഠം, ചിന്മയാനന്ദസ്വാമികഠം, അംബാസമുദ്രം മാധവാനന്ദസ്വാമികഠം, സ്വാത്മാരാമാനന്ദസ്വാമികഠം, രാമഭക്താനന്ദസ്വാമികഠം, രാമഭദ്രാനന്ദസ്വാമികഠം കൂടാതെ മററു ശിഷ്യന്മാരും ഭക്തരായ ചില ഗൃഹസ്ഥന്മാരും സന്നിധിയുടെ സമീപമുണ്ടായിരുന്നു വൈദിക സംസ്കാരിക വിധിപ്രകാരം 25-9-1955ന്ന് ഭോഗഹ്നി കർമ്മങ്ങളെ

ല്ലാം അനുഷ്ഠിക്കപ്പെടുകയും ആ സമാധിമണ്ഡപ ത്തിൽതന്നെ ശിവലിംഗപ്രതിഷ്ഠചെയ്യുകയുംചെയ്തു. മഹേശ്വരപൂജയും സാധുപൂജയും ശൈവവൈഷ്ണ വാദി സമ്പ്രദായപ്രകാരം അന്നദാനാദികളും ആചരി ക്കപ്പെട്ടു.

ഈ സംഭവം ഞാനും പാലോളിക്കണ്ടി ജയപ്രകാ ശും ഗുരുദേവന്റെ ചരിത്രമെഴുതുവാനുള്ള വെമ്പ ലോടുകൂടി 1987 ഡിസംബർ മാസം 3-ാം തിയ്യതി രാമാനന്ദാശ്രമത്തിൽ ചെന്നപ്പോൾ ബ്രഹ്മശ്രീ പരമേ ശ്വരാനന്ദസ്വാമികൾ ഞങ്ങളോട് നേരിട്ടു പറഞ്ഞ താണ്.

സ്വാമിതൃപ്പാദങ്ങൾ സമാധിയായവിവരം അറിയുന്ന തിനു മുൻപ് വക്കീലുംമററുചിലഭക്തൻമാരും പുതു പ്പണം ഭജനമഠത്തിലിരിക്കുമ്പോൾ മഠത്തിലെ അങ്കണ ത്തിൽതൂക്കിയസന്നിധിയുടെഫോട്ടോപെട്ടെന്നുഅകാര മായിനിലത്തുവീണുടഞ്ഞു ശ്രീരാമാനന്ദാ ശ്രമത്തിൽ എന്തോ സംഭവിച്ചിട്ടുണ്ടെന്ന് അവർമനസ്സിലാക്കി. ഏ താനും മണിക്കൂറുകൾക്കുശേഷമാണ് ഗുരുദേവൻ മ ഹാസമാധിയായ വിവരം അറിയുന്നത്. ശിഷ്യൻമാ രും ഭക്തൻമാരും മഹാസമാധി വിവരമറിഞ്ഞു മണ്ണൂ രാശ്രമത്തിലെത്തി, ദുഃഖം തളംകെട്ടിയ മനസ്സുകളുമാ യി സംസ്കാരാദി കർമ്മങ്ങളിൽ പങ്കുകൊണ്ടു

ഗോപാലൻവക്കീൽ സ്വാമികളുടെ സമാധി കഴി ഞ്ഞു പതിമൂന്നാം ദിവസം വടകര തിരിച്ചെത്തി. അ ദ്ദേഹം വിവശനായിരുന്നു തന്റെഎല്ലാമെല്ലാമായ സ ദ്ഗുരു ഇഹലോകവാസം വെടിഞ്ഞതോടെ വ്യാമിച്ചി

ന്നു ജീവിതനൈരാശ്യം വന്നു  വക്കീൽ പല രാത്രി കളിലും ഉറക്കമില്ലാതെ കട്ടിലിൽ ഇരുന്നു പ്രാർത്ഥി ക്കുന്നതായി കണ്ടിട്ടുണ്ട്. ഗുരുവും ശിഷ്യനും ത മ്മിൽ അഭേദ്യ ബന്ധമുണ്ടായിരുന്നു. അധികനാരം വക്കീൽ ജീവിച്ചില്ല. കൊ വ 1131 കന്നിമാസം ഉത്രാ ട നക്ഷത്രത്തിൽ തന്റെ പിതാവ് ചോയിവക്കീൽ ഇരു ന്നു ജോലി ചെയ്ത അതേ ബാറിൽ വെച്ച് അടുത്ത സ ഹപ്രവർത്തകന്മാർ കൂടിയറിയാതെ ഒരു കക്ഷിയുടെ വക്കാലത്ത് ഒപ്പിടുമ്പോരം പെട്ടെന്ന് നിര്യാതനായി.

## ഗുരുദേവനുശേഷം രാമാനന്ദാശ്രമം

ബ്രഹ്മശ്രീ തഞ്ചാവൂർ നാരായണസ്വാമികരം മണ്ണൂർ ശ്രീരാമാനന്ദാശ്രമത്തിലെ മഠാധിപതിയായെങ്കിലും ഏറെക്കാലം കഴിയുന്നതിന്നുമുമ്പ് സമാധി കൈവരിച്ചു.

ശ്രീരാമാനന്ദസദ്ഗുരുതൃപ്പാദങ്ങരം മഹാസമാധിയാകുന്നതിന്നുമുമ്പ്തന്നെ ശിഷ്യോത്തമനായ ബ്രഹ്മചാരി സ്വാമിതൃപ്പാദങ്ങരംക്ക് ചിൽപ്രകാശാനന്ദ എന്നു നാമകരണം ചെയ്തിരുന്നു.

ബ്രഹ്മശ്രീ ചിൽപ്രകാശാനന്ദ സ്വാമിതൃപ്പാദങ്ങരം ഗുരുദേവൻ കാണിച്ച പാതയിലൂടെ തെല്ലുപോലും വ്യതിചലിക്കാതെ മുന്നോട്ട് പോയതിനാൽ ആത്മീയമായി ഗുരുദേവനെപ്പോലെ സമുന്നത പദവിയിലെത്തി. ഗുരുദേവൻതന്നെ ഇതിനെപ്പററി പ്രവചിച്ചിരുന്നു ഗുരുദേവൻ മഹാസമാധിയായതിന്നു ശേഷവും ആശ്രമത്തിന്നു യാതൊരു വൈകല്യവും നേരിട്ടില്ല. രാമാനന്ദാശ്രമം ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടു. മുൻ അദ്ധ്യായത്തിൽ വിവരിച്ച പാർവ്വതീപരമേശ്വരന്മാരുടെ പാദരേണുക്കളാൽ അനുഗ്രഹിക്കപ്പെട്ട രാമാനന്ദാശ്രമത്തിന്നു സമൃദ്ധിയും സുഭിക്ഷതയും ഉണ്ടാകാതിരിക്കുമൊ ?

ബ്രഹ്മശ്രീ ചിൽപ്രകാശാനന്ദ സ്വാമികൾ സമാധിയാകുന്നതിന്ന് മുമ്പ് രാമാനന്ദാശ്രമത്തിൽ വെച്ചു നടന്ന ഒരു സംഭവത്തിൽനിന്ന് ആശ്രമത്തിൽ അന്നും ഇന്നും ഗുരുദേവൻെറ മഹാചൈതന്യം നിലകൊള്ളുന്നതായി കാണാം. വടകര ലോകനാർകാവിൽ അന്നുണ്ടായിരുന്ന തമ്പിസ്വാമികൾ (ബോംബെ ഗണേശ്പുരിയിൽ നിത്യാനന്ദസ്വാമികളിൽനിന്നു സന്യാസം സ്വീകരിച്ചു) രാമാനന്ദാശ്രമത്തിൽ ചെന്നപ്പോൾ സമാധിമന്ദിരത്തിൽ നമസ്കരിക്കുവാൻ പോയി. ബ്രഹ്മശ്രീ ചിൽപ്രകാശാനന്ദസ്വാമികൾ അദ്ദേഹത്തെ തൊട്ടപ്പോൾ ഗുരുദേവൻെറ സമാധിമന്ദിരത്തിൽ സാക്ഷാൽ പരമശിവൻ ഇരുന്നരുളുന്നതായി കാണപ്പെട്ടു. തമ്പിസ്വാമികൾ പുളകംകൊണ്ടു ഹരഹര ശിവ...ശിവ... എന്നു വിളിച്ചുകൊണ്ട് ദീർഘദണ്ഡനമസ്കാരം ചെയ്തു തമ്പിസ്വാമികളുടെ കൂടെ പോയവർ എന്താണ് സംഭവിച്ചതെന്നറിയാതെ അമ്പരന്നുനിന്നു.

''ശിവസ്യ ഹൃദയം വിഷ്ണു
വിഷ്ണോശ്ച ഹൃദയ ശിവ
രുദ്രസ്യ പരമോ വിഷ്ണു
വിഷ്ണുശ്ച പരമശിവ
ഗുരുർ ബ്രഹ്മാ ഗുരുർ വിഷ്ണു
ഗുരുർ ദേവോ മഹേശ്വരഃ
ഗുരു സാക്ഷാൽ പര ബ്രഹ്മഃ
തസ്മൈശ്രീ ഗുരുവെ നമഃ''

ബ്രഹ്മശ്രീ അംബാസമുദ്രം മാധവാനന്ദ സ്വാമികളാണ് ഇപ്പോഴത്തെമഠാധിപതി ബ്രഹ്മശ്രീചിൽപ്രകാശാനന്ദ സ്വാമി തൃപ്പാദങ്ങളുടെ മഹൽ സമാധിക്കു

ശേഷം ആശ്രമ ഭരണ സൗകര്യത്തിന്നുവേണ്ടി പതിനൊന്ന് അംഗങ്ങൾ ചേർന്ന് ഒരു ട്രസ്റ്റ് രൂപീകരിച്ച് ഭരണം നടത്തിവരുന്നു.

ട്രസ്ററ് അംഗങ്ങൾ;

സർവ്വശ്രീ ബ്രഹ്മശ്രീ:

1 മഠാധിപതി അംബാ സമുദ്രം മാധവാനന്ദ സ്വാമികൾ
2 പരമേശ്വരാനന്ദസ്വാമികൾ
3 നിജാനന്ദസ്വാമികൾ
4 സദാനന്ദസ്വാമികൾ
5 വേലായുധാനന്ദസ്വാമികൾ
6 മഹേശ്വരാനന്ദസ്വാമികൾ
7 അമലാനന്ദസ്വാമികൾ
8 രാമാനന്ദസരസ്വതിസ്വാമികൾ
9 സ്വപ്രകാശാനന്ദസ്വാമികൾ
10 ഗോപാലാനന്ദസ്വാമികൾ
11 അഖണ്ഡാനന്ദസ്വാമികൾ

പിന്നെ ട്രസ്റ്റിൽ പെടാത്ത സ്വാമിമാർ:
സർവ്വശ്രീ ബ്രഹ്മശ്രീ:

1 സച്ചിദാനന്ദസ്വാമികൾ
2 മാധവാനന്ദസ്വാമികൾ (ആറാട്ടുപുഴ)
3 ചിദംബരാനന്ദസ്വാമികൾ

(ഇവരെ മൂന്നുപേരേയും അടുത്ത ഒഴിവിൽ ട്രസ്റ്റിൽ ചേർക്കുന്നതാണ്.)

ബ്രഹ്മശ്രീ പരമേശ്വരാനന്ദസ്വാമികൾ ആശ്രമകാര്യങ്ങളെല്ലാം ശ്രദ്ധയോടുകൂടി മേൽനോട്ടം വഹിച്ചു

നടത്തുന്നു. അവരുടെ ശാന്തസ്വഭാവവും പെരുമാററ വും സദുപദേശങ്ങളും അനുഭവിപ്പാനും കേൾക്കുവാ നും ഭാഗ്യം ലഭിച്ചവർക്ക് ആശ്രമം വിട്ടുപോകുവാൻ പ്രയാസം തോന്നും.

ഭക്തിനിർഭരമായ സദുപദേശങ്ങൾ ഗുരുമുഖ ത്ത്നിന്നു കേൾക്കുന്നതിന്ന് പുറമെ ശാന്തിയും സമാ ധാനവും നുകരുവാനുള്ള ഒരുത്തമാശ്രമം കൂടിയാണ് ശ്രീരാമാനന്ദാശ്രമം.

# അവതാരോദ്ദേശം

''യദായദാഹിധർമ്മസ്യ ഗ്ലാനിർഭവതിഭാരത
അഭ്യുത്ഥാനമധർമ്മസ്യ, തദാത്മാനംസൃജാമ്യഹം
പരിത്രാണായസാധൂനാംവിനാശായ
ചദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ
സംഭവാമിയുഗേയുഗേ''

–ഭഗവത്ഗീത 4 – 7, 8

ഏതേത് സമയം ധർമ്മത്തിന് ക്ഷയവും അധർമ്മത്തിന് ഉദയവും വരുന്നുവോ അതാതുസമയം സജ്ജനരക്ഷക്കും ദുഷ്ടശിക്ഷണത്തിന്നും ഞാൻ (ലോകനിയന്താവ്) അവതരിക്കുന്നുവെന്ന് ഭഗവാൻ ഗീതയിൽ പറഞ്ഞിട്ടുള്ള വാക്യമനുസരിച്ച് അനവധി മഹാത്മാക്കരം അവതരിച്ചിട്ടുണ്ട്. അവതരിക്കുകയെന്ന പദത്തിന്ന് ഇറങ്ങിവരികയെന്നാണല്ലോ അർത്ഥം. അവതാരം എന്ന പദംകൊണ്ട് ഉദ്ദേശിക്കുന്നത് അദൃശ്യമേഖലയിൽ നിന്ന് ദൃശ്യമേഖലയിലേക്ക് ഇറങ്ങിവന്നു ലോകസംരക്ഷണം ചെയ്യുകയെന്ന പ്രക്രിയക്കാണ്. പുരാണേതിഹാസങ്ങളിൽ വിഷ്ണുവിന്റെ അവതാരങ്ങളെപ്പററിയാണല്ലോ കൂടുതൽ വിവരിച്ചുകാണുന്നത്. ശിവന്റെ അവതാരങ്ങളും ഇല്ലാതെയല്ല; പക്ഷെ ചുരുക്കമാണ്, ത്രിമൂർത്തികളുടെ ഏകത്വം ഗ്രഹി

ക്കുന്നപക്ഷം ഈ സംശയത്തിനു പ്രസക്തിയില്ല അവതാരങ്ങരം പലതരത്തിലുണ്ടാകാം കാലത്തിന്നും ദേശത്തിന്നും യോജിച്ചാണ് അവർ വെളിപ്പെടാറ്.

ജാതിക്കോമരങ്ങരം കൊടികുത്തിവാഴുന്ന കാലത്താണ് ബ്രഹ്മശ്രീ രാമാനന്ദഗുരുദേവരുടെ ആവിർഭാവം. ശ്രീകൃഷ്ണൻ ദുഷ്ടനായ കംസന്റെ കാരാഗ്രഹത്തിൽ മാതാവിനെ ശൃംഖലയാൽ ബന്ധിക്കപ്പെട്ട സാഹചര്യത്തിൽ അവതരിച്ചു കർത്താവായ ശ്രീയേശുദേവൻ ഒരു സാധാരണ മരാശാരിയുടെ മകനായി ശോചനീയമായനിലയിൽ ഒരു പുൽത്തൊട്ടിയിൽ ആവിർഭവിച്ചു. ബ്രഹ്മശ്രീ രാമാനന്ദഗുരുദേവൻ അതേപ്രകാരം തന്നെ ഒരു എളിയ സ്വർണ്ണകുലത്തിൽ ഒരു കുഗ്രാമത്തിൽ പിറന്നു. ലോകസംരക്ഷണത്തിന്നായി ഈ മഹത്തുക്കളുടെ ആവിർഭാവം അനിവാര്യമായിരുന്നു. ജാതിമതഭേദമെന്യേ ഈ മഹത്തുക്കരം സംസാരസാഗരത്തിൽനിന്ന് കരകേറുവാൻകഴിയാതെ വലഞ്ഞുഴലുന്ന ജനങ്ങളെ അമൃതതുല്യമായ സദുപദേശങ്ങരം നല്കി, വഴികാട്ടി, മോക്ഷപ്രാപ്തിക്കർഹരാക്കി.

സർവ്വജ്ഞതയും സർവ്വവ്യാപിത്വവുമുള്ളവരെ ഈശ്വരന്മാരായി കരുതാം. പരശുരാമൻ, ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായവർ അവതരിച്ചത് ദുഷ്ടരെ നിഗ്രഹിച്ച് ശിഷ്ടന്മാരെ രക്ഷിക്കുവാനാണ്. മത്സ്യം, കൂർമ്മം, വരാഹം, നരസിംഹം, വാമനൻ മുതലായ അവതാരങ്ങരം ഒരു പ്രത്യേക ഉദ്ദേശം നിറവേററുവാൻ അവതരിച്ചതാണ്. ദേവീഭാഗവതം മുതലായവയിൽ ദേവിയുടേയും ശൈവപുരാണങ്ങളിൽ ശിവന്റേയും അവതാരവിശേഷങ്ങരം പ്രതിപാദിച്ചതായി

കാണാം. ഈ അവതാരങ്ങളും ഒരു പ്രത്യേക കാര്യം നിറവേററുവാൻ ആവിർഭവിച്ചവരാണ്. ശ്രീ ബുദ്ധദേവൻ, ശ്രീരാമകൃഷ്ണപരമഹംസർ, ശ്രീശങ്കരാചാര്യതൃപ്പാദങ്ങൾ മുതലായവർ കൊല്ലാതേയും കൊല്ലിക്കാതെയും സദുപദേശങ്ങൾമാത്രം നൽകി ജനതതിയെ മോക്ഷമാർഗ്ഗത്തിലേക്ക് നയിച്ചവരാണ്. അത്ഭുതസിദ്ധിവിലാസങ്ങൾ കണക്കിലെടുക്കുകയാണെങ്കിൽ ശ്രീരാമാനന്ദാചാര്യനെ അവതാരഖണ്ഡികയിൽ കോർത്തിണക്കിയാരാധിക്കാതെ നിവൃത്തിയില്ല. ആ യതീശ്വരൻ തൻെറ ജീവിതചര്യയിൽ ഒരാളേയും ശപിച്ചിട്ടുപോലുമില്ല.

തത്വചിന്തനം ചെയ്തു സത്യംകണ്ടെത്തുന്നവരാണല്ലോ ഋഷികൾ. ജനനാൽത്തന്നെ വൈശിഷ്ട്യശക്തികളോടുകൂടി ആവിർഭവിച്ച ഗുരുദേവനെ, അവതാരമെന്നോ, ഋഷീശ്വരനെന്നോ, യതിവര്യനെന്നോ എങ്ങിനെയെങ്കിലും വിശേഷിപ്പിച്ചുകൊള്ളുക. ആ മഹാത്മാവ് പൂജ്യനാണ്, ആരാധ്യനാണ്. 12-ാം വയസ്സിൽ മാംസചക്ഷുസ്സുകൾ നഷ്ടപ്പെട്ടിട്ടും വല്ല വിജനസ്ഥലത്തോ, ഗുഹകളിലോ ഇരുന്ന് തപസ്സ് ചെയ്തു മോക്ഷപ്രാപ്തി വരുത്തി "സ്വന്തം കാര്യം സാക്ഷാത്കരിക്കുക" എന്ന സ്വാർത്ഥതാൽപര്യ മാർഗ്ഗം സ്വീകരിക്കാതെയും ഗൃഹത്തിൻെറ ഭിത്തിക്കുള്ളിലൊതുങ്ങിക്കഴിയുന്നതുചിതമല്ലെന്നും, ധാർമ്മികമായ ചില ചുമതലകൾ നിർവ്വഹിക്കുവാനുണ്ടെന്നുള്ള സംഗതി വിസ്മരിക്കാതെയും ജനലക്ഷങ്ങളെ പുരാണേതിഹാസങ്ങളുടെ മൂലതത്വങ്ങൾ വിവരിച്ചുകൊടുത്ത് ഭക്തിമാർഗ്ഗത്തിലേക്ക് നയിച്ച യതിവര്യനാണ് ബ്രഹ്മശ്രീ രാമാനന്ദഗുരുദേവതൃപ്പാദങ്ങൾ.

ഒട്ടേറെ അവതാരപുരുഷൻമാരും യതീശ്വരന്മാരും ആവിർഭവിച്ചിട്ടുണ്ട്. അവർക്കെല്ലാം കണ്ണുകൾ കാണുമായിരുന്നു. കണ്ണുകൾ കാണാതെ ആദ്ധ്യാത്മികമായി ഇത്ര സമുന്നതപദവിയിൽ എത്തിയ ഒരു വ്യക്തിയും ഈ ഭൂഗോളത്തിൽ നാളിതുവരെ പരിലസിച്ചിട്ടില്ലെന്ന സത്യം വിസ്മരിക്കാവുന്നതല്ല. ബാല്യകാലത്തിൽ തന്നെ അജ്ഞാനതിമിരമാകുന്ന ബാഹ്യചക്ഷുസ്സിനെ അന്തർലീനമാക്കി, ബാഹ്യപ്രപഞ്ചവ്യാപാരങ്ങളിൽനിന്നുമാറിനിന്നുകൊണ്ട് ഋഷീശ്വരന്മാർക്കുപദേശം ചെയ്തുകൊണ്ടിരുന്ന ദക്ഷിണാമൂർത്തിയെന്നപോലെ ഉപദേഷ്ടാവെന്നനിലയിൽ ജനതതിയെ ഉപദേശിച്ചനുഗ്രഹിച്ച ദിവ്യജ്ഞാനിയായിരുന്നു ബ്രഹ്മശ്രീ രാമാനന്ദഗുരുദേവതൃപ്പാദങ്ങൾ.

## ഗുരുകല്പന

**(കടപ്പാട് – ശ്രീരാമാനന്ദാശ്രമം)**

1 നിത്യാനിത്യവസ്തുവിവേകം, ഇഹപരഭോഗനാശം, ശമാദിഷൾക്കസമ്പത്തി. മുമുക്ഷുത്വം, എന്നീ സാധനകളോടുകൂടി മഹൽഗുരുവിനെ പ്രാപിക്കുക

2 അർഘ്യ, പാദ്യ, ആചമനാദികളെക്കൊണ്ട് ഗുരുവിനെ പൂജിക്കുക

3 ഗുരുവിൽനിന്നു ഭയഭക്തി പുരസ്സരം ഉപാസനക്രമം, ഉപദേശം (ശ്രവണം) വാങ്ങുക. നിഷ്ഠ രണ്ടുനേരം മുടങ്ങാതെ അനുഷ്ഠിക്കുക.

4 നിഷ്ക്കാമമായി തൻെറ ഹൃദയകമലത്തിൽ ഇരിക്കുന്ന ഗുരുപാദത്തിൽ അർപ്പിച്ചുകൊണ്ട് കർമ്മങ്ങൾ ചെയ്യുക

5 അങ്ങിനെ സർവ്വവിഷയ വിരക്തി വന്നു ധ്യാനനിമഗ്നനായി, ഗുരുഭക്തി വളർന്ന്, കണ്ണുനീർ വാർത്തുകൊണ്ട് ചരാചരപ്രപഞ്ചം മുഴുവൻ ഈശ്വരമയമായി ദർശിക്കുക.

6 അങ്ങിനെ പരിപൂർണ്ണ വൈരാഗ്യത്തോടെ ബ്രഹ്മമുഖമായ ഗുരുമുഖത്തിൽനിന്നു തത്വവിചാരം ചെയ്യുക. അദ്ധ്യാരോപാപവാദമാകുന്ന ശ്രവണം, മനനം, നിദിദ്ധ്യാസനം അഭ്യസിക്കുക

7 ഗുരുപ്രീതികരമായ സൽക്കർമ്മങ്ങളും, ഗുരുസേവയും, സജ്ജനസേവയും ഇടതടവില്ലാതെ ചെയ്തു ഗുരുപ്രീതി സമ്പാദിക്കുക.

8 ഭക്തവാത്സല്യത്തിൽ മുഴുകിയ മഹൽഗുരുവിൻെറ കാരുണ്യത്താൽ അവിദ്യാവരണം നീങ്ങി സമാധി സിദ്ധിക്കത്തക്ക അധികാരിയാകുക.

9 അനുഗ്രഹത്തോടെ എല്ലാം മറന്നു സമാധിസുഖം ആനന്ദിച്ചുകൊണ്ടിരിക്കുക.

10 സമാധി ഉണർന്ന് ഗുരുകല്പനയാകുന്ന ലോകനന്മകരം ചെയ്യുക

ഈവിധം ഗുരുപ്രീതികരമായി ഗുരകല്പനയെ പ്രവർത്തിക്കുന്ന ഒരു ഗുരുപുത്രൻ പ്രാരബ്ധാവസാനം ദേഹപതനസമയം വിദേഹകൈവല്യമാകുന്ന മുക്തിപദത്തിനർഹനായി ഭവിക്കുന്നു.

"ശ്രീപാദകമലദ്വന്ദം ആലമ്പനമഹർനിശം
ശ്രീരാമാനന്ദമൂർത്തേമാം ത്രാഹിസംസാര
സാഗരാൽ
ശ്രീരാമാനന്ദമൂർത്തേമാം ത്രാഹിസംസാര
സാഗരാൽ
ദേവാദിദേവ സർവ്വജ്ഞാ സച്ചിദാനന്ദവിഗ്രഹാ
ഉമാരമണഭൂതേശഃ പ്രസീദ കരുണാനിധേ
ഉമാരമണഭൂതേശഃ പ്രസീദ കരുണാനിധേ
ദീർഘദണ്ഡനമസ്കാരം നിർലജ്യോ
ഗുരുസന്നിധൌ
ശരീരമർത്ഥം പ്രാണഞ്ചസദ്ഗുരുഭ്യോ
നിവേദയേത്"

—ശുഭം—




ശ്രീരാമാനന്ദാശ്രമം. (മണ്ണൂർ)